(Malayalam)

Ezhuthiri Vilakku

Plays

By KAINIKKARA PADMANABHA PILLAI

First Published November 1972

PRINTED AT INDIA PRESS, KOTTAYAM

Price Rs. 5·00



Published by the Author

Distributors:
NATIONAL BOOK STALL
KOTTAYAM – TRIVANDRUM – ERNAKULAM – TRICHUR
PALGHAT – CANNANORE – QUILON – KOZHIKODE

# എഴുതിരിവിളക്ക്

(നാടകങ്ങൾ)

കൈനിക്കര പത്മനാഭപിള്ള

വിതരണം

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില ക. 5·00

## കൈനിക്കര പത്മനാഭപിള്ളയുടെ കൃതികൾ








S1620 D68/72-73 1-1500 JK 112

## ഇതാ!
## ഒരു സമാഹാരം!

ഫോൺമണി മുഴങ്ങി. തിടുക്കത്തിൽ ചെന്നു് റിസീവർ എടുത്തു. അങ്ങേ തലയ്ക്കൽ കൈനിക്കര പത്മനാഭപിള്ളസ്സാറാണെന്നു് ഘനഗംഭീരമായ ആ സുപരിചിത ശബ്ദം കേട്ടപ്പോൾ മനസ്സിലായി.

"എന്റെ പുതിയ പുസ്തകത്തിനു് നീ അവതാരിക എഴുതണം—"

"ങേ....?!"—ഞാനമ്പരന്നു.

"എന്റെ ഒരാഗ്രഹമാണു്—" അദ്ദേഹം തുടർന്നു, "എന്താ ഏറ്റോ?"

"ഏറ്റു. നാളെ കാലത്തു് ഞാനവിടെ വരാം—"

അങ്ങനെ ആ ഫോൺസംഭാഷണം നിലച്ചു.

അദ്ദേഹത്തിന്റെ ആഗ്രഹം എന്നെ സംബന്ധിച്ച് ആജ്ഞയാണു്. ഞാനദ്ദേഹത്തെ ആചാര്യനായി എന്നേ അംഗീകരിച്ചതാണു്. ആ വലിയ കാരണവർ തയ്യാറാക്കിയ സുമധുരമായ നൈവേദ്യം ഭക്തിയോടെ, ആദരവോടെ, ആഹ്ലാദത്തോടെ, അഭിമാനത്തോടെ ഞാൻ സാഹിത്യക്ഷേത്രത്തിലേക്കു് ശിരസ്സിൽ വഹിച്ചു് കൊണ്ടുവരുന്നു.

സാഹിത്യവേദിയിൽ കഴിഞ്ഞ നാലുവ്യാഴവട്ടത്തിനിടയ്ക്കു് അദ്ദേഹം പടുത്തുയർത്തിയ കലാസൗധങ്ങൾ എണ്ണത്തിൽ അംഗുലീപരിമിതമെങ്കിലും ശില്പസൗകുമാര്യത്തിൽ ബദലറ്റവതന്നെ. ഈർക്കിൽ ചട്ടക്കൂട്ടിൽ ഈരോളി താളുകൊണ്ടു് കളിവീടുണ്ടാക്കുന്ന ചുളുവേല അദ്ദേഹം അഭ്യസിച്ചിട്ടില്ല. മുൻകൂട്ടി പ്ലാനും എസ്റ്റിമേറ്റും തയ്യാറാക്കി, ആവശ്യമുള്ള കല്ലും കുമ്മായവും സിമന്റും തടിയും കമ്പിയും മാത്രമല്ലാ—ആഫീസ്മുറിയിലും അകത്തളത്തിലും അടുക്കളയിലും വിന്യസിക്കേണ്ടുന്ന ഉപകരണങ്ങളും, പുറമെ നട്ടുവളർത്തേണ്ട ഇണങ്ങുന്ന ചെടികളും ചോലമരങ്ങളും സംഭരിച്ചുകഴിഞ്ഞു് ശില്പരചനയ്ക്കൊരുമ്പെടുന്ന പ്രകൃത

കാരനാണദ്ദേഹം. അതുകാരണം അടിത്തറ സുശക്തമാണു്. എടുപ്പുകൾ ഭദ്രമാണു്. വെടിച്ചതും ഏങ്കോണിച്ചതുമായ കല്ലുകൾ കാണുകയില്ല. വിള്ളലുള്ള തടികളില്ല. ദ്രവിച്ച കമ്പികളില്ല. പോറലുള്ള തറയോടുകളില്ല. ഏതിലും അടുക്കും ചിട്ടയും കാണും. ഉപകരണങ്ങളുടെ ശുദ്ധിയിലും, അവയുടെ സംയോജനവിദ്യയിലും ഇത്രയും വിശദമായി വിശേഷമായി ശ്രദ്ധചെലുത്തുന്ന ഒരു സർഗ്ഗശക്തി മലയാളത്തിലെ മറെറാരു സാഹിത്യകാരനിലും കണ്ടിട്ടില്ല.

ചുററുമുള്ള ജീവിതം ഒരു ഫോട്ടോഗ്രാഫറെപ്പോലെ ഒപ്പിയെടുത്തു് മായം ചേർക്കാതെ പ്രദർശിപ്പിക്കുന്ന ഒരു സാഹിത്യകാരനല്ല അദ്ദേഹം. ചുററും ത്രസിക്കുന്ന ജീവിതത്തിൽനിന്നുതന്നെയാണു് അദ്ദേഹം ഇതിവൃത്തം കണ്ടെത്തുന്നതു്. അദ്ദേഹം വരച്ചുകാണിക്കുന്ന കഥാപാത്രങ്ങളെ നാമെല്ലാം കണ്ടുമുട്ടാറുണ്ടു്. പക്ഷേ, നാം കാണാത്ത പലതും അദ്ദേഹം അവരിൽ കാണുന്നു. എക്സ്റേയുടെ ശക്തിയുള്ള ആ കണ്ണുകൾ ആ കഥാപാത്രങ്ങളുടെ അന്തർവ്യാപാരങ്ങൾ ചികഞ്ഞെടുക്കുന്നു. വഴിയോരത്തു് ഒരു റോസാപ്പൂ കിടക്കുന്നതു കണ്ടാൽ അതു് വിശ്രമിക്കുന്ന ചികുരഭാരം അദ്ദേഹം കാണും. അതവൾക്കു സമ്മാനിച്ച കാമുകനെ കാണും. മോഹങ്ങളും മോഹഭംഗങ്ങളും നിറഞ്ഞ ഒരു പ്രേമകഥയുടെ ആരംഭവും വളർച്ചയും പരിണാമവും അദ്ദേഹം സുവിശദമായി കാണും. തെരുവിലൊരു താടിവളർത്തിയ യുവാവിനെ കണ്ടാൽ അതിനു് പ്രേരണചെലുത്തിയ സാഹചര്യങ്ങൾ കണ്ടെത്താനാവും അദ്ദേഹം ശ്രമിക്കുക. അവിവാഹിതയായ ഒരു യുവതി ലൗകികമായ സുഖഭോഗങ്ങളിൽനിന്നും ഒളിച്ചോടി ആശ്രമത്തിലെ അംഗമാകുന്നതു് കണ്ടാൽ ആ തീരുമാനത്തിനു് സമ്മർദ്ദം ചെലുത്തിയ സംഭവപരമ്പരകൾ ചികഞ്ഞുപിടിക്കുന്നതിലാണു് അദ്ദേഹം കൗതുകം കാണുക. പൊതുകാര്യങ്ങൾക്കു് അസാധാരണമായ ഉദാരസംഭാവനകൾ നല്കി ‘മാന്യ’തയ്ക്കു് മാറ്റേററുന്ന എസ്റ്റേററ്ഉടമകളെ കാണുമ്പോൾ, അവരുടെ ഔദാര്യപ്രകടനം, ആ ജീവിതത്തിലെ വിവിധഘട്ടങ്ങളിൽ അവിഹിതവേഴ്ചകൾ മൂലം അടിഞ്ഞുകൂടി അളിഞ്ഞുനാറുന്ന പലതും ആവരണം

ചെയ്യാനുള്ള അടവാണെന്നു് അദ്ദേഹ ധരിക്കുന്നു. ക്ഷമയുള്ള ആ പ്രതിഭ അവരുടെ പൊയ്മുഖങ്ങൾ പൊളിച്ചുകാട്ടുകയായി. വേലുത്തമ്പിദളവയേയും, കുഞ്ചുനീലൻപിള്ളയേയും, ക്രിസ്തുദേവനേയും, യൂദസ്സിനേയും, സ്വാതിതിരുനാളിനേയും, 'കാടിന്റെ മറവി'ലെ നാഗേന്ദ്രനേയും, യവനികയിലെ മാലതിയേയും മറ്റും കടഞ്ഞെടുത്ത ആ പ്രതിഭയ്ക്കു് അതിമാനുഷപ്രകൃതത്തോടു് അമിതമായ കമ്പമുണ്ടെന്നു സമ്മതിക്കേണ്ടിവരും. തീവ്രമായ വികാരങ്ങളോടും തീക്ഷ്ണമായ മുഹൂർത്തങ്ങളോടുമാണു് കൂടുതൽ ചായ്വു്. സ്വാഭാവികമായി കടുപ്പമേറിയ ചായങ്ങൾ പ്രയോഗിക്കാൻ നിർബ്ബന്ധിതനുമാകുന്നു. കാളായസസന്ധ്യാജടിലമായ കാളരാത്രികളും, പേമാരിയെ അകമ്പടിസേവിക്കുന്ന കിടിലംകൊള്ളിക്കുന്ന കൊടുങ്കാറ്റും, കൂലം തകർത്തു് ആർത്തഹസിച്ചു് പായുന്ന കാട്ടാറുകളും ഭീകരവനാന്തരങ്ങളിലെ ജർജ്ജരമായ പുരാതനദുർഗ്ഗങ്ങളും, കൂരിരുട്ടു് തളംകെട്ടിനില്ക്കുന്ന കാവുകളും, ജലംദാഹിച്ചു കഴിയുന്ന മരുപ്പരപ്പുകളും, അജ്ഞാതമായ കണ്ണീർകയങ്ങളും അദ്ദേഹം വിശേഷമായി പടുത്തുയർത്തിയ കാവ്യപ്രപഞ്ചത്തിൽ സുലഭമായി കണ്ടെത്താൻ കഴിയും. ആ പ്രപഞ്ചത്തിൽ അങ്ങിങ്ങു് കുണുങ്ങിനില്ക്കുന്ന പൂനിലാവും, അലസമായലയുന്ന ഇളംകാറ്റും, പൂമഴപെയ്യുന്ന പുൽപ്പരപ്പും, ആരോടെന്നില്ലാതെ മർമ്മരമുതിർക്കുന്ന കൊച്ചരുവികളും, പൊന്തകളിൽനിന്നു് പാറുന്ന മിന്നാമിനുങ്ങുകളും എത്ര ഹൃദ്യമാണു്! ആലോചനാമൃതമാണു്! രോമാഞ്ചദായകമാണു്! കരിമ്പാറകൊണ്ടു് അലറുന്ന പിശാചുക്കളേയും ദന്തംകൊണ്ടു് സുഹാസിനികളായ ദേവതകളേയും കടഞ്ഞെടുക്കാൻ അദ്ദേഹത്തിനറിയാം. ഏതാനും വരകൾകൊണ്ടു് ബീഭത്സമായ നരകത്തേയും ഏതാനും കുത്തുകൾകൊണ്ടു് ഉന്മേഷദായകമായ സ്വർഗ്ഗത്തേയും ചമയ്ക്കാൻ കരുത്തേറിയ തൂലികയാണതു്.

ആ തൂലിക ചമച്ച ഏഴു തന്ത്രികൾ ഇണക്കിയ ഒരു വിചിത്രവീണയാണു് എന്റെ മുൻപിലുള്ളതു്. വൈവിധ്യമാർന്ന ഏഴു നാദവീചികൾ ഈ തന്ത്രികൾ പകരുന്നു. നർമ്മരസപ്രധാനമായ 'വിഷമപ്രശ്നം' മുൻപു് ഞാൻതന്നെ

സംവിധാനംചെയ്ത് ആകാശവാണിയിലൂടെ അവതരിപ്പിച്ച നാടകമാണ്. വിവാഹം എന്നു കേട്ടാൽ മാത്രം ചിറപ്പുണ്ടു് ഓടിയൊളിക്കുന്ന ഒരു നാണംകുണുങ്ങിയുടെ കഥ. അഴകുണ്ട്—ആരോഗ്യമുണ്ട്—ഉദ്യോഗമുണ്ട് — പെണ്ണുകൊടുക്കാൻ ഒരമ്മാവിയുമുണ്ട്. ആ വിവാഹഭീരു എന്തുചെയ്താൽ പിടികൊടുക്കുകയില്ല. മരിച്ചുപോയ ഭാര്യയെ ജപിച്ചു സർവ്വസംഗപരിത്യാഗിയായി താടിയും വളർത്തി തേരാ പാരാ നടപ്പാണ്. അമ്മാവന്റെ മരണത്തിൽ സദാ വിലപിച്ചും ഏകപുത്രിയെ താലോലിച്ചു വളർത്തിയും അനന്യശരണയായി ജീവിക്കുന്ന അമ്മാവിയെ ആശ്വസിപ്പിക്കുവാൻ അയാളും നാണിച്ചുനാണിച്ച് തറവാട്ടുവീട്ടിൽ വന്നു. കൊട്ടും കുരവയും കൂടാതെ വീട്ടുകാരുടേയും നാട്ടുകാരുടേയും പിടിവാശിക്കു വഴങ്ങി ആ ഊശാംതാടി വെട്ടിക്കളഞ്ഞു് മുറപ്പെണ്ണിന്റെ കൈയ്യു പിടിച്ചുകൊണ്ട് നവയുവകോമളനായി തിരിയെപ്പോകുന്നു. അങ്ങനെ ഒരു കുഴഞ്ഞ പ്രശ്നം ഞൊടിയിടയിൽ പരിഹൃതമായി.

'കൊട്ടുംചതിയും' റേഡിയോശ്രോതാക്കൾ മറന്നിരിക്കയില്ല. തറവാട്ടമ്മയായ ആ കിളവിത്തള്ള മരണശയ്യയിൽ കിടക്കുകയാണ്. കട്ടിലിന്റെ ചോട്ടിൽ ഭദ്രമായി സൂക്ഷിച്ചിട്ടുള്ള കൈപ്പെട്ടിയിലാണ് എല്ലാവരുടേയും കണ്ണ്. പെട്ടി കൈക്കലാക്കാൻ കിളവി മരിച്ചുകിട്ടണം. നാട്ടുംപുറത്തെ ഒരു കിഴട്ടുവൈദ്യൻ വന്നു വിധി പറഞ്ഞു— "മരിച്ചുകഴിഞ്ഞു"വെന്ന്—അതുവരെ കണ്ണീരൊഴുക്കി ശുശ്രൂഷിച്ചുകൊണ്ടിരുന്ന മകന്റെ ഭാര്യ ആശ്വാസപൂർവ്വം മന്ത്രിച്ചു: "ഇപ്പൊഴാ സമയം"—

ഓരോരുത്തരും സാമാനങ്ങൾ പെറുക്കിത്തുടങ്ങി. നോക്കണം, ആ കടുത്ത ചതി! ആ വല്യമ്മയുടെ കാലു് അനങ്ങുന്നു!

'ചന്ദ്രകാന്ത'വും ഞാൻ സംവിധാനംചെയ്ത റേഡിയോനാടകമാണ്. പ്രകൃതി മനുഷ്യനു് ഉദാരമായി സമ്മാനിച്ചിട്ടുള്ള സമ്മോഹനവസ്തുക്കളുടെ നന്മയും മേന്മയും വേണ്ടയളവിൽ അറിയാൻ ഇടയാകുന്നതോടെ കാഷായവേഷം ഉപേക്ഷിച്ച് ഗൃഹസ്ഥജീവിതത്തിലേക്കു മടങ്ങു

ന്ന ഒരു പരിത്യാഗിയുടെ കഥയാണ് ചിന്തോദ്ദീപകമായ ഈ ഏകാങ്കം. കഥാകൃത്തിന്റെ പ്രതിഭ ചൊരിയുന്ന ഹേമന്തചന്ദ്രികയിൽ അനുവാചകന്റെ ഹൃദയമാണ് ചന്ദ്രകാന്തമായി പരിണമിക്കുന്നതു്.

'വലിയെടത്തെ കുഞ്ഞമ്മ' കരുണാർദ്രമായ ഒരു കഥയാണ്. എല്ലാം നശിച്ച് എല്ലാവരും ത്യജിച്ച ആ വിധവ, ധനോന്മാദത്താൽ മനുഷ്യത്വം മറന്ന കുഞ്ഞമ്മ, അതിലാളനകൊണ്ട് ധൂർത്തപിഴയായി മാറിയ യുവാവ്, കണ്ണീരിൽ കലങ്ങിത്തെളിഞ്ഞ ജീവിതം അവസാനം തെററിദ്ധാരണ അകന്ന് ആശ്വാസം തേടുന്നതോടെ നാടകം കലാശിക്കുന്നു.

'ദരിദ്രനാരായണൻ' ഗ്രാമജീവിതത്തിന്റെ ശ്രദ്ധാർഹമായ ഒരു പ്രമേയം കൈകാര്യംചെയ്യുന്നു. കോവിലകത്തെ മൂത്തപിള്ളയുടെ ചിത്രം മനസ്സിൽനിന്നും മായുകയില്ല.

ഭർത്താവിനെ കൊന്ന്—മകനെ കൊന്ന്—പ്രതികാരത്തിനു കച്ചകെട്ടിനില്ക്കുന്ന ഒരു സ്ത്രീയുടെ സംഭവബഹുലമായ ജീവിതത്തിലെ വികാരോഷ്മളമായ ഒരു നാടകീയഘട്ടമാണ് 'മഹാമായ'യിലെ ഇതിവൃത്തം. ഇതിനു ഡി.എൽ. റായിയുടെ 'ദുർഗ്ഗാദാസ്' എന്ന കൃതിയോടു കടപ്പാടുണ്ട്.

മേല്പറഞ്ഞ ഏകാങ്കങ്ങളിൽനിന്നും പ്രമേയത്തിലും ആവിഷ്കരണത്തിലും തികച്ചും വിഭിന്നമാണ് 'വളരുന്ന ചക്രവാളം'. ഒരു സിംബാളിക് നാടകമാണത്. ഏതാനും വർഷം മുൻപ് ആകാശവാണി ഡൽഹിയിൽ സംഘടിപ്പിച്ച സാഹിത്യസമാരോഹിൽ അവതരിപ്പിച്ച കൃതിയാണത്. ഇതിലെ 'അമ്മ' മനുഷ്യരാശിയുടെ ജനയിത്രിയുടെ പ്രതീകമാണ്. ശ്വേത, പിംഗള തുടങ്ങിയ സന്തതികൾ വിഭിന്നവർഗ്ഗങ്ങളുടെ പ്രതീകങ്ങളുമാണ്. ഈ കാലഘട്ടത്തെ അലട്ടുന്ന യുദ്ധഭീതിയുടെ ശബ്ദവീചികൾ ഒരു ഭാഗത്തു മുഴങ്ങുമ്പോൾ, ലോകസമാധാനത്തിനുവേണ്ടിയുള്ള സ്നേഹസാന്ദ്രമായ ശംഖധ്വാനം മറുഭാഗത്തു മുഴങ്ങുന്നു. ദീർഘവീക്ഷണവും ജനക്ഷേമകാംക്ഷയുമുള്ള ഒരു രാഷ്ട്രമീമാംസകന്റെ ഹൃദയം ആ കൃതിയിൽ സ്പന്ദിക്കുന്നതു് നമുക്കനുഭവപ്പെടും.

10

പത്മനാഭപിള്ളസ്സാറിൻെറ പാത്രരചനാപാടവത്തെയും, രസാവിഷ്കരണചാതുരിയേയും, സംഭാഷണശൈലിയിലെ ഔചിത്യത്തെയുംപററി ഞാനൊന്നും പറയുന്നില്ല. അതൊക്കെ ഞാൻ പഠിച്ചതുതന്നെ അദ്ദേഹത്തിൽനിന്നാണ്.

കൊടുങ്കാററിനേയും വൻതിരകളേയും, പതികിടക്കുന്ന കരിമ്പാറകളേയും, ചതിക്കുന്ന തിമിംഗലങ്ങളേയും വകവെയ്ക്കാതെ ദീർഘകാലം സാഹിത്യമഹാസാഗരത്തിൽ അദ്ദേഹത്തിൻെറ നൗക കരയ്ക്കുനില്ക്കുന്നവരുടെ കരഘോഷവും സഹയാത്രികരുടെ വിസ്മയാദരങ്ങളും വേണ്ടുവോളം നേടി അനനുകരണീയമാംവിധം സഞ്ചരിച്ചു. ഇന്നു നൗക വിശാലമായ സൈകതപ്പരപ്പിൽ കാൽക്ഷണം വിശ്രമിക്കയാണ്. അടുത്ത ഇതിഹാസത്തിൻെറ ഭാസുരഭാവങ്ങളിൽ ധ്യാനമഗ്നമാണ്. കൃതകേതരമായ കൃതജ്ഞതാതിരേകത്തോടെ ആ സന്നിധിയെ സമീപിക്കുന്ന ഓരോ തിരയും അതിൻെറ പാദം തലോടി യാചിക്കയാണ്—'ഇറങ്ങി വരൂ ...ഇറങ്ങി വരൂ....'

ആശംസകളോടെ

തിരുവനന്തപുരം
14—4—1972

ടി. എൻ. ഗോപിനാഥൻനായർ

## ഏഴുതിരിവിളക്ക്

'ദരിദ്രനാരായണൻ' നാല്പതിലധികം വർഷങ്ങൾക്കുമുൻപ് കറുകച്ചാൽ സ്കൂളിലെ വിദ്യാർത്ഥികൾക്ക് അഭിനയിക്കാനെഴുതിയതും അക്കാലത്തു് ഒന്നിലധികം വിദ്യാലയങ്ങളിൽ വിജയപൂർവ്വം അഭിനയിച്ചിട്ടുള്ളതുമാണ്. പതിനാലു വർഷം മുൻപ് ആൾ ഇൻഡ്യാ റേഡിയോയുടെ ആഭിമുഖ്യത്തിൽ ഡൽഹിയിൽ സംഘടിപ്പിച്ച സാഹിത്യസമാരോഹിൽ മലയാളത്തെ പ്രതിനിധീകരിച്ച് അവതരിപ്പിച്ചതും അനന്തരം എ. ഐ. ആറിൽനിന്നു പ്രക്ഷേപണം ചെയ്തതുമാണ് 'വളരുന്ന ചക്രവാളം'. അങ്ങനെ അരശതാബ്ദത്തോളം നീണ്ടുനില്ക്കുന്ന ഒരു കാലഘട്ടത്തിൽ അന്യോന്യഭിന്നങ്ങളായ സന്ദർഭങ്ങളേയും സദസ്സുകളേയും ലക്ഷ്യീകരിച്ച് രചിച്ചവയാണ് ഈ വിനീതോപഹാരങ്ങൾ. കാലാതീതന്റെ കാല്ക്കൽ കാഴ്ചവെയ്ക്കുംമുൻപ് ഇത്രയുമേ പറയാനുള്ളൂ.

ഗ്രന്ഥകർത്താവ്

## ഉള്ളടക്കം

## പാത്രങ്ങൾ

കോവിലകത്തു മൂത്തപിള്ള —ഒരു ഇടപ്രഭു

ഗോപാലൻനായർ —മൂത്തപിള്ളയുടെ അനന്തരവൻ; കാളേജ് വിദ്യാൎത്ഥി

കുട്ടപ്പൻ —മൂത്തപിള്ളയുടെ ഇളയപുത്രൻ; മിഡിൽ സ്കൂൾ വിദ്യാൎത്ഥി

പാച്ചരച്ചാരു് —മൂത്തപിള്ളയുടെ ഒരു വൃദ്ധനായ വേലക്കാരൻ

നാരായണൻ —പാച്ചരച്ചാരുടെ പൗത്രൻ; കുട്ടപ്പന്റെ പ്രായം

ശ്രീപുരത്തു രാഘവൻനായർ —ഗോപാലൻനായരുടെ പ്രൊഫസർ

നാലു വേലക്കാർ

[ഒരു ചെറിയ കുടിലിന്റെ മുൻവശത്തു്, തുറന്ന വാതിലിനു് അല്പം ഇടത്തുമാററി, വാതിലടയ്ക്കാൻ ഉപയോഗിക്കുന്നതും ഈ അവസരത്തിൽ അഴിച്ചുമാററി കുടിലിൽ ചാരിവച്ചിരിക്കുന്നതുമായ ഓലമെടയുടെ മുൻപിലായി, കാലത്തെ കുളിച്ചു് ഒരു ചെറിയ തോർത്തുമുണ്ടുടുത്തു് നാരായണൻ പാട്ടുപാടിയും നൂൽചക്രത്തിൽ നൂലു നൂററും ഇരിക്കുന്നതായി കാണപ്പെടുന്നു.]

നാരായണൻ:

ഹിമാചലസമുന്നതേ! ഹിമകരാർക്കകുണ്ഡല—
സമുജ്ജ്വലേ! കുമാരികാ പൂജിതപാദേ!
താരകാലംബിനീ കചകാദംബിനീ വിരാജിതേ!
ധരാധരകുചഭരഭാരസന്നതേ!

മലയമാരുതകരപ്രചലിതസാഗരോർമ്മീ—
ജലകണശിശിരിതേ! പുളകാങ്കിതേ!
ജയ! വരപ്രദായികേ! ശ്രിതഹൃദയനായികേ!
ജയ! വിജയജന്മദേ! ഭാരതാംബികേ!

(പടച്ചു് ക്ഷീണിച്ചു് ജരാനരകം ബാധിച്ച വൃദ്ധനായ പാച്ചരച്ചാരു് വലത്തുകൈകൊണ്ടു് ഒരു വടി നിലത്തൂന്നിയും ഉളുക്കു പററി നീരുവച്ച ഇടത്തുകൈയിൽ പച്ചമരുന്നു് അരച്ചുപുരട്ടി അസ്വാധീനമായി തൂക്കിയിട്ടും കുടിലിനകത്തുനിന്നു് മെല്ലെ പുറത്തുവന്നു് നാരായണന്റെ വലത്തുവശത്തായി നില്ക്കുന്നു.)

നാരായണൻ: (നൂൽ നൂല്ക്കുന്നതിനിടയ്ക്കു്) കൈ തൂക്കിയിട്ടുകൊണ്ടു് നില്ക്കരുതെന്നല്ലിയോ ആശാൻ പറഞ്ഞതു്?

പാച്ചരച്ചാരു്: അതേ മക്കളേ, കൈ തൂക്കിയിട്ടോണ്ടു നിന്നാൽ നീരെറങ്ങും.

നാരായണൻ: പിന്നെന്തിനാ അപ്പൂപ്പൻ എണീററുവന്നതു്?

പാച്ചുരച്ചാരു്: എന്റെ കുഞ്ഞേ, വൈദ്യൻ പറേന്നപോലെ ചന്തോം ചമഞ്ഞു കെടക്കാൻ എറാൻ അങ്ങുന്നോ കൊച്ചമ്മയോ വല്ലോരാമാണോ? ആരാന്റേം പള്ളുമ്പറമ്പു് ചെറ്റേംകെട്ടി കെടക്കുന്ന അനാഥപ്രേതത്തിനൊണ്ടോ മക്കളെ, സൊകക്കേടും സൊകോമൊക്കെ?

നാരായണൻ: അപ്പൂപ്പനൊരുദിവസമെങ്കിലും ചുമ്മാതിരുന്നിട്ടുണ്ടോ? പിന്നെ—

പാച്ചുരച്ചാരു്: അതുകൊണ്ടല്ലിയോ വല്ലപ്പോഴും തൊള്ളികഞ്ഞിവെള്ളം കുടിക്കുന്നതു്? ചുമ്മായിരുന്നാൽ വല്ലോം തരാൻ അച്ഛനോ മക്കളോ ഇരിക്കുന്നോ? വല്ലോരും ചുമ്മാ വല്ലോം തരുമോ?

നാരായണൻ: വയ്യാഞ്ഞിട്ടല്ലിയോ? അതു്—

പാച്ചുരച്ചാരു്: അതു പറഞ്ഞാലൊക്കുമോ? വയ്യാന്നുംപറഞ്ഞു ചുമ്മായിരിക്കാനൊക്കുമോ? എത്രക്കൂട്ടം ജോലിയൊണ്ടു്? വല്ലോം തെറ്റിക്കാമോ? ഒന്നുരണ്ടുവീണെന്നുവച്ചു് ഉരുള മറക്കാമോ?

നാരായണൻ: ഇതു് അപ്പൂപ്പൻ വരുത്തിവച്ചതല്ലല്ലോ!

പാച്ചുരച്ചാരു്: മക്കളേ, അങ്ങനെ പറയല്ലു്. ചോറുതരുന്നവർക്കു് ദേഷ്യം വരത്തില്ലിയോ? ദേഷ്യം വരുമ്പോൾ വല്ലതുമൊക്കെ ചെയ്യും. അവരുടെ ചോറിന്റെ പൊറത്തല്ലിയോ തല്ലുന്നതു്?

നാരായണൻ: ചോറിന്റെ പുറത്താണോ? അപ്പൂപ്പന്റെ പുറത്തല്ലിയോ? അച്ഛനാകാൻ പ്രായമുള്ളവരുടെ പുറത്താണോ ദേഷ്യം കാണിക്കുന്നതു്?

പാച്ചുരച്ചാരു്: മക്കളേ, മക്കളേ, അങ്ങനെയൊന്നും പറ

യതുണ്ട്. നീ കൊച്ചാ! നിനക്കറിഞ്ഞുകൂടാ, നീ എന്തോന്നാ പറേന്നെന്ന്! കൊല്ലാനുംകൂടെ അതികാരമൊള്ളോരല്ല്യോ കോലോത്തു പിള്ളമാര്? നീ എന്തോ കണ്ടു? എന്റെ അമ്മാവന്റെ അമ്മാവൻ കിട്ടച്ചാര്—അങ്ങേരേപ്പോലൊരുത്തനീരാച്യത്തെ ഒണ്ടായിട്ടില്ല. അമ്മാവൻതന്നെ പറഞ്ഞിട്ടുണ്ട്, പൊതിയാത്തേങ്ങാ എടുത്തു കൈക്ക തല്ലിപ്പൊട്ടിച്ചു തിന്നുമെന്ന്. കിട്ടമ്മാവൻ അന്നത്തെ മൂപ്പിലെ കൂറ്റീക്കാരനാ. കിട്ട കിട്ടന്നേ ഒള്ളു വിളി. നെഴലുപോലെ എപ്പൊഴും കൂടെവേണം. അങ്ങുന്നിനും വേലക്കാരനും ഒരുപോലാ നീളോം വണ്ണോമെല്ലാം. ഞാറപ്പഴത്തിന്റെ നെറമാ രണ്ടുപേക്കും! കണ്ണങ്ങനെ ചെത്തിപ്പൂപോലെ! അവരങ്ങനെ മുമ്പും പൊറകും പോന്ന കണ്ടാപ്പിന്നെ ഒരു ജീവനൊള്ള ജന്തുനെ വഴീ കാണാകേല!

നാരായണൻ: അതെന്താ അപ്പൂപ്പാ?

പാച്ചരച്ചാര്: അയ്യോ! കാച്ചിക്കളേകേലിയോ?

നാരായണൻ: (അത്ഭുതത്തോടുകൂടി നോക്കുന്നു) എന്നിട്ട്...ആ...അപ്പൂപ്പനെ അല്ലിയോ—?

പാച്ചരച്ചാര്: അതല്ലിയോ ഞാൻ പറയാൻ വന്നെ? എന്നിട്ട് അങ്ങനെയിരുന്നിട്ട് എങ്ങനെ വന്നു? ദേഷ്യം വന്നാൽ പിന്നെ എന്തോ ചെയ്യും? വല്യ ആളുകളല്ല്യോ, വല്ലോമൊന്നു മതി ദേഷ്യം വരാൻ. വെട്ടൻ പോത്തുകേറി നേന്ത്രവാഴ ഒടിച്ചതല്ല്യോ കാര്യം? 'പിഴടാ ആ പോത്തിന്റെ കൊമ്പ്' എന്നു അങ്ങുന്നു. അങ്ങുന്നു മുഴവൻ പറഞ്ഞില്ല, കിട്ടമ്മാവൻ അതിന്റെ കൊമ്പിനു പിടിച്ച് ഒലയ്ക്കാനും തൊടങ്ങി. വലിയങ്ങുന്ന് വേണ്ടക്കേറിയേൽ എടുത്തുകാലെടുത്തു കത്തി

  

വെറച്ചോണ്ട് ഒരേ ഒരു നെല. കൈയിലൊരു വെട്ടു
കത്തീമൊണ്ട്. ഒണ്ടായിരുന്നോരെല്ലാം ഒരു വിളിപ്പാടു
ദൂരെയാ നില്ക്കുന്നതു്. വെട്ടൻപോത്തും അമ്മാവനും
കൂടെ അടിയും പിടിയുംതന്നെ! പിടിച്ചു പിടിച്ച്
എടത്തേക്കൊമ്പ് അമ്മാവന്റെ കൈയിൽ. പോ
ത്തൊണ്ടല്ലൊ ആ വേദനയ്ക്കൊരു ചാട്ടം, അങ്ങുന്നി
ന്റെനേരെ. 'അയ്യോ! എന്റെ പൊന്നങ്ങുന്നേ!' എന്നു
വിളിച്ചോണ്ട് അമ്മാവൻ പൊറകെ. കണ്ടുനിന്നോ
രെല്ലാം കൂട്ടം ഒരു നെലോളി. പോത്ത് തൊട്ടതൊ
ട്ടന്നായതുമൊണ്ടല്ലൊ അങ്ങുന്ന് വേങ്ങക്കുറ്റിയേന്ന്
എടത്തുകാലുപൊക്കകേം ഒരടി. പോത്തിതാ മകട
ക്കുന്നു താഴെ. അപ്പൊഴത്തേക്ക് അമ്മാവനും അങ്ങ
ട്ടെത്തു. അങ്ങുന്ന് അടിച്ചകാല് നിലത്തുവയ്ക്കുന്നതും
കണ്ടു, വലത്ത കൈ പൊക്കുന്നതും കണ്ടു—കിട്ടമ്മാ
വൻ തലേം ഒടലും രണ്ടായിട്ടല്ല്യോ നെലത്തു വീണതു്!

നാരായണൻ: ഈശ്വരാ! (നൂൽ പൊട്ടിയതും നൂൽചക്രം നിന്നതും അറിയാതെ ഇരുന്നുപോയി.)

പാച്ചുരച്ചാരു്: അതേ മക്കളെ, അങ്ങനെ വിളി. എല്ലാം ഈശ്വരന്റെ കളിയല്ല്യോ? അങ്ങുന്ന് എന്തു കരഞ്ഞു! എന്തുവേണെങ്കിലും കിട്ടുന്നു് പഴേ വിളിതന്നെ. ഒടനേ കരേം. ചാകുന്നവരെ ഒരു മാറ്റോമില്ല. എപ്പൊഴും കിട്ടുന്നു് ഒരേ ഒരു വിചാരം. അങ്ങനത്ത ദയവുള്ള ആളാരുന്നു അദ്ദേഹം.

നാരായണൻ: (പരിഭവംകൊണ്ടു് ഗദ്ഗദംകലർന്ന സ്വരത്തിൽ) അതെ, ചത്തുകഴിഞ്ഞാണു് ദയവെല്ലാം. ജീവിച്ചിരിക്കുമ്പോൾ കഴുത്തിനു് വെട്ടുകത്തിയും. (സാവധാനത്തിൽ വീണ്ടും നൂല്നൂറ്റുകൊണ്ടു് ഇടറിയ സ്വരത്തിൽ പാടുന്നു:)

ദിനാന്തരക്തരുഷിതത്രിശൂലധാരിണീ! നിശാ—
വനാന്തചാരിണീ! രിപുഭയകാരിണീ!
ഘനാഘനഖരരവമുഖരിതദിഗന്തരേ!
ഘനസ്തനപ്രകമ്പിത തടിദ്വല്ലികേ!

കാലാനിലനിഭപ്രഭേ! ചിതാധൂമധൂസരിത—
ലലാടമണ്ഡലേ! ധൃതകപാലമാലേ!
ജയ! വരപ്രദായികേ! ശ്രിതഹൃദയനായികേ!
ജയ! വിജയജന്മദേ! ഭാരതാംബികേ!

(പാച്ചരച്ചാരോടായിട്ട്) എന്തായാലും ഇപ്പോൾ അ ച്ഛപ്പന് ഒരിടത്തു കിടക്കരുതോ?

പാച്ചരച്ചാര്: അയ്യോ! നീ കണ്ടതല്ല്യോ അതു വല്ലതു മൊക്കമോ? അദ്ദേഹം വിളിക്കമ്പൊച്ചെല്ലണ്ടായോ? ഇന്ന് എത്ര തവണ എണീററ് ഓടിയെന്നു് നീ കണ്ടതല്ല്യോ?

നാരായണൻ: ഇപ്പോൾ അങ്ങുന്നു് വിളിച്ചില്ലല്ലൊ. പിന്നെ എന്തിനാണ് എണീററതു്? പോകണമെ ങ്കിലും വിളിക്കമ്പോൾ എണീററാൽ മതിയല്ലോ!

പാച്ചരച്ചാര്: പിന്നെ ഒത്തു പറയണമല്ലൊ, മക്കളു പാടുന്നതു കേൾക്കമ്പോൾ ഇങ്ങെറങ്ങി വരണമെന്ന തോന്നും. അത്രേ ഒള്ളു.

നാരായണൻ: ഞാൻ ഇവിടെ അടുത്തിരുന്നല്ലിയോ പാ ടുന്നതു്. അകത്തു കിടന്നാലും കേൾക്കാമല്ലൊ.

പാച്ചരച്ചാര്: കേക്കാം. എന്നാ എന്റെ മക്കളു പാടു ന്നതു് അപ്പൂപ്പന്റെ കാണണ്ടയോ? മക്കളിങ്ങനെ പാട്ടും പാടി നുലുംനൂത്തു് ഇരിക്കുന്നതു കാണുമ്പോൾ എ ന്തൊരു സുകമാ! ഇനി എവനു് എത്ര നാളിതു കാണാ നൊക്കും? ഒന്നു കണ്ടു മതിയാകട്ടെ. ഞാൻ ഇവിടിരു

ന്ന് (ഇരിക്കുന്നു) കൈ ഇങ്ങനെ മടിയിൽ വച്ചോളാം. (അങ്ങനെ ചെയ്യുന്നു.) ഈ നൂലെല്ലാം മക്കളിന്ന നൂത്തതാണോ?

നാരായണൻ: അതെ. ചേട്ടൻ വരുന്നതിനു മുൻപ് എനിക്ക് ഈ പണി തീർക്കണം.

പാച്ചുരച്ചാര്: വേണം, വേണം. എന്നാലല്ലെ, അദ്ദേഹത്തിന് സന്തോഷം വരൂ. അയ്യോ, എന്തൊരു തങ്കക്കൊടമാ അതു്! എങ്കിലും നീ ഇങ്ങനെ 'ചേട്ടാ, ചേട്ടാ'ന്നു വിളിക്കുമ്പോൾ എനിക്കു് ഒരു ഇതു്!

നാരായണൻ: അങ്ങനെ വിളിച്ചാലെന്താണു ദോഷം?

പാച്ചുരച്ചാര്: ദോഷമൊന്നുമില്ല. അല്ലേലും 'അങ്ങനേ വിളിക്കാവെന്നല്ല്യോ അദ്ദേഹം പറേന്നെ?

നാരായണൻ: അപ്പൂപ്പനെന്താ ഒന്നും വിളിക്കാത്തതു്?

പാച്ചുരച്ചാര്: അതെങ്ങനാ? വാ പൊളിച്ചാൽ 'അങ്ങുന്നേ'ന്നേ വരൂ. അതു പുറത്തുവീണാൽ അദ്ദേഹം കലമ്പുകേം ചെയ്യും.

നാരായണൻ: എന്നെ വിളിക്കുന്നതുപോലെ 'മക്കളേ'ന്നു വിളിക്കരുതോ?

പാച്ചുരച്ചാര്: 'മക്കളേ'ന്നു്? മ്...അങ്ങനെ വിളിക്കാമോ?

നാരായണൻ: അപ്പൂപ്പന്റെ മകനാകാനുള്ള പ്രായമല്ലേ ഉള്ളൂ?

പാച്ചുരച്ചാര്: പ്രായമോ? അയ്യോ! അദ്ദേഹത്തിനു പ്രായമുണ്ടോ? പിള്ളരുകുഞ്ഞല്ല്യോ? കാണുമ്പം പിടിച്ചൊരു ഉമ്മകൊടുക്കാൻ തോന്നും!

നാരായണൻ: പിന്നെന്താ കൊടുക്കാത്തതു്?

പാച്ചുരച്ചാര്: (ഇടയ്ക്കിടയ്ക്കു വിക്കിവിക്കി ചിരിച്ചുകൊണ്ടു്) ഹി...ഹി...ഹി...എന്താ ഉമ്മകൊടുക്കാഞ്ഞ...

ഹി...ഹി...ഉമ്മ...ഹി...അദ്ദേഹത്തിനു്...ഞാൻ...
ഹി...ഹി...ഉമ്മ കൊടുക്കാത്തതു്... ഹി...ഹി...
ഹി...

നാരായണൻ: എന്താ കൊടുത്താൽ? ചേട്ടനു് അതിൽ കൂടുതൽ ഒരു സന്തോഷം കാണുകയില്ല. അല്ലെങ്കിൽ ഒന്നു കൊടുത്തുനോക്കണം.

പാച്ചരച്ചാരു്: ഹി...ഹി...കൊള്ളാം!...കൊള്ളാം! കൊടുത്തുനോക്കണം...ഹി...ഹി...അയ്യോ! ചിരിച്ചു ചാകുന്നേ...ഹി...ഹി...

കോവിലകത്തു മൂത്തപിള്ള: (അണിയറയിൽ ഉറക്കെ വിളിക്കുന്നു) "പാച്ചരാ! എടാ പാച്ചരാ!"

പാച്ചരച്ചാരു്: എന്തോ! (പതുക്കെ എഴുന്നേല്ക്കുന്നു.)

കോവിലകത്തു മൂത്തപിള്ള: (അണിയറയിൽ) "എടാ പാച്ചരാ, നീ എവിടാടാ?"

പാച്ചരച്ചാരു്: ഇതാ വരുന്നേ! (പതുക്കെ നടക്കുന്നു.)

നാരായണൻ: ഇന്നു് എത്രാമത്തെ തവണയാണു്? ഈ കൈയുംതൂക്കിയിട്ടുകൊണ്ടു്! ഒന്നു കിടന്നിട്ടുണ്ടോ? അപ്പൂപ്പനു് ഇന്നു വയ്യെന്നു് ഒന്നു പറയരുതോ? ഇതു് അങ്ങുന്നുതന്നെ വരുത്തിവച്ചതല്ലേ? കാണാൻ കണ്ണില്ലേ? അങ്ങുന്നുമാരു് മനുഷ്യരല്ലേ?

പാച്ചരച്ചാരു്: (തിരിഞ്ഞുനിന്നു്) മക്കളേ, അതൊന്നും പറയരുതു്. വയ്യെങ്കിൽ പോകുമോ? ആകുമ്പളല്ലേ ഒള്ളു? ഇതു് ഒരു സാരോമില്ല. ഈ കെഴട്ടുകാലും കൈയും പെടലീം എല്ലാം എത്രതവണ ഒടിഞ്ഞതാ! ഡമാൻകാള എടുത്തിട്ടു് ചവുട്ടിയതല്ല്യോ? തൂക്കിയെടുത്തപ്പോൾ കണിയാന്റെ കവടിത്തഞ്ചിപോലല്ല്യോ ഇരുന്നതു്? പിന്നാ ഇതു്? ഒരു സാരോമില്ല! ഇപ്പ വന്നേക്കാം. മക്കള് ഇവിടിരുന്നു് ഇങ്ങനെ നല്ല

ന്നുക്ക്. (ഒന്നുരണ്ട് അടി നടന്നു തിരിഞ്ഞുനിന്ന്) പിന്നെ, അദ്ദ്യേം വരുമ്പ മക്കള് പറയല്ലേ.

നാരായണൻ: എന്തോന്ന്?

പാച്ചുരച്ചാര്: പിന്നെ... ഞാനേ... ഹി... ഹി... ആ ഉമ്മേടെ കാര്യമേ!

നാരായണൻ: ഞാൻ നിശ്ചയമായും പറയും.

പാച്ചുരച്ചാര്: അയ്യോ! പറയല്ലെ... ഹി... ഹി... തീച്ച്യയായും പറയല്ലെ... ഹി... ഹി... ഹി...

കോവിലകത്തു മൂത്തപിള്ള: (അണിയറയിൽ) "പാച്ചുരാ!..."

പാച്ചുരച്ചാര്: എന്തോ! ഇതാ വന്നേ. (നാരായണനോട്) എൻെറ പൊന്നുമക്കള് പറയല്ലേ!... ഹി... ഹി... (നടക്കുന്നു) ഞാൻ ഹി... ഹി... ഉമ്മകൊടുക്കുമെന്ന്!... ഹി... ഹി... അദ്ദ്യേത്തിന് ഹി... ഹി... ഹി... (പോകുന്നു.)

നാരായണൻ: (പാച്ചുരച്ചാര് പോകുന്നതു നോക്കി സ്വല്പം ഇരുന്നിട്ട്) ഈശ്വരാ! എന്നു തുടങ്ങിയതാണ് ഈ കഷ്ടപ്പാട്! ഈ ആയുസ്സിൽ സുഖമെന്തെന്ന് ഒന്ന് അറിഞ്ഞിട്ടുണ്ടോ? വേല, വേലതന്നെ വേല. ഒരുനിമിഷം ഒരിടത്തു് ഇരിക്കാതെ വേല. കൈയൊടിഞ്ഞാലും, കഴുത്തൊടിഞ്ഞാലും വേല. ആ അങ്ങുന്നിനേക്കാൾ ആയിരം മടങ്ങു വേല അപ്പൂപ്പൻ ചെയ്തിട്ടുണ്ട്! അങ്ങുന്ന് അനുഭവിക്കുന്നതിൽ ആയിരത്തിലൊന്നു സുഖം അപ്പൂപ്പൻ അനുഭവിച്ചിട്ടില്ല. ഇതാണു ലോകം! ഇതാണോ? അല്ലെന്നു ചേട്ടൻ പറയുന്നു! പറയുമ്പോൾ എനിക്കെല്ലാം മനസ്സിലാകുന്നു. എന്നാൽ—പിന്നെ—തനിച്ചിരിക്കുമ്പോൾ—ഇങ്ങനെ ഇതെല്ലാം കാണുമ്പോൾ—ഒന്നും മനസ്സിലാ

കുന്നില്ല. ചേട്ടൻ—ആ, ചേട്ടൻ വരാറായി. അതിനു മുമ്പ് ഈ പഞ്ഞിക്കൂടെ തീരണം. (വീണ്ടും നൂൽ നൂല്ക്കാനും പാടാനും ആരംഭിക്കുന്നു.)

വിബുധഹൃദയരാഗരുചിരപാദപല്ലവേ!
വിതതവിമലതത്വകല്പവല്ലികേ!
ഗംഗാതടലീനയോഗിഹംസപരിവൃതേ! തപോ-
രംഗരഞ്ജിതേ! പ്രണവനാദശിഞ്ജിതേ!

ഉപനിഷദരവിന്ദകുഹരവാസിനീ! ശശി
തപനശോഭിനീ! സുധാസാരവാഹിനീ!
ജയ! വരപ്രദായികേ! ശ്രിതഹൃദയനായികേ!
ജയ! വിജയജന്മദേ! ഭാരതാംബികേ!

നവദലസുലളിതതൃണതലവിഹാരിണീ!
നവരസവിലാസിനീ! വിശ്വമോഹിനീ!
അളികുലസമാകുല നദീപുളിനചാരിണീ!
കവിഹൃദയഹാരിണീ! കാമരൂപിണീ!

ഹിമജലസുശീതളേ! സുരഭിലസുരുചിര
സുമകുലവിലസിതേ! നിത്യമംഗളേ!
ജയ! വരപ്രദായികേ! ശ്രിതഹൃദയനായികേ!
ജയ! വിജയജന്മദേ! ഭാരതാംബികേ!

(പാട്ട് അവസാനിച്ചു. കൈയിൽ ഉണ്ടായിരുന്ന പഞ്ഞിയും തീർന്നു. ശ്രീപുരത്തു രാഘവൻനായർ പ്രവേശിക്കുന്നു. ഖദർമുണ്ടും ജുബ്ബയും കൈയിൽ തകിയും.)

ശ്രീപുരത്തു രാഘവൻനായർ: (നാരായണന്റെ സമീപത്തു് ഇരുന്നിട്ട്) പഞ്ഞി തീർന്നോ?

നാരായണൻ: നാളത്തേക്കുകൂടെ കാണും.

ശ്രീപുരത്തു രാഘവൻനായർ: അപ്പോൾ ഞാൻ നാളെ വരുമ്പോൾ പഞ്ഞിക്കൂടെ കൊണ്ടുവരണം? അപ്പൂപ്പൻ കിടക്കയാണോ?

നാരായണൻ: കിടക്കുകയോ? ഇന്നു കിടന്നിട്ടേയില്ല. ഇതിനിടെ മൂന്നാമത്തെ പ്രാവശ്യം പോയിരിക്കയാണു്.

ശ്രീപുരത്തു രാഘവൻനായർ: കൈ എങ്ങനെയിരിക്കുന്നു?

നാരായണൻ: പറയത്തക്ക കുറവൊന്നുമില്ല.

ശ്രീപുരത്തു രാഘവൻനായർ: പിന്നെ ഇങ്ങനെ എണീറ്റു നടന്നാലോ?

നാരായണൻ: ഞാനും അതുതന്നെ ചോദിച്ചു. അങ്ങുന്നു വിളിച്ചെന്നാണു സമാധാനം.

ശ്രീപുരത്തു രാഘവൻനായർ: അദ്ദേഹം വിളിച്ചോ?

നാരായണൻ: വിളിച്ചു. പക്ഷെ, വിളിച്ചാൽ കാര്യം പറഞ്ഞുകൂടെ? നൂറുകൂട്ടം ജോലിയില്ലിയോ, വല്ലെങ്കിൽ പോകുമോ, എന്നൊക്കെയാണു് ഉത്തരം.

ശ്രീപുരത്തു രാഘവൻനായർ: ഒരുപക്ഷെ, ആകാമായിരിക്കും!

നാരായണൻ: ആകാമോ? കൊള്ളാം! അപ്പൂപ്പനു് വലിയ വേദനയുണ്ടു്. മുഖം കൂടെക്കൂടെ ചുളിയുന്നതു ഞാൻ കാണുന്നില്ലേ?

ശ്രീപുരത്തു രാഘവൻനായർ: ഈ വേദനതന്നെ ഒരു സുഖമായിരിക്കും. സ്നേഹമുള്ളവൎക്കുവേണ്ടി നാം എന്തെല്ലാം വേദന എത്ര സന്തോഷത്തോടുകൂടി അനുഭവിക്കാറുണ്ടു്?

നാരായണൻ: അങ്ങുന്നിന്റെ സ്നേഹമാണോ ഈ കണ്ടതു്?

ശ്രീപുരത്തു രാഘവൻനായർ: അങ്ങുന്നിനു സ്നേഹം വേണമെന്നില്ല. അപ്പൂപ്പനു് അങ്ങോട്ടു സ്നേഹമുണ്ടായാൽ മതിയല്ലോ!

നാരായണൻ: സ്നേഹം! ഇതാണു സ്നേഹം! തള്ളിമറി

ച്ചിട്ടു കൈ ഒടിച്ചിട്ടു് ഒരാൾ അങ്ങു പോയിരുന്നു
മുറസ്സു വിളിക്കുക. മറേറ ആൾ ഒടിഞ്ഞു നീരുവന്ന
കൈയും തൂക്കിയിട്ടു വടിയും കുത്തിപ്പിടിച്ചു വെച്ചു
വെച്ചു നടന്നുകൊള്ളുക. ഈ സ്നേഹം എനിക്കു മന
സ്സിലാകുന്നില്ല!

ശ്രീപുരത്തു രാഘവൻനായർ: നിനക്കു മനസ്സിലാകുക
യില്ല. നാരായണാ, അപ്പൂപ്പൻ കഴിഞ്ഞുപോയ തലമു
റയാണ്. വരാൻപോകുന്ന തലമുറയാണു നീ! അപ്പൂ
പ്പനും നിനക്കും മനസ്സിലാകുന്നതു രണ്ടാണ്. അന്യോ
ന്യം മനസ്സിലാകയുമില്ല! രണ്ടുപേക്കും മനസ്സിലാകുന്നതു
മനസ്സിലാക്കിക്കൊണ്ടു നിങ്ങളുടെ നടുക്കുനിന്നു ഭയ
പ്പെടുന്ന തലമുറയാണു ഞാൻ.

നാരായണൻ: ചേട്ടാ, അപ്പൂപ്പൻ ചെയ്യുന്നതാണോ
ശരി?

ശ്രീപുരത്തു രാഘവൻനായർ: അതു് അപ്പൂപ്പന്റെ
ശരിയാണ്.

നാരായണൻ: അതെന്താണ് എനിക്കു മനസ്സിലാകാ
ത്തതു്?

ശ്രീപുരത്തു രാഘവൻനായർ: എങ്ങനെ മനസ്സിലാകും?
അങ്ങുന്നു വിളിച്ചാൽ പാച്ചരൻ പോകുന്നതായിരുന്നു
അപ്പൂപ്പന്റെ ശരി. ആ ശരി മറഞ്ഞുകഴിഞ്ഞു. അ
ങ്ങുന്നന്മാർ ആ കഥ നേരത്തേ മനസ്സിലാക്കിയാൽ
അവക്കുതന്നെ നന്ന്! അല്ലെങ്കിൽ പാച്ചരൻ വിളി
ക്കും, അങ്ങുന്നു വരുകയും ചെയ്യും.

നാരായണൻ: ചേട്ടാ, ഞാൻ കാണുന്നു. ഇതിനു രണ്ടി
നും ഇടയ്ക്കു വഴിയൊന്നുമില്ലേ?

ശ്രീപുരത്തു രാഘവൻനായർ: പലപ്പോഴും എനിക്കു
നിരാശതോന്നുന്നു. ഭയം തോന്നുന്നു. എങ്കിലും ഞാൻ

പിന്നെയും ഭൈധൃപ്പെടുന്നു. ഒരു വെള്ളിമേഘം ഞാൻ കാണുന്നു. മഹാത്മാഗാന്ധി! അദ്ദേഹം കാട്ടി ത്തന്ന സത്യപ്രകാശം! സ്നേഹപ്രകാശം! ആ വെളി ച്ചം കിഴക്കുനിന്നു പടിഞ്ഞാറോട്ടു വ്യാപിച്ച് ആകാ ശം ശുദ്ധമാക്കുമോ? അഥവാ, പടിഞ്ഞാറുയരുന്ന കാർ മേഘം ആ വെണ്മകളെ വിഴുങ്ങുമോ?...നാരായണാ, ഞാൻ ഒന്നു ചോദിക്കട്ടെ, നിന്നെ ഒരാൾ അക്രമമാ യി തല്ലിയാൽ നീ എന്തുചെയ്യും?

നാരായണൻ: എനിക്ക് അറിഞ്ഞുകൂട. അപ്പൂപ്പനു് ഇതു പററിയപ്പോൾമുതൽ ഞാനും അതുതന്നെയാണ് ആലോചിക്കുന്നതു്.

ശ്രീപുരത്തു രാഘവൻനായർ: വല്ലവർക്കും നിന്നെ ത ല്ലാൻ അധികാരമുണ്ടോ?

നാരായണൻ: തീച്ചയായും ഇല്ല.

ശ്രീപുരത്തു രാഘവൻനായർ: അപ്പോൾ നീ തിരിച്ചു തല്ലുമോ?

നാരായണൻ: അതില്ല.

ശ്രീപുരത്തു രാഘവൻനായർ: ഓടുമോ?

നാരായണൻ: (ആലോചിച്ചുകൊണ്ടു്) ഇല്ല; ഓടുകില്ല.

ശ്രീപുരത്തു രാഘവൻനായർ: രണ്ടുമില്ലെങ്കിൽ തല്ലു കൊള്ളാതെന്തുചെയ്യും?

നാരായണൻ: തല്ലുകൊള്ളും.

ശ്രീപുരത്തു രാഘവൻനായർ: പിന്നെ തല്ലാനധികാര മില്ലെന്നുവച്ചാൽ എന്തർത്ഥം?

നാരായണൻ: അധികാരമില്ല, അതു നിശ്ചയം.

ശ്രീപുരത്തു രാഘവൻനായർ: അതു മനസ്സിലിരുന്നാൽ മതി, അല്ലേ?

നാരായണൻ: (എന്തോ ഓർത്തുപോലെ) അല്ല, അതു ഞാൻ പറയും...എന്നെ തല്ലരുതെന്നു പറയും!

ശ്രീപുരത്തു രാഘവൻനായർ: പിന്നെയും തല്ലും!

നാരായണൻ: പിന്നെയും പറയും.

ശ്രീപുരത്തു രാഘവൻനായർ: അങ്ങനെ ആയാൽ ചത്തുപോകയില്ലേ?

നാരായണൻ: ചാകാൻനേരത്തു്, 'എന്നെ തല്ലരുതു്, അതിനു് അധികാരമില്ല,' എന്നു പറഞ്ഞിട്ടു ചാകും.

ശ്രീപുരത്തു രാഘവൻനായർ: അതു ഭ്രാന്തല്ലേ? ഒരു തല്ലുകൊള്ളാനിഷ്ടമില്ലാത്തവൻ തല്ലുകൊണ്ടു ചാകുന്നതിൽ എന്തു സുഖമാണു്?

നാരായണൻ: അതു ഞാൻ സഹിച്ചില്ലല്ലൊ!

ശ്രീപുരത്തു രാഘവൻനായർ: സഹിച്ചില്ലേ? നന്നായി! എന്തോന്നു സഹിച്ചില്ല?

നാരായണൻ: സഹിച്ചു...പക്ഷേ...പക്ഷേ...

ശ്രീപുരത്തു രാഘവൻനായർ: പക്ഷേ, എന്തോന്നാണു്?

നാരായണൻ: സമ്മതിച്ചില്ല.

ശ്രീപുരത്തു രാഘവൻനായർ: എതിർത്തു, അല്ലേ?

നാരായണൻ: അതെ, എതിർത്തു; അതെ, എതിർത്തു.

ശ്രീപുരത്തു രാഘവൻനായർ: ഇതു സുഖത്തിനുള്ള വിദ്യയാണോ? എന്തിനോടെങ്കിലും എതിർത്തു സുഖിക്കുക?

നാരായണൻ: വെറുതേയല്ലല്ലോ എതിർത്തതു്? തെററാണെന്നു തോന്നിയിട്ടല്ലേ?

ശ്രീപുരത്തു രാഘവൻനായർ: നീ എന്നെതിർത്തു് കിട്ടിയതെല്ലാം സഹിച്ചതാണോ നിന്റെ എതിർപ്പു്?

നാരായണൻ: സഹിച്ചുകൊണ്ടു് എതിർത്തുകൂടെയോ?

ശ്രീപുരത്തു രാഘവൻനായർ: ഇനി ഞാൻ ചോദിക്ക

ട്ടെ. നിനക്ക തെറെറന്നു തോന്നുന്നതു നീ എതിക്കും, ഇല്ലേ?

നാരായണൻ: അതെ.

ശ്രീപുരത്തു രാഘവൻനായർ: സഹിച്ചുകൊണ്ട് എതിക്കും?

നാരായണൻ: (മുഖം മ്ലാനവും ശബ്ദം ക്ഷീണവുമാകുന്നു.) സഹിച്ചുകൊണ്ടെതിക്കും.

ശ്രീപുരത്തു രാഘവൻനായർ: എന്താണ് മുഖത്തൊരു വാട്ടം? നിനക്ക ക്ഷീണം തോന്നുന്നുണ്ടോ?

നാരായണൻ: ഇല്ല.

ശ്രീപുരത്തു രാഘവൻനായർ: എതിക്കുമ്പോൾ ദേഷ്യവും വിരോധവും ഒന്നും ഉണ്ടാകയില്ലേ?

നാരായണൻ: ആരോട്ട ദേഷ്യം? ആരോടാണ് വിരോധം? ഞാൻ തെററിനെയല്ലേ എതിക്കുന്നത്?

ശ്രീപുരത്തു രാഘവൻനായർ: അങ്ങനെ മരിക്കുന്നതുവരെ എതിക്കും?

നാരായണൻ: എതിക്കും.

ശ്രീപുരത്തു രാഘവൻനായർ: സുഖമായി മരിക്കയും ചെയ്യും?

നാരായണൻ: (ക്ഷീണം വദ്ധിക്കുന്നു) ചെയ്യും.

ശ്രീപുരത്തു രാഘവൻനായർ: നിനക്ക വലിയ ക്ഷീണം കാണുന്നല്ലോ!

നാരായണൻ: ഇല്ല, സാരമില്ല.

ശ്രീപുരത്തു രാഘവൻനായർ: നിനക്ക തെറെറന്നു തോന്നുന്നതിനെ യാതൊരു കോപവും വിരോധവും തോന്നാതെ സകല കഷ്ടതയും സഹിച്ച് മരണംവരെ എതിത്ത് സുഖമായി മരിക്കും, ഇല്ലേ?

നാരായണൻ: അതെ, അങ്ങനെതന്നെ ചെയ്യും.

**ശ്രീപുരത്തു രാഘവൻനായർ:** (ഗദ്ഗദസ്വരത്തിൽ) അനിയാ, നിനക്കതിനു് ശക്തിയുണ്ടോ?

(നാരായണന്റെ മുഖം നിശ്ശേഷം വിളറുന്നു. ശരീരം വിറയ്ക്കുന്നു.)

(ഉൽക്കണ്ഠയോടുകൂടി) എന്താ അനിയാ, എന്താണു് സംഗതി?

(നാരായണൻ വീഴാൻ തുടങ്ങുന്നു.)

(പെട്ടെന്നു് നാരായണനെ താങ്ങിപ്പിടിച്ചുകൊണ്ടു്) അനിയാ!...അനിയാ!...

**നാരായണൻ:** എനിക്കു തലചുററുന്നതുപോലെ തോന്നുന്നു. (ശ്രീപുരത്തു രാഘവൻനായരുടെ മടിയിലേക്കു ചായുന്നു.)

**ശ്രീപുരത്തു രാഘവൻനായർ:** (നാരായണനെ താഴെ കിടത്തിയിട്ടു് പോയി വെള്ളം കൊണ്ടുവന്നു മുഖത്തു തളിക്കയും വീശുകയും ചെയ്യുന്നതിനിടയ്ക്കു്) പാവം! താങ്ങാൻ വയ്യാത്ത ചുമടു ചുമക്കുകയാണു്! ആ ചുമടു ഞാൻ നിർദ്ദയം വർദ്ധിപ്പിക്കുകയുമാണു്!

**നാരായണൻ:** (അല്പം കഴിഞ്ഞു കണ്ണുതുറന്നു്) ചേട്ടാ, ഞാൻ എവിടെയാണു്?

**ശ്രീപുരത്തു രാഘവൻനായർ:** അനിയാ, ഇവിടെ, എന്റെ അടുത്തുതന്നെ.

**നാരായണൻ:** അപ്പൂപ്പനെവിടെ?

**ശ്രീപുരത്തു രാഘവൻനായർ:** തിരിച്ചുവന്നില്ല.

**നാരായണൻ:** വന്നില്ല, അല്ലേ? എന്താണു വരാത്തതു്? ഞാൻ വിളിച്ചിട്ടു വരാനൊക്കുകയില്ലെന്നാണു പറഞ്ഞതു്. ഞാൻ കരഞ്ഞപ്പോൾ അപ്പൂപ്പനും കരഞ്ഞു. പക്ഷേ, വരാനൊക്കുകയില്ലെന്നുതന്നെയാണു പിന്നെയും പറഞ്ഞതു്.

(ശ്രീപുരത്തു രാഘവൻനായർ ആലോചനാമഗ്നനായിരിക്കുന്നു.)

ചേട്ടനെന്താണ് ആലോചിക്കുന്നത്? (ക്ഷീണസ്വരത്തിൽ) വെള്ളം വേണം.

(ശ്രീപുരത്തു രാഘവൻനായർ വെള്ളം കൊടുക്കുന്നു.)

(വെള്ളം കുടിച്ച് ക്ഷീണം കുറഞ്ഞു് കണ്ണു പൂർണ്ണമായി തുറന്നു് ചുററും നോക്കുന്നു. യഥാർത്ഥസ്ഥിതി മനസ്സിലാക്കി ദീനമായ ഒരു മന്ദസ്മിതത്തോടുകൂടി) എനിക്കു് ഒരു വലിയ ക്ഷീണം തോന്നി. ദേഹം തളൻു. കണ്ണു മങ്ങി.

ശ്രീപുരത്തു രാഘവൻനായർ: (വാത്സല്യപൂർവ്വം തലോടിക്കൊണ്ടു മന്ദസ്മിതത്തോടുകൂടി) അതെല്ലാം പറയാതെതന്നെ മനസ്സിലായി. പറഞ്ഞു മനസ്സിലാക്കേണ്ടതു ചിലതുണ്ട്. അതു പിന്നെയാകാം. ഇപ്പോൾ വെറുതെ കിടന്നാൽ മതി.

നാരായണൻ: എനിക്കു് എഴുന്നേല്ക്കാം.

ശ്രീപുരത്തു രാഘവൻനായർ: അല്പംകൂടെ കഴിഞ്ഞു പോരെ?

നാരായണൻ: ക്ഷീണം പോയി. എഴുന്നേല്ക്കണമെന്നു തോന്നുന്നു. (പതുക്കെ എണീറ്റിരുന്നുകൊണ്ടു്) ഞാൻ കുറെ നേരമായോ ഇങ്ങനെ കിടക്കുന്നു?

ശ്രീപുരത്തു രാഘവൻനായർ: അധികമായില്ല.

നാരായണൻ: അപ്പൂപ്പൻ ഇതുവരെ വന്നില്ലല്ലോ! നേരം വളരെ ആയില്ലേ? ചേട്ടനു പോകണ്ടയോ?

ശ്രീപുരത്തു രാഘവൻനായർ: വീട്ടിലേക്കു മടങ്ങുവാൻ ബദ്ധപ്പാടൊന്നുമില്ല. എങ്കിലും ഞാൻ ഇന്നലെ പറഞ്ഞില്ലേ, ആ ദീനക്കാരന്റെ വീട്ടുവരെ ഒന്നു പോയിട്ടുവരാം. ഇതാ ഇതു കുറെ പഞ്ചസാരയാണ്. (കൊടുക്കുന്നു) ഞാൻ തിരിച്ചുവന്നു് അപ്പൂപ്പനെക്കൂടെ കണ്ടിട്ടേ പോകയുള്ളു.

നാരായണൻ: (മന്ദസ്മിതത്തോടുകൂടി) പിന്നെ...അപ്പൂപ്പൻ പറഞ്ഞു...ചേട്ടനെ കാണുമ്പോൾ ഒരു ഉമ്മ തരാൻ തോന്നുമെന്ന്!

ശ്രീപുരത്തു രാഘവൻനായർ: പിന്നെന്താണു തരാത്തതു്?

നാരായണൻ: ഞാൻ ചോദിച്ചു. അയ്യോ! അദ്ദേഹത്തോടു പറയരുതേ എന്നു പറഞ്ഞു ചിരിച്ചോണ്ടു പോയി!

ശ്രീപുരത്തു രാഘവൻനായർ: (ഗദ്ഗദസ്വരത്തിൽ) ആ മുരടിച്ച ശരീരത്തിൽ എത്ര മൃദുലമായ ഒരു ഹൃദയമാണു കുടികൊള്ളുന്നതു്! സമുദായം അതു ചവുട്ടിയരച്ചു. എന്നിട്ടും ഇന്നും ക്ഷതമേല്ക്കാതെതന്നെ വിജയിക്കുന്നു. ആ സമുദായത്തിനുവേണ്ടി സ്പന്ദിക്കുകയും ചെയ്യുന്നു...അനിയാ, അപ്പൂപ്പനോടു പറയണം, ഇനി എന്നെ കാണുമ്പോൾ എന്റെ കവിളിൽ അപ്പൂപ്പൻ ഒരു ഉമ്മ തന്നില്ലെങ്കിൽ, ഞാൻ അപ്പൂപ്പന്റെ കാലിൽ ഒരു ഉമ്മ കൊടുക്കുമെന്നു്. (പോകുന്നു.)

നാരായണൻ: (ചക്കായെടുത്തു കുടിലിനകത്തു കൊണ്ടു ചെന്നു വച്ചിട്ടു് ഒരു ചെറിയ പാര കൊണ്ടുവന്നു മണ്ണിളക്കി പഞ്ഞിക്കുരു നട്ടുതുടങ്ങുന്നു. ഇടയ്ക്കിടയ്ക്കു ചിന്താമഗ്നനായി വെറുതെ ഇരുന്നുപോകും. പിന്നെയും തുടങ്ങും) ചേട്ടൻ തിരിച്ചുവരാൻ താമസിക്കയില്ല. അതിനു മുമ്പു് ഈ പഞ്ഞിക്കുരു നട്ടുതീരണമെന്നുണ്ടു്. എന്നാൽ എന്റെ മനസ്സു് ഇതിൽ നില്ക്കുന്നില്ല. (വേല തുടങ്ങുന്നു. വീണ്ടും വിചാരമഗ്നനാകുന്നു) അപ്പൂപ്പൻ വന്നില്ല. എന്താണു് ഇത്ര താമസിക്കുന്നതു്? കൈ വയ്യാതെയാണു പോയിരിക്കുന്നതു്. എങ്കിലും ഞാൻ എന്തിനാണു് ഇങ്ങനെ പരിഭ്രമിക്കുന്നതു്? അല്ല, വീണ്ടും എന്റെ ജോലി ഞാൻ മറന്നുകഴിഞ്ഞു.

(വീണ്ടും തുടങ്ങുന്നു) എന്റെ തലകറങ്ങി, നിശ്ചയം. ചേട്ടൻ അതു പറഞ്ഞില്ലെന്നേയുള്ളൂ. എന്നാൽ ബോധമില്ലാതെ കിടന്ന ഞാൻ അപ്പൂപ്പനെ കണ്ടതെങ്ങനെ? ഇവിടെ വന്നില്ല. എവിടെയാണു കണ്ടതു്? ആഹാ! പിന്നെ ഞാൻ ഒരു തടമല്ലേ എടുത്തുള്ളൂ! (വീണ്ടും തുടങ്ങുന്നു. വീണ്ടും നിന്നുപോകുന്നു) എന്നോടെന്താണു പറഞ്ഞതെന്നു് ഓർമ്മയില്ല. സ്വരം മാറിയിരിക്കുന്നു. അതേ ചിരിതന്നെ. എങ്കിലും കാഴ്ചയിലും മാറ്റമുണ്ടു്. അവിടെ—എവിടെ? ഞാനെവിടെ പോയി? സ്വപ്നമായിരുന്നോ? ഞാൻ ഉറങ്ങിയില്ല. മോഹാലസ്യത്തിനിടയ്ക്കു് സ്വപ്നം—

(കോവിലകത്തു മൂത്തപിള്ളയുടെ ഇളയപുത്രൻ കുട്ടപ്പൻ കസവുമുണ്ടും സില്ക്കുഷർട്ടും ധരിച്ച് കൈയിൽ ബാറ്റും പന്തുമായി പെട്ടെന്നു പ്രവേശിക്കുന്നു.)

കുട്ടപ്പൻ: എടാ നാണു, നീ അവിടുന്നു് അനങ്ങരുതു്. ഞാൻ നിന്റെ മോളിൽക്കൂടെ ഒരു ഹൈജമ്പു ചെയ്യാൻ പോകുകാ. (ചാടുന്നു. നാരായണന്റെ മുമ്പിൽ ചാടി തിരിഞ്ഞുനിന്നു്) എടാ, നീ എന്തിനാടാ, പറമ്പെല്ലാം കുളംകുഴിക്കുന്നെ?

നാരായണൻ: (ശബ്ദംകേട്ടു പുറകോട്ടു് ഒന്നു നോക്കിയെങ്കിലും ചാട്ടം കഴിഞ്ഞ ഉടനെ ജോലി തുടർന്നുകൊണ്ടു്) കുറെ പഞ്ഞികുരു നടുകയാണു്.

കുട്ടപ്പൻ: ഓ! അതിന്റെ കുറവേയുള്ളൂ! എടാ, നീ എന്റെ പുത്തൻ ബാറ്റു കണ്ടോ? ഇന്നലെ ചേട്ടൻ കൊണ്ടുവന്നതാ.

നാരായണൻ: (ഒന്നു നോക്കിയിട്ടു്) രസികൻ ബാറ്റു്. (വേല തുടരുന്നു.)

കുട്ടപ്പൻ: നിന്റെ സർട്ടിഫിക്കറ്റു് ഇല്ലാഞ്ഞിട്ടാണു്.

വാട്ടെ ഫെലോ? അവന്റെ ഇരിപ്പ് കണ്ടില്ലേ? എടാ, എണീററുവാടാ.

നാരായണൻ: ഈ കുരു മുഴുവൻ എനിക്കു് ഉടനെ പാകണമല്ലോ!

കുട്ടപ്പൻ: (അട്ടത്തുചെന്നു കാലുകൊണ്ടു നാരായണന്റെ പൃഷ്ഠത്തിൽ പതുക്കെ ഒന്നടിച്ചിട്ടു്) എടാ, കാന്തിസ്സ ന്യാസീ, എണീററുവാ.

നാരായണൻ: (അടികൊണ്ടു് ഒന്നു ഞെട്ടിയെങ്കിലും മററു ഭാവഭേദം ഒന്നും കൂടാതെ) എന്റെ പൊന്നു കുഞ്ഞു് ഉപദ്രവിക്കാതിരുന്നെ. ഞാൻ ഇതൊന്നു തീർത്തോട്ടെ!

കുട്ടപ്പൻ: നീ പറയുന്നതുപോലെ കേക്കാനല്ലിയോ ഞാൻ വന്നതു്. (തലയ്ക്കിട്ടു് ഒരു കിഴുക്കു കൊടുത്തിട്ടു്) നൂലു നൂത്തുനൂത്തു നീ ഒരു ചെലന്തിയായി. എടാ, ഡാഫർ! നീ ഇപ്പോൾ എണീററു വരുന്നുണ്ടോ?

നാരായണൻ: (വിനയപൂർണ്ണമെങ്കിലും ദൃഢമായ സ്വരത്തിൽ) ഇപ്പോൾ വരാനൊക്കുകേലല്ലോ!

കുട്ടപ്പൻ: ഒക്കുകേലിയോ? ഹാ! ഒക്കുകേലിയോ? (ബാറ്റു കൊണ്ടു് നാരായണന്റെ തുടയ്ക്കു് അടിക്കുന്നു.)

നാരായണൻ: (പെട്ടെന്നു മുഖത്തുവന്ന കോപച്ഛായ അതുപോലെതന്നെ മറയുന്നു. ദൃഢസ്വരത്തിൽ) ഇപ്പോൾ ഒക്കുകയില്ല.

കുട്ടപ്പൻ: ആങ്ഹാ! ഒക്കുകേല, അല്ലിയോ? (വീണ്ടും അടിക്കുന്നു) ആരു പറഞ്ഞെടാ ഒക്കുകേലെന്നു്? എടാ ബ്ലഡിഫൂൾ! ഞാൻ ഒന്നു നോക്കട്ടെ, ഒക്കുമോന്നു്! (നാരായണനെ തള്ളുകയും പിടിച്ചു പൊക്കാൻ ശ്രമിക്കുകയും ചെയ്യുന്നു.)

(നാരായണൻ വീഴുന്നു. പുറകെ കുട്ടപ്പനും വീഴുന്നു.)

(എണീറ്റു കരഞ്ഞുകൊണ്ടു്) എടാ...നീ...എന്നെ...
എന്നെ...ഞാൻ കാണിച്ചുതരാമെടാ!...ഇനി...നീ...
എന്നെ...ഇങ്ങനെ...(കരഞ്ഞുകൊണ്ടു പോകുന്നു.)

നാരായണൻ: (എണീററു ദേഹത്തെ മണ്ണു തുള്ളുകളഞ്ഞിട്ടു്) കുട്ടപ്പൻകുഞ്ഞു കരഞ്ഞുകൊണ്ടു പോയി. അങ്ങുന്നിനോടു പറയാനാണു്...ചേട്ടൻ എന്നോടു് അവസാനമായി ചോദിച്ച ചോദ്യം—'അനിയാ, നിനക്കു് അതിനു ശക്തിയുണ്ടോ?' എന്നു്—അതു് എൻെറ മുൻപിൽ മറയാതെ നില്ക്കുന്നു...എനിക്കു് അതിനു ശക്തിയുണ്ടോ?...ഇല്ലെങ്കിൽ...ചേട്ടാ, ചേട്ടൻെറ സ്മരണ, ചേട്ടൻ ആരാധിക്കുന്ന ആ മഹാത്മാവിൻെറ സ്മരണ, ആ ശക്തി എനിക്കു് ഉണ്ടാക്കിത്തരികയില്ലേ? (ദീർഘനിശ്വാസത്തോടുകൂടി) വരുന്നതു വരട്ടെ. ഇപ്പോഴത്തെ ജോലി ഈ പഞ്ഞികളെ മുഴുവൻ നട്ടതീക്കയാണു്. (വീണ്ടും ജോലി തുടങ്ങുന്നു.)

(അല്പം കഴിഞ്ഞു് കോവിലകത്തു മൂത്തപിള്ള ഉഗ്രരൂപിയായി ഒരു ചാട്ടയുംകൊണ്ടു പ്രവേശിക്കുന്നു.)

കോവിലകത്തു മൂത്തപിള്ള: (അലറുന്ന സ്വരത്തിൽ) എടാ!—

(നാരായണൻ തിരിഞ്ഞുനോക്കുന്നു. കോവിലകത്തു മൂത്തപിള്ളയെ കണ്ടു് ശാന്തനായി എണീററു വിനയത്തോടുകൂടി നില്ക്കുന്നു.)

എന്തിനെടാ നീ കുട്ടപ്പനെ തള്ളിയിട്ടതു്?

നാരായണൻ: (ശാന്തസ്വരത്തിൽ) ഞാൻ തള്ളിയിട്ടില്ല.

കോവിലകത്തു മൂത്തപിള്ള: എന്തെടാ നീ പറഞ്ഞതു്?

നാരായണൻ: ഞാൻ തള്ളിയിട്ടില്ല.

കോവിലകത്തു മൂത്തപിള്ള: (നാരായണൻെറ കൈക്കു പിടിച്ചുകൊണ്ടു്) എടാ, നീ അവനെ തള്ളിയിട്ടതും പോരാ, എന്റെ മുഖത്തു നോക്കി കള്ളം പറയുന്നോ? നിന്നെ ഞാൻ—

നാരായണൻ: ഞാൻ സത്യമാണു പറഞ്ഞതു്!

കോവിലകത്തു മൂത്തപിള്ള: (നാരായണനെ ചാട്ടകൊണ്ടു് ഒന്നടിച്ചിട്ടു്) എടാ, നേരു പറ. നീ അവനെ തള്ളിയിട്ടില്ലേ?

നാരായണൻ: (അക്ഷോഭ്യനായി) ഇല്ല!

കോവിലകത്തു മൂത്തപിള്ള: ഇല്ലേ? (ഒന്നുകൂടെ തല്ലിയിട്ടു്) എന്തെടാ, നീ അവനെ തള്ളിയിട്ടില്ലേ? പിന്നെ എങ്ങനെയാടാ അവൻ വീണതു്?

നാരായണൻ: കുട്ടപ്പൻകുഞ്ഞു് എന്നെപ്പിടിച്ചു തള്ളി—

കോവിലകത്തു മൂത്തപിള്ള: (രണ്ടുമൂന്നു തല്ലിയിട്ടു്) അവൻ നിന്നെ പിടിച്ചു തള്ളിയാൽ അവനാണോ വീഴുന്നതു്? എടാ, നന്ദികെട്ട ദ്രോഹീ! പറയെടാ, എന്റെ മുഖത്തു നോക്കി മുന്നാറു കള്ളം പറ! അവൻ നിന്നെ പിടിച്ചു തള്ളി. എന്നിട്ട വീണതു് അവൻ, അല്ലിയോടാ?

നാരായണൻ: ഞാൻ വീണു—

കോവിലകത്തു മൂത്തപിള്ള: അങ്ങനെ പറ, നീയാണു വീണതു്. അതാണു് അവന്റെ മേത്തു ചെളി പറ്റിയതു്. എടാ, സത്യം പറ. (തല്ലുന്നു) നിന്നെ ഞാൻ സത്യം പറയിച്ചേ വിടൂ. (വീണ്ടും തല്ലുന്നു) നീ അവനെ തള്ളിയിട്ടില്ലേ?

നാരായണൻ: ഇല്ല.

(കോവിലകത്തു മൂത്തപിള്ള മുറയ്ക്കു തല്ലുകയും ഓരോ തല്ലും കഴിഞ്ഞു് ''തള്ളിയിട്ടില്ലേ?'' എന്നു ചോദിക്കുകയും ചെയ്യുന്നു. ഓരോ ചോദ്യത്തിനും നാരായണൻ ''ഇല്ല'' എന്നുത്തരം പറയുന്നു. കണക്കില്ലാതെ പ്രഹരിച്ചിട്ടു് നാരായണനെ വലിച്ചെറിയുന്നു. അവൻ ദൂരെപ്പോയിവീണു് എഴുന്നേല്ക്കാൻവയ്യാതെ കിടക്കുന്നു.)

കോവിലകത്തു മൂത്തപിള്ള: (അണച്ചുകൊണ്ടു്) എടാ,

ഉപ്പുകൂട്ടി തിന്നാത്ത മഹാപാപീ! നീ അവനെ തള്ളി യിട്ടില്ലേ?

നാരായണൻ: (കിടന്നുകൊണ്ട്) ഇല്ല.

കോവിലകത്തു മൂത്തപിള്ള: എടാ, നിന്നെ ഞാനിന്നു കൊല്ലും! വെറുതെ വിട്ടുമെന്നു വിചാരിക്കണ്ട. ഞാൻ നിന്നെ ചവുട്ടിക്കൊല്ലും! പറ നേരു്, നീ അവനെ തള്ളിയിട്ടില്ലേ?

നാരായണൻ: ഇല്ല.

(കോവിലകത്തു മൂത്തപിള്ള ചവിട്ടാനായി കതിക്കുന്നു. ശ്രീപുരത്തു രാഘവൻനായർ പെട്ടെന്നു പ്രവേശിച്ചു് ഇടയ്ക്കുകയറി തടുക്കുന്നു.)

ശ്രീപുരത്തു രാഘവൻനായർ: അരുതു്!

കോവിലകത്തു മൂത്തപിള്ള: അരുതോ? ആരെടാ നീ?

ശ്രീപുരത്തു രാഘവൻനായർ: ഞാൻ ആരുമാകട്ടെ! അവനെ ഒന്നും ചെയ്യരുതു്!

കോവിലകത്തു മൂത്തപിള്ള: മാറുന്നുണ്ടോ?

ശ്രീപുരത്തു രാഘവൻനായർ: അങ്ങു് മഹാപ്രഭു; പ്രബലൻ; ദേഹശക്തി, ധനശക്തി, സ്വാധീനശക്തി ഇവ കൊണ്ടു രാജതുല്യൻ! ഞാനോ? വിദേശിയായ ഒരു നിസ്സാരൻ. അങ്ങെ തടയാൻ എനിക്കു കഴിയുമോ? ഞാൻ അതിനു ശ്രമിക്കുമോ? അതല്ല, ഞാൻ വിനയപൂർവ്വം അപേക്ഷിക്കയാണു്, ഈശ്വരനെ വിചാരിച്ചു് അവനെ ഒന്നും ചെയ്യരുതു്.

കോവിലകത്തു മൂത്തപിള്ള: എടാ, നിൻെറ പ്രസംഗം ഒന്നും എനിക്കു കേൾക്കണ്ട. നീ മാറുന്നോ അതോ ഞാൻ മാററണോ?

ശ്രീപുരത്തു രാഘവൻനായർ: എന്റെ അപേക്ഷ അങ്ങു് സ്വീകരിച്ചോ എന്നു് ഒന്നു പറയുമോ?

കോവിലകത്തു മൂത്തപിള്ള: എന്റെ മുൻപിൽനിന്നു മാറിയില്ലെങ്കിൽ ഞാൻ ഇപ്പോൾ എല്ലാം പറയും.

ശ്രീപുരത്തു രാഘവൻനായർ: അങ്ങ് ആര്? ഈ കുട്ടി ആര്? കോവിലകത്തു മൂത്തപിള്ളയുടെ രാജസമായ കോപാഗ്നി ഈ നിസ്സാരനിൽ ചെലവാക്കിയാലോ? അവിടത്തെ നിലയും വിലയും ഓർത്ത് എന്റെ അപേക്ഷ അങ്ങു സ്വീകരിക്കണം.

കോവിലകത്തു മൂത്തപിള്ള: എന്റെ നിലയും വിലയും പറഞ്ഞുതരാൻ നീയാര്?

ശ്രീപുരത്തു രാഘവൻനായർ: ഞാൻ ആരുമാകട്ടെ. അതു പോരെങ്കിൽ വിസ്തരിച്ചു പിന്നീട് പറയാം. ഇപ്പോൾ അങ്ങ് എന്റെ അപേക്ഷ സ്വീകരിക്കുമോ?

കോവിലകത്തു മൂത്തപിള്ള: എടാ, നീ മാറുന്നുണ്ടോ?

ശ്രീപുരത്തു രാഘവൻനായർ: എന്റെ അപേക്ഷ സ്വീകരിക്കയില്ലേ?

കോവിലകത്തു മൂത്തപിള്ള: (ശ്രീപുരത്തു രാഘവൻനായരുടെ കൈക്കു കടന്നുപിടിച്ചുകൊണ്ട്) മാറുന്നോ ഇല്ലയോ?

നാരായണൻ: (ക്ഷീണസ്വരത്തിൽ) ചേട്ടാ മാറിനിന്നേ, അദ്ദേഹം എന്തുവേണമെങ്കിലും ചെയ്തുകൊള്ളട്ടെ!

ശ്രീപുരത്തു രാഘവൻനായർ: (തിരിഞ്ഞു നോക്കി നാരായണന്റെ സ്ഥിതി കണ്ടിട്ട്) ഈശ്വരാ! എന്താണീ കാണുന്നത്! അവനെ എന്തോ ഉപദ്രവിച്ചുവെന്നല്ലേ ഞാൻ വിചാരിച്ചുള്ളു. (പെട്ടെന്നു തിരിഞ്ഞു കോവിലകത്തു മൂത്തപിള്ളയോട്) നിങ്ങൾ ചെയ്തതാണോ ഈ കാണുന്നത്?

കോവിലകത്തു മൂത്തപിള്ള: (ശ്രീപുരത്തു രാഘവൻനായരിൽ പെട്ടെന്നു പ്രത്യക്ഷപ്പെട്ട ശുപപ്പകച്ചു കണ്ട്

ന്നു പകച്ചെങ്കിലും അടുത്ത ക്ഷണത്തിൽ വദ്ധിച്ച കോപത്തോടുകൂടി) ആരെടാ നീ അതു ചോദിക്കാൻ?

ശ്രീപുരത്തു രാഘവൻനായർ: നിങ്ങൾ അതു് പലവുരു എന്നോടു ചോദിച്ചു, ഇല്ലേ? പറയാം. ഞാൻ ഒരു യാചകൻ; ഒരു തെണ്ടിയായ വഴിയാധാരമാണു ഞാൻ. പക്ഷേ, ഒരു മനുഷ്യനാണു്. കണ്ണും കരളുമുള്ള മനുഷ്യൻ!

കോവിലകത്തു മുത്തപിള്ള: ഫാ! പട്ടീ! നീ എന്തുപറഞ്ഞു?

ശ്രീപുരത്തു രാഘവൻനായർ: അതു കുലീനന്മാരായ പ്രഭുക്കന്മാരുടെ ഭാഷയാണു്. തെണ്ടിയായ എനിക്കതു് സ്വാധീനമല്ല.

കോവിലകത്തു മുത്തപിള്ള: തൊഴികൊള്ളണ്ടെങ്കിൽ മാറിനില്ല്.

ശ്രീപുരത്തു രാഘവൻനായർ: ആവക അത്ഭുതവിദ്യകളും കുലീനന്മാരുടെ കുത്തകയാണു്.

കോവിലകത്തു മുത്തപിള്ള: മാറു്! (ശ്രീപുരത്തു രാഘവൻനായരെ പിടിച്ചു തള്ളുന്നു.)

ശ്രീപുരത്തുരാഘവൻനായർ:(കോവിലകത്തു മുത്തപിള്ളയുടെ ഇരുതോളത്തും പിടിച്ചു് ഒരു അണുമാത്രം ചലിക്കാതെ നിന്നനിലയിൽത്തന്നെ നിന്നുകൊണ്ടു്) അതേ, അവൻ മുഴുവൻ മരിച്ചിട്ടില്ല. ഞാൻ ഒന്നു മാറിയിട്ടു വേണം ആ ജോലി പൂർത്തിയാക്കാൻ, അല്ലേ?

നാരായണൻ: ചേട്ടാ, അദ്ദേഹത്തെ തടുക്കണ്ട. ഞാൻ അവസാനംവരെ എതിർത്തു സുഖമായി മരിക്കമെന്നല്ലേ പറഞ്ഞതു്? അദ്ദേഹത്തെ വിട്ടേ. മുഴുവനാക്കട്ടെ!

ശ്രീപുരത്തു രാഘവൻനായർ: (യഥാസ്ഥിതിയിൽ നിന്നു

കൊണ്ടു്) അനിയാ, നിന്നെ ദൈവം അനുഗ്രഹി ക്കട്ടെ!

കോവിലകത്തു മൂത്തപിള്ള: (തള്ളുന്നതിനിടയ്ക്കു്) നിന്റെ അഹമ്മതി ഇന്നു തീർക്കുന്നുണ്ടു്. രണ്ടിനേം ഒരു കുഴി യിലിട്ടു മൂടിയേക്കാം!

ശ്രീപുരത്തു രാഘവൻനായർ: അങ്ങനെ ചെയ്യരുതു്! ഈ ശിശുവിന്റെ ശ്മശാനം ദേവാലയമാണു്. ഭാവി ലോകം തീർത്ഥാടനത്തിനു വരേണ്ടുന്ന പുണ്യസ്ഥലം! അവിടെ എന്നെക്കൂടെ കുഴിച്ചിട്ടു് അശുദ്ധമാക്ക രുതു്!

നാരായണൻ: (എഴുന്നേററിരുന്നു്) ചേട്ടാ, ഞാൻ വെറു തെ പറയുകയല്ല. ചേട്ടന്റെ ഓമ്മ ഒന്നുകൊണ്ടു മാ ത്രം ഞാൻ ഇത്രയും സഹിച്ചില്ലേ? പിന്നെ ചേട്ടനെ അടുത്തു കാണുമ്പോൾ എനിക്കു് എന്തു് അധൈര്യ മാണു്! അദ്ദേഹത്തെ വിടണം. ചേട്ടൻ നോക്കി ക്കൊള്ളണം, ഞാൻ സുഖമായിത്തന്നെ മരിക്കും.

കോവിലകത്തു മൂത്തപിള്ള: (നാരായണനോടു്) എടാ, നീയും തുടങ്ങിയോ പ്രസംഗം? ഇവനെ കണ്ടു മൂപ്പാ ണോ? ഞാൻ വരുന്നുണ്ടു്. (ശ്രീപുരത്തു രാഘവൻ നായരോടു്) വിടെടാ എന്നെ.

ശ്രീപുരത്തു രാഘവൻനായർ: പറയുന്നതനുസരിച്ചു വി ടണോ, അതോ തള്ളുകൊണ്ടു മാറണോ?

കോവിലകത്തു മൂത്തപിള്ള: നീ കളിയാക്കുന്നോ? എ ന്തെടാ തെണ്ടീ? (പെട്ടെന്നു പുറകോട്ടു മാറി ചാട്ട കൊണ്ടു് അടിക്കുന്നു.)

(ശ്രീപുരത്തു രാഘവൻനായരിൽ ഒരു ഭാവഭേദവും ഇല്ല.)

നാരായണൻ: (ക്ഷീണസ്വരത്തിൽ) അയ്യോ! അങ്ങുന്നേ! അദ്ദേഹത്തെ തല്ലരുതേ! എന്നെ കൊന്നുകൊള്ളണം!

ശ്രീപുരത്തു രാഘവൻനായർ: അനിയാ, നീ എന്തിനു പരിഭ്രമിക്കുന്നു? മരിക്കാൻ നമുക്കു രണ്ടാൾക്കും അറിയാം. രണ്ടുപേരെയും കൊല്ലാൻ അദ്ദേഹത്തിനും. (കോവിലകത്തു മൂത്തപിള്ളയോട്) ആകാം. എന്തിനു സമയം കളയുന്നു?

കോവിലകത്തു മൂത്തപിള്ള: എടാ, നിന്റെ നാക്കു പിഴുതു പട്ടിക്കു കൊടുക്കുന്നുണ്ട്! (വീണ്ടും ചാട്ട ഓങ്ങുന്നു.)

(ഗോപാലൻനായർ പെട്ടെന്നു പ്രവേശിക്കുന്നു.)

ഗോപാലൻനായർ: അയ്യോ! അമ്മാവാ, അരുതേ! ഇതാരെന്ന് അമ്മാവനറിയാമോ? (കോവിലകത്തു മൂത്തപിള്ളയുടെ കൈക്കു പിടിക്കുന്നു.)

കോവിലകത്തു മൂത്തപിള്ള: (തിരിഞ്ഞുനോക്കി) എന്തടാ?

ഗോപാലൻനായർ: ശ്രീപുരത്തു രാഘവൻനായർ, ഞങ്ങളുടെ ഇംഗ്ലീഷ് പ്രൊഫസറാണിദ്ദേഹം!

(കോവിലകത്തു മൂത്തപിള്ള സ്തബ്ധനാകുന്നു. ഗോപാലൻനായർ കൈവിട്ട് മാറിനില്ക്കുന്നു.)

ശ്രീപുരത്തു രാഘവൻനായർ: (യാതൊരു ഭാവഭേദവും കൂടാതെ) ഗോപാലാ, ഞാൻ ഇവിടെ താമസിക്കുന്നിടത്തോളം കാലം, നാം നിശ്ശേഷം അപരിചിതരെപ്പോലെ പെരുമാറാമെന്നും ഞാൻ ആരെന്നുള്ള വിവരം പരസ്യമാക്കുകയില്ലെന്നുമല്ലേ നീ ഏററിരുന്നത്? നിനക്ക് അതു സാദ്ധ്യമാകയില്ലെന്നു ഞാൻ അപ്പോഴേ പറഞ്ഞു. നിനക്കു വലിയ ധൈര്യമായിരുന്നു. ഇപ്പോൾ ആ അഭിനയം ഭംഗിയായി!

ഗോപാലൻനായർ: (ദുഃഖപൂർണ്ണനായി) എന്റെ മുൻപിൽ അപ്രതീക്ഷിതമായി ഞാൻ കണ്ട കാഴ്ച എന്തായിരുന്നു! എനിക്ക് അഭിനയിക്കുവാൻ കഴിയുന്ന ഒരു രംഗമാ

ലാണോ ഞാൻ പ്രവേശിച്ചതു്? ഞാൻ ചെയ്തതു തെറ്റോ ശരിയോ എന്നു ഞാൻ അറിയുന്നില്ല. ഇപ്പോൾ അതിനെപ്പററി ചിന്തിക്കുവാൻപോലും എനിക്കു സാദ്ധ്യവുമല്ല. എന്നാലും, ഞാൻ ചെയ്തതു് തെററാണെന്നുതന്നെ വന്നാലും, അതു മനുഷ്യൻ ചെയ്യേണ്ടുന്ന ഒരു തെററാണെന്നുതന്നെ എനിക്കു് ഇപ്പൊഴും തോന്നുന്നു!

ശ്രീപുരത്തു രാഘവൻനായർ: (കോവിലകത്തു മൂത്തപിള്ളയോടു്) ഗോപാലൻ പറഞ്ഞതു ശരിയാണു്. പക്ഷേ, ഞാൻ ആരായി മാറിയാലും നിങ്ങൾ മാറുന്നില്ലല്ലൊ! അതുകൊണ്ടു നിങ്ങളുടെ ജോലി തുടരാം.

നാരായണൻ: (എണീററുനിന്നിട്ടു്) അങ്ങുന്നേ, ഇനി അദ്ദേഹത്തെ തല്ലരുതേ! ഞാനിതാ നില്ക്കുന്നു. എന്നെ എന്തുവേണമെങ്കിലും ചെയ്തുകൊള്ളണം.

ഗോപാലൻനായർ: (നാരായണൻെറ സ്ഥിതി അപ്പോൾ മാത്രം അറിഞ്ഞു്) അയ്യോ! ഇതെന്താണു്! (ഓടിച്ചെന്നു് അവനെ പിടിച്ചുകൊണ്ടു്) കുഞ്ഞേ ഇതെന്തു്? ആരുചെയ്ത കടുംകൈയാണിതു്? (കോവിലകത്തു മൂത്തപിള്ളയോടു്) അമ്മാവാ, ഇതു് അമ്മാവൻെറ കൃത്യമാണോ?

ശ്രീപുരത്തു രാഘവൻനായർ: അതെ. അദ്ദേഹം ചെയ്തതുതന്നെ! അവന്റെ വധം പൂർത്തിയാകുന്നതിനു മുൻപു് ഞാൻ ഇവിടെ വന്നു. എന്നെക്കൂടെ കൊന്നിട്ടാകട്ടെ ബാക്കിയെന്നു് ഞാൻ നിർബ്ബന്ധിച്ചു. അദ്ദേഹം എൻെറ അപേക്ഷ നിറവേറ്റാൻ തുടങ്ങുകയായിരുന്നു. അപ്പൊഴാണു നീ വന്നു ശകുനംമുടക്കിയതു്.

ഗോപാലൻനായർ: നീ ഇതിനു് എന്തു ചെയ്തു?

നാരായണൻ: ഞാൻ ഒന്നും ചെയ്തില്ല. ഞാൻ കുട്ടപ്പൻ

കുഞ്ഞിനെ തള്ളിയിട്ടോ എന്നു ചോദിച്ചു. ഞാൻ ഇല്ലെന്നു പറഞ്ഞു. ഇത്രേയുള്ളൂ!

ഗോപാലൻനായർ: മറ്റൊന്നും ഉണ്ടായില്ലേ?

നാരായണൻ: ഇല്ല.

ഗോപാലൻനായർ: നീ കുട്ടപ്പനെ തള്ളിയിട്ടില്ലേ?

നാരായണൻ: ഇല്ല. ഞാൻ കുറെ പഞ്ഞിക്കുരു നട്ടുകയായിരുന്നു. കുട്ടപ്പൻകുഞ്ഞ് എന്നെ കളിക്കാൻ വിളിച്ചു. പഞ്ഞിക്കുരു നട്ടതിന്നു ശേഷമെന്ന് ഞാൻ പറഞ്ഞു. കുഞ്ഞ് കലമ്പി എന്നെ പിടിച്ചു തള്ളുകയും വലിച്ചുപൊക്കുകയും ഒക്കെ ചെയ്തു. ഞാൻ താഴെ വീണു. കാലുറയ്ക്കാതെ പുറകെ കുഞ്ഞും വീണു.

ഗോപാലൻനായർ: നീ ഇതൊന്നും അമ്മാവനോടു പറഞ്ഞില്ലേ?

നാരായണൻ: എന്നെക്കൊണ്ട് ഒന്നും പറയിച്ചില്ല.

ശ്രീപുരത്തു രാഘവൻനായർ: കൊള്ളാം! പറയിക്കുമോ? ഓമനമകന്റെ കസവുമുണ്ടിൽ ചെളി പറ്റിയതു കണ്ട് കണ്ണുകലങ്ങിയ കോവിലകത്തു മൂത്തപിള്ളയാണ് വേലക്കാരൻചെറുക്കന്റെ പുരാണങ്ങൾ കേൾക്കുക!

കോവിലകത്തു മൂത്തപിള്ള: ഞാൻ കുറച്ച് അവിവേകം കാണിച്ചു. പക്ഷേ,—

ശ്രീപുരത്തു രാഘവൻനായർ: അവിവേകമോ? നന്നായി! നിങ്ങളെപ്പോലുള്ളവർ എന്തുതന്നെ ചെയ്താലും അവിവേകമാകുന്നതെങ്ങനെ?

കോവിലകത്തു മൂത്തപിള്ള: നിങ്ങൾ വലിയ ആളായിരിക്കാം! എന്നാൽ നിങ്ങളുടെ ആക്ഷേപം കുറേ കടന്നുപോകുന്നു.

ശ്രീപുരത്തു രാഘവൻനായർ: ശിക്ഷിക്കാനുള്ള ആയുധം കൈയിൽത്തന്നെയുണ്ടല്ലോ!

കോവിലകത്തു മൂത്തപിള്ള: നിങ്ങളുടെ വാക്കുകേട്ടാൽ ഞാൻ നിങ്ങളെ ഭയപ്പെടുന്നുണ്ടെന്നു തോന്നും.

ശ്രീപുരത്തു രാഘവൻനായർ: ഇല്ല. ഞാൻ നിങ്ങളെ ഭയപ്പെടുന്നില്ലെന്നു മാത്രമേ തോന്നുകയുള്ളു. അതു സത്യവുമാണ്.

കോവിലകത്തു മൂത്തപിള്ള: എന്നാൽ നിങ്ങളുടെ ധൈര്യം കാട്ടേണ്ടതു് എന്റെ വീട്ടിലല്ല.

ശ്രീപുരത്തു രാഘവൻനായർ: അവനവന്റെ വീട്ടിലും സ്വന്തവേലക്കാരോടും ആയിരിക്കും ധൈര്യം കാട്ടേണ്ടതു്.

കോവിലകത്തു മൂത്തപിള്ള: നിങ്ങൾ പിന്നെയും മറന്നു സംസാരിക്കുന്നു.

ശ്രീപുരത്തു രാഘവൻനായർ: (ഗൗരവത്തോടുകൂടി) എന്തു മൂത്തപിള്ളേ, മറന്നു സംസാരിക്കുന്നോ? ആര്, ആരാണു മറന്നു സംസാരിക്കുന്നതു്? ഒരു നിരാശ്രയനായ യാചകനു് നിർഭയം എതിർക്കുവാൻകഴിഞ്ഞ നിങ്ങളുടെ മുൻപിൽ നില്ക്കുന്ന ശ്രീപുരത്തു രാഘവൻനായർക്കു് വളരെയൊന്നും ഓർക്കാൻ കാണുന്നില്ല. പിന്നല്ലെ മറക്കുക! എന്താണു ഹേ ഞാൻ ഓർക്കേണ്ടതു്? നിങ്ങളുടെ പണമോ, പ്രഭുത്വമോ, ശൗര്യമോ, എന്താണു ഞാൻ ഓർക്കേണ്ടതു്? അതോ, നിങ്ങൾ എനിക്കു നല്കിയ പ്രഹരമോ? കൈയിൽ ഇരിക്കുന്ന ചാട്ടയോ? മൂത്തപിള്ളേ, ഞാൻ ഒന്നും മറന്നിട്ടില്ല. നിങ്ങളാണു മറന്നതു്. മനുഷ്യനെയും ദൈവത്തെയും സർവ്വോപരി നിങ്ങളെത്തന്നെയും മറന്നതു നിങ്ങളാണു്!

(പാച്ചുരച്ചാരെ കെട്ടിയെടുത്തുകൊണ്ടു് നാലുപേരും പുറകെ കരഞ്ഞുകൊണ്ടു് കട്ടപ്പനും പ്രവേശിക്കുന്നു. കോവിലകത്തു മൂത്തപിള്ള, ശ്രീപുരത്തു രാഘവൻനായർ, ഗോപാലൻനായർ, ഇവർ ''എന്തുപററി?'' എന്നു ചോദിച്ചുകൊണ്ടു് അങ്ങോട്ടു ചെല്ലുന്നു,

''അയ്യോ! എന്റെ അപ്പൂപ്പൻ!'' എന്നു നിലവിളിച്ചുകൊണ്ട് നാരായണനും ഓടിയെത്തുന്നു. ചുമന്നുകൊണ്ടുവന്നവർ പാച്ചരച്ചാരെ താഴെക്കിടത്തുന്നു. നാരായണൻ കെട്ടിപ്പിടിച്ച് കരയുന്നു. ശ്രീപുരത്തു രാഘവൻനായർ അടുത്തിരുന്നു പരിശോധിക്കുന്നു. പാച്ചരച്ചാരുടെ കണ്ണ് അടഞ്ഞുതന്നെ ഇരിക്കുന്നു. കഠിനവേദനയോടു കൂടി ഇടയ്ക്കിടയ്ക്ക് ഞരങ്ങുകയും ഇടയ്ക്കിടയ്ക്ക് എന്തോ ഒരു വാക്ക് അവ്യക്തമായി ഉച്ചരിക്കുകയും ചെയ്യുന്നു.)

കോവിലകത്തു മൂത്തപിള്ള: എടാ, എന്തുണ്ടായി? ഇതെങ്ങനെ സംഭവിച്ചു?

ഒരാൾ: കോട്ടക്കുന്നുതോപ്പിന്റെ പുറംകയ്യാലയിൽനിന്നു മറിഞ്ഞുവീണു.

കുട്ടപ്പൻ: (കോവിലകത്തു മൂത്തപിള്ളയുടെ അടുത്തു ചെന്നു കരഞ്ഞുകൊണ്ട്) ഞാനതിന്റെ മുകളിൽ നില്ക്കുകയായിരുന്നു! നമ്മുടെ പാണ്ടിപ്പശു എന്നെ കുത്താൻവന്നു. പാച്ചരച്ചാരു് ഓടിവന്ന് അതിനെ തല്ലി. പശു അയാടെനേരെ ചാടി. എടത്തുകൈകൊണ്ട് എത്തി ഒരു കവുങ്ങിൽ പിടിച്ചു. കൈ വയ്യാഞ്ഞതുകൊണ്ട് പിടികിട്ടിയില്ല. അവിടന്നു തൊണ്ടിലേക്കു വീണു. പാച്ചരച്ചാരു ചത്തുപോകുമോ അച്ഛാ? (കരയുന്നു.)

ശ്രീപുരത്തു രാഘവൻനായർ: (ചെവി അടുപ്പിച്ചു ശ്രദ്ധിച്ചുകൊണ്ട്) എന്തോ പറയുന്നുണ്ട്. (നാരായണനോട്) നിന്റെ പേരാണെന്നു തോന്നുന്നു! നീ ഒന്നു വിളിച്ചുനോക്ക്.

നാരായണൻ: അപ്പൂപ്പാ! അപ്പൂപ്പാ! എന്റെ അപ്പൂപ്പാ!

(വിശേഷം ഒന്നുമില്ല. ശ്രീപുരത്തു രാഘവൻനായർ വെള്ളം കൊണ്ടുവരാൻ പോകുന്നു.)

ഒരാൾ: (കോവിലകത്തു മൂത്തപിള്ളയോട്) എല്ലാടോം ഒടിഞ്ഞുപറിഞ്ഞു പോയി. ആദ്യം ഒരനക്കോമില്ലാ

ന്നു! ഇങ്ങനെ ഞരങ്ങിത്തുടങ്ങിയിട്ടുതന്നെ കൊറച്ചേ ആയൊള്ളൂ!

ശ്രീപുരത്തു രാഘവൻനായർ: (വെള്ളം കൊണ്ടുവന്നു മുഖത്തു തളിച്ചിട്ട് നാരായണനോട്) വിളിക്കു്.

നാരായണൻ: അപ്പൂപ്പാ!... അപ്പൂപ്പാ!... അപ്പൂപ്പാ!...
(പാച്ചരച്ചാരു് കണ്ണുതുറക്കുന്നു. വീണ്ടും അടയുന്നു.)
അപ്പൂപ്പാ!... അപ്പൂപ്പാ!...

പാച്ചരച്ചാരു്: (കണ്ണുതുറന്നു് ചുറ്റും നോക്കുന്നു) കുഞ്ഞു്!
(വീണ്ടും കണ്ണു് അടയുന്നു.)

ശ്രീപുരത്തു രാഘവൻനായർ: (ആലോചിച്ചിട്ട് എന്തോ പെട്ടെന്നു് ഓർമ്മിച്ചതുപോലെ) കുട്ടപ്പൻ ഇങ്ങോട്ടു വരണം. ഒന്നു വിളിക്കണം.

കുട്ടപ്പൻ: (അടുത്തുചെന്നു് മുഖം പാച്ചരച്ചാരുടെ മുഖത്തിനുനേരെ പിടിച്ചു കരഞ്ഞുകൊണ്ടു്) പാച്ചരച്ചാരെ, പാച്ചരച്ചാരെ, ഞാനാണു വിളിക്കുന്നതു്, എന്റെ പാച്ചരച്ചാരല്ലിയോ, പാച്ചരച്ചാരെ!

പാച്ചരച്ചാരു്: (കണ്ണു തുറക്കുന്നു. കുട്ടപ്പനെ കാണുന്നു. സന്തോഷപൂർണ്ണമായ ഒരു മന്ദസ്മിതം മുഖത്തു പ്രകാശിക്കുന്നു) എന്റെ കുഞ്ഞു്! നാരായണ! (കണ്ണടയുന്നു. വീണ്ടും കണ്ണു തുറക്കുന്നു) വെള്ളം! (കുട്ടപ്പൻ വെള്ളം കൊടുക്കുന്നു) നാരായണ! നാരായണ! (കണ്ണടയുന്നു) നാരായണ! നാരായണ! (കണ്ണു തുറക്കുന്നു) നാരാ... യണ! നാരാ... യണ! മക്കളേ!

നാരായണൻ: (മുഖം പാച്ചരച്ചാർക്കു് കാണത്തക്കവണ്ണം പിടിച്ചുകൊണ്ടു്) അപ്പൂപ്പാ!

പാച്ചരച്ചാരു്: മക്കളെ! നാരായണാ!

നാരായണൻ: അപ്പൂപ്പാ!

പാച്ചുരച്ചാര്: മക്കളെ! നാരായണ! നാരായ...ണ! വെള്ളം!

(നാരായണൻ വെള്ളം കൊടുക്കുന്നു.)

മക്കളെ! നാരാ...യണ! എന്റെ മക്കളെന്തിയേ?

നാരായണൻ: അപ്പൂപ്പാ, ഇതു ഞാനല്ലിയോ?

പാച്ചുരച്ചാര്: (ദീനമായ പുഞ്ചിരിയോടുകൂടി) അതേ, മറേറ—ഇനി ഞാൻ അങ്ങനെ വിളിക്കും...മറേറ... അദ്ദേഹം... ചേട്ടൻ.

ശ്രീപുരത്തു രാഘവൻനായർ: (പാച്ചുരച്ചാർക്ക് കാണത്തക്കവണ്ണം ഇരുന്നുകൊണ്ട്) അപ്പൂപ്പാ, അപ്പൂപ്പന്റെ മകൻ ഇവിടുണ്ട്.

പാച്ചുരച്ചാര്: (ആനന്ദത്തോടുകൂടി) മക്കളേ!

ശ്രീപുരത്തു രാഘവൻനായർ: അപ്പൂപ്പാ!

പാച്ചുരച്ചാര്: മക്കളെ, അനിയൻ.

ശ്രീപുരത്തു രാഘവൻനായർ: (ദുഃഖം അടക്കിക്കൊണ്ട്) അപ്പൂപ്പാ, ഞാനുണ്ട്. എല്ലാം ഞാൻ ഏററു.

പാച്ചുരച്ചാര്: (ആനന്ദപൂർണ്ണനായി) നാരായണ! നാരായണ! (കണ്ണടയുന്നു) മക്കളെ! നാരായണ! നാരാ...യണ!...മക്കളേ! (ശബ്ദം അസ്പഷ്ടമാകുന്നു) നാരായണ! നാ...രാ...യ...ണ! നാ...രാ...യ...ണ! നാ...രാ...(ശബ്ദം നില്ക്കുന്നു. മരിക്കുന്നു.)

നാരായണൻ: അപ്പൂപ്പാ, എന്റെ അപ്പൂപ്പാ!

ശ്രീപുരത്തു രാഘവൻനായർ: (എഴുനേററ്) അനിയാ, ഇനി അപ്പൂപ്പൻ വിളികേൾക്കുകയില്ല. അദ്ദേഹത്തിന്റെ കഷ്ടതകൾ അവസാനിച്ചു.

(നാരായണൻ മുഖം ഉയർത്തി ശ്രീപുരത്തു രാഘവൻനായരെ നോക്കുന്നു.)

അനിയാ, ഇതു ദൈവം നിനക്കു തന്ന [illegible]

ചോദ്യക്കടലാസാണ്. ഇന്നത്തെ പരീക്ഷയിൽ ജയിച്ചാൽ ഇനി നിനക്കു തോൽവിയില്ല.

നാരായണൻ: ചേട്ടാ!

ശ്രീപുരത്തു രാഘവൻനായർ: അനിയാ, അപ്പൂപ്പൻ നമ്മെ വിട്ടു പോയി.

(നാരായണൻ പൊട്ടിക്കരയുന്നു.)

കോവിലകത്തു മൂത്തപിള്ള: (ഗദ്ഗദത്തോടുകൂടി) മരിച്ചുപോയോ?

ശ്രീപുരത്തു രാഘവൻനായർ: (അങ്ങോട്ടു തിരിഞ്ഞു് ഏററവും കഠിനമായ സ്വരത്തിൽ) മ്, മരിച്ചുപോയി! എന്താ തൃപ്തിയായില്ലേ? ആത്മരക്ഷയ്ക്കായി മരണവേദനയോടുകൂടി എത്തിപ്പിടിച്ച ആ ഇടത്തുകൈ നേരത്തെ ഒടിച്ചു് അശക്തമാക്കിയതു് ആരെന്നു് ഓർമ്മയുണ്ടോ? ഇപ്പോൾ എല്ലാം ഉചിതമായി. ഈ അശരണനായ കൊച്ചുകുഞ്ഞിനെ അകാരണമായി ചാട്ടയ്ക്കു തല്ലിപ്പൊട്ടിച്ചു് ചോരയിൽ കുളിപ്പിച്ചിട്ടും മതിവരാതെ നിങ്ങൾ സംഹാരരുദ്രനെപ്പോലെ തുള്ളിച്ചാടുന്നു. അതേയവസരത്തിൽ അവന്റെ അപ്പൂപ്പൻ നിങ്ങളുടെ മകനെ രക്ഷിക്കുവാൻവേണ്ടി ആത്മബലി ചെയ്യുന്നു. അർദ്ധപ്രാണനായി കിടക്കുമ്പോഴും അതു സാധിച്ചോ എന്നറിയുവാൻ വ്യാകുലപ്പെടുന്നു. ആ കുട്ടി ആപത്തിൽനിന്നു രക്ഷപെട്ടുവെന്നറിഞ്ഞപ്പോൾ കൃതകൃത്യനായി പ്രാണവേദനയും മറന്നു് ആനന്ദിക്കുന്നു!

(കോവിലകത്തു മൂത്തപിള്ള ജീവച്ഛവമായി നില്ക്കുന്നു. [illegible] ഒന്നും പറയുന്നില്ല.)

(നാരായണന്റെ അടുത്തു ചെന്നിരുന്നു് അവനെ പിടിച്ചുകൊണ്ടു്) അനിയാ!

നാരായണൻ: (വിങ്ങിക്കരഞ്ഞുകൊണ്ടു്) ചേട്ടാ!

ശ്രീപുരത്തു രാഘവൻനായർ: അനിയാ!

നാരായണൻ: ചേട്ടാ! എന്റെ അപ്പൂപ്പൻ ഇങ്ങനെ മരിക്കാനാണല്ലോ സംഗതിയായതു്!

ശ്രീപുരത്തു രാഘവൻനായർ: അങ്ങനെ പറയരുതു്. ജീവിതത്തിലെ ഏകലക്ഷ്യമായി കരുതിയിരുന്ന കൃത്യത്തിനായി സ്വന്തം ജീവിതം സമർപ്പിച്ചു പുണ്യമടയുകയാണു് അദ്ദേഹം ചെയ്തതു്. അതിനേക്കാൾ ശ്രേഷ്ഠമായ ഒരു മരണമുണ്ടോ? അങ്ങനെ മരിക്കാൻ നമുക്കു് എത്രയാൾക്കു കഴിയും കുഞ്ഞേ?

നാരായണൻ: ചേട്ടാ, എന്റെ അപ്പൂപ്പനെ കാണാതെ ഞാൻ എങ്ങനെ ജീവിക്കും?

ശ്രീപുരത്തു രാഘവൻനായർ: സത്യത്തിനും ധർമ്മത്തിനുമായി സകലദുഃഖങ്ങളും ശാന്തമായി സഹിച്ചു് സുഖമായി മരിക്കുമെന്നല്ലേ നീ പറഞ്ഞതു്? അതിനായിട്ടുതന്നെ ജീവിക്കയും വേണം!

നാരായണൻ: ചേട്ടാ, ഞാൻ—

ശ്രീപുരത്തു രാഘവൻനായർ: ഞാൻ പറയട്ടെ. അപ്പൂപ്പനെ കാണാതെ എങ്ങനെ ജീവിക്കുമെന്നല്ലേ നീ ചോദിച്ചതു്? അനിയാ, കുറച്ചുമുൻപു് നീ നിന്റെ അപ്പൂപ്പനെ കണ്ടില്ലേ?

(നാരായണൻ പെട്ടെന്നു് മുഖം ഉയർത്തി ശ്രീപുരത്തു രാഘവൻനായരെ നോക്കുന്നു)

നിനക്കു ബോധമില്ലാതെ കിടന്നപ്പോൾ നിന്റെ അപ്പൂപ്പനെ നീ കണ്ടില്ലേ?

നാരായണൻ: (രോമാഞ്ചത്തോടുകൂടി) കണ്ടു.

ശ്രീപുരത്തു രാഘവൻനായർ: ആ അപ്പൂപ്പൻ എന്നും നിന്റെകൂടെ കാണും. ഈ ശരീരവും സകല ദുഃഖങ്ങളും

ഇവിടെ ഉപേക്ഷിച്ച് അദ്ദേഹം ഇപ്പോൾ സ്വാതന്ത്ര്യനായി സുഖപൂർണ്ണനായി ഇരിക്കയാണ്.

നാരായണൻ: എവിടെയാണ ഞാൻ അപ്പൂപ്പനെ കണ്ടതു്?

ശ്രീപുരത്തു രാഘവൻനായർ: പാപവും വ്യസനവും കടക്കാത്ത ദിവ്യലോകത്താണ കുഞ്ഞേ നീ അദ്ദേഹത്തെ കണ്ടതു്. അങ്ങോട്ടുതന്നെയാണ നാമും പോകുന്നതു്. അങ്ങോട്ടു കടക്കുവാനുള്ള കടമ്പുകല്ലലി ഈ ശരീരമാണ്. നീ വാതിലിൽ എത്തുമ്പോൾ ഇതു് നിന്നിൽനിന്ന വേർപെട്ടു കീഴോട്ടു വീഴും. അടുത്ത നിമിഷത്തിൽ നീ നിന്റെ അപ്പൂപ്പനെ അണഞ്ഞു് ആലിംഗനം ചെയ്യുകയും ചെയ്യും...എഴുനേല്ക്കു്. (പിടിച്ചു് എഴുനേല്പിക്കുന്നു) കരയരുതു്. അന്യക്കുവേണ്ടി പൊഴിക്കുവാനുള്ള ദിവ്യവസ്തുവാണ കണ്ണുനീർ! അതു് അവനവനുവേണ്ടി വീഴ്ത്തി നഷ്ടപ്പെടുത്തരുതു്. (നാരായണന്റെ കണ്ണുനീർ തുടയ്ക്കുന്നു. ഒരു ദീർഘനിശ്വാസത്തോടുകൂടി) എന്റെ ഇവിടുത്തെ അജ്ഞാതവാസം അവസാനിച്ചുകഴിഞ്ഞു. ഇവിടം വിടുവാനുള്ള അനുവാദം ഗോപാലൻ തന്നുകഴിഞ്ഞു. നീയും എന്റെകൂടെ വരുകയാണ്.

കോവിലകത്തു മുത്തപിള്ള: (പ്രാണവേദനയോടുകൂടി ഒരടി മുന്നോട്ടുവച്ചിട്ടു്) നിങ്ങൾ പോകയാണോ?

ശ്രീപുരത്തു രാഘവൻനായർ: അതെ.

കോവിലകത്തു മുത്തപിള്ള: എനിക്കു മാപ്പുതന്നിട്ടു പോകയില്ലേ?

ശ്രീപുരത്തു രാഘവൻനായർ: ഞങ്ങൾ എന്തിനു മാപ്പുതരണം? നിങ്ങൾ ഞങ്ങളോടു് ഒരു തെററും ചെയ്തിട്ടില്ല. തെറ്റുചെയ്തതു് നിങ്ങളോടുതന്നെയാണ്. ആ

തെറ്റിനു് സ്വയം മാപ്പുനല്കുവാൻ നിങ്ങൾക്കു സാധിക്കട്ടെ! അതിനു ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ!

**കോവിലകത്തു മുത്തപിള്ള:** എനിക്കു് ഇനി നിങ്ങളെ എന്നു കാണാൻ സാധിക്കും?

**ശ്രീപുരത്തു രാഘവൻനായർ:** നിങ്ങൾ മനുഷ്യനെ സ്നേഹിക്കുന്ന അന്നു്, നിങ്ങളുടെ കൈകൾ അശക്തർക്കു് അവലംബമാകുന്ന അന്നു്, നിങ്ങളുടെ കണ്ണുകളിൽ കാരുണ്യം കണ്ണുനീർ നിറയ്ക്കുന്ന അന്നു്, നിങ്ങൾ ഈ ദേശത്തുനിന്നു് ദാരിദ്ര്യവും ദുഃഖവും ദൂരീകരിക്കുന്ന അന്നു്, അന്നു നിങ്ങൾ വീണ്ടും ഇവനെ, ദരിദ്രനാരായണനെ കാണും.

(കോവിലകത്തു മുത്തപിള്ള ഒരു നിമിഷനേരം നിശ്ചലനായി നില്ക്കുന്നു. കഠിനമായ ഹൃദയവേദന മുഖത്തു പ്രത്യക്ഷമാകുന്നു. ദേഹം പരവശമാകുന്നു. പെട്ടെന്നു് വെട്ടിയിട്ടതുപോലെ പാച്ചുപ്പിള്ളയുടെ പാദത്തിൽ വീഴുന്നു. ആ വൃദ്ധന്റെ കാൽ സ്വന്തം ശിരസിനോടു ചേർത്തുവച്ചുകൊണ്ടു് വിങ്ങിവിങ്ങി കരയുന്നു.)

(കർട്ടൻ)

# കൊടുംചതി*

* കഥാബീജത്തിന് മോപ്പസാങ്ങിനോട് കടപ്പാട്

## പാത്രങ്ങൾ

| | |
|---|---|
| ശേഖരൻ | —ഒരു താഴ്ന്ന ഉദ്യോഗസ്ഥൻ |
| നാണിക്കുട്ടി | —ശേഖരൻെറ ഭാര്യ |
| തങ്കമ്മ | —അവരുടെ വേലക്കാരി |
| വൈദ്യൻ | |
| ശേഖരൻെറ അമ്മ | |

[ശേഖരന്റെ അമ്മയുടെ മുറി. മുറിയുടെ പുറകിലത്തെ ചുവരിനോടു ചേർത്തു് ഒരു കട്ടിൽ. കട്ടിലിന്റെ തലയ്ക്കലായി ഒരു കുത്തുവിളക്ക്. കട്ടിലിന്റെ കീഴിൽ രണ്ടു പഴയ കാൽപ്പെട്ടികൾ. അവയെപ്പോലെതന്നെ പഴയതും എന്നാൽ അവയെക്കാൾ പൊക്കവും വലിപ്പവും കൂടിയതുമായ മറ്റൊരു പെട്ടി കട്ടിലിന്റെ കാല്ക്കൽ. ആ പെട്ടിയുടെ മുകളിൽ ഏതാനും വെള്ളോട്ടുപാത്രങ്ങൾ.

ഒരു വൃദ്ധയുടെ നിശ്ചേഷ്ടമായ ശരീരം കട്ടിലിൽ കിടക്കുന്നു. നാണിക്കുട്ടി അല്പം ഭയവും അധികം ജിജ്ഞാസയും കലന്ന രീതിയിലും വേലക്കാരി തങ്കമ്മ ആ ശരീരത്തെയോ യജമാനത്തിയെയോ ആരെയാണു് കൂടുതൽ ഭയപ്പെടുന്നതെന്നു നിശ്ചയിക്കുവാൻ വയ്യാത്ത മട്ടിലും സംസാരിച്ചുകൊണ്ടു് നില്ക്കുന്നതായി പ്രത്യക്ഷപ്പെടുന്നു.

സമയം കാലത്തു് എട്ടുമണി.]

നാണിക്കുട്ടി: എടീ പെണ്ണേ, നോക്കെടീ ചത്തോന്നു്.

തങ്കമ്മ: അയ്യോ! കൊച്ചമ്മ! എനിക്കു വയ്യ. എനിക്കു പേടിയാകുന്നു!

നാണിക്കുട്ടി: എന്തു പേടിയാ? ചത്തെന്നു ഞാനല്ലിയോ പറഞ്ഞതു്? ഞാൻ കിടന്നു് തൊണ്ണൂറാൻ തുറക്കുന്നതു പോലല്ലിയോ വിളിച്ചതു്? എന്നിട്ടു് അനക്കമുണ്ടോ? ഇതാ കേട്ടോ. (ക്രമേണ ശബ്ദം ഉയർത്തി വിളിക്കുന്നു.) അമ്മോ! അമ്മോ! അമ്മോ!... ഞാൻ പറഞ്ഞില്ലിയോ? ചത്തേ ചത്തു! നീ ആ കാലിൽ ഒന്നു തൊട്ടു നോക്കു്.

തങ്കമ്മ: ചത്തോ കൊച്ചമ്മേ?

നാണിക്കുട്ടി: ചത്തു, ചത്തു!

തങ്കമ്മ: തീർച്ചയാണോ?

നാണിക്കുട്ടി: തീർച്ചയായിട്ടും ചത്തതുതന്നെ!

തങ്കമ്മ: എന്നാ...പിന്നെ...എന്തിനാ കൊച്ചമ്മാ, തൊട്ടുനോക്കുന്നതു്?

നാണിക്കുട്ടി: ഇവളെപ്പോലെ ഒരു കൊശത്തിയെ ഞാൻ കണ്ടിട്ടില്ല. എടീ, ഇവരു നമ്മളെ എത്രതവണ പറ്റിച്ചു? നീ കണ്ടിട്ടില്ലിയോ ചത്തേന്നും പറഞ്ഞു കിടക്കും. അതുപോലെങ്ങു് എണീക്കുകേം ചെയ്യും. ആ കാലേലൊന്നു തൊട്ടുനോക്ക്.

തങ്കമ്മ: തൊട്ടുനോക്കാം. പക്ഷേ, കൊച്ചമ്മാ, എനിക്കു പേടിയാ. ചത്തെന്നു പറഞ്ഞാൽ മതി, ഞാൻ അവിടുന്നു് ഓടും, ഞാൻ ഓടും കൊച്ചമ്മാ! അയ്യോ! കൊച്ചമ്മാ, ഞാൻ ഓടാൻപോകുകാ. (ഓടാൻ ഭാവിക്കുന്നു.)

നാണിക്കുട്ടി: (കൈയ്യു പിടിച്ചുകൊണ്ടു്) ഓടുമോ? നീ ഓടുമോ? ആങ്ഹാ! (കോപസ്വരത്തിൽ) നില്ല് അവിടെ! അവരുടെ കാലിൽ പിടിച്ചുനോക്ക്.

തങ്കമ്മ: (പേടിച്ച് അശരണയെപ്പോലെ) ഞാൻ ഇപ്പോഴാ ഓർത്തതു്!

നാണിക്കുട്ടി: എന്തോന്നു്?

തങ്കമ്മ: വല്യമ്മ ചത്തില്ല.

നാണിക്കുട്ടി: ഫാ! അസത്തേ! ചത്തില്ലിയോ? ചത്തെന്നു ഞാൻ പറയുമ്പോൾ, നീ ആരാടീ ചത്തില്ലെന്നു പറയാൻ?

തങ്കമ്മ: കൊച്ചമ്മ വിളിച്ചല്ലേ ഉള്ളു?

നാണിക്കുട്ടി: അതു പോരായോ?

തങ്കമ്മ: ഒന്നു പിടിച്ചു കുലുക്കിവിളിച്ചു നോക്കിയാട്ടെ. അപ്പോളറിയാം!

നാണിക്കുട്ടി: നീ എന്നെ പഠിപ്പിക്കയാണോ? (തലയ്ക്കിട്ട് ഒരു കിഴുക്കു കൊടുക്കുന്നു.)

തങ്കമ്മ: (തല തിരുമ്മിക്കൊണ്ട്) ഓ! ഓ!

നാണിക്കുട്ടി: കോ കോ! നിന്നോടു പറഞ്ഞതു്—

തങ്കമ്മ: ഞാൻ ഒന്നു പിടിച്ചു കലുക്കി വിളിക്കട്ടെ?

നാണിക്കുട്ടി: മ്, ആട്ടെ. (കൈ വിടുന്നു.)

തങ്കമ്മ: (അറച്ചറച്ച് അടുത്തുകൊണ്ട്) കൊച്ചമ്മാ!

നാണിക്കുട്ടി: മ്?

തങ്കമ്മ: കൊച്ചമ്മ നോക്കിക്കോണേ!

നാണിക്കുട്ടി: നോക്കിക്കൊള്ളാം.

തങ്കമ്മ: പൊയ്ക്കളയരുതേ!

നാണിക്കുട്ടി: ഇല്ല; പൊകയില്ല.

തങ്കമ്മ: കൊച്ചമ്മ എന്നെ ഒന്നു തൊട്ടോണേ!

നാണിക്കുട്ടി: ഇതാ. (തൊട്ടുകൊണ്ടു നില്ക്കുന്നു.)

തങ്കമ്മ: (വൃദ്ധയോടു സമീപിക്കുംതോറും വദ്ധിച്ച ഭയത്തോടുകൂടി) ഞാൻ പിടിക്കാൻ പോകയാണേ!

നാണിക്കുട്ടി: അതെ. പേടിക്കണ്ട. ഞാൻ നിന്നെ തൊട്ടുകൊണ്ടല്ലിയോ നില്ക്കുന്നതു്?

തങ്കമ്മ: ഞാൻ... ഇപ്പോൾ... പിടിക്കുമേ!

നാണിക്കുട്ടി: മ്, പിടിക്ക്!

തങ്കമ്മ: ഇതാ... ഞാൻ... പിടി—(പെട്ടെന്നു പുറകോട്ടു ചാടി ഉറക്കെ) ഈ! ഈ! ഈ! എനിക്കു പേടിവരുന്നേ! പേടിവരുന്നേ!

നാണിക്കുട്ടി: (കഠിനമായ കോപത്തോടും ക്ഷമകേടോടും കൂടെ) ഛീ! ശവം! നിന്നു കൊഞ്ചുന്നോ? പറഞ്ഞതു കേൾക്കാതെ?

തങ്കമ്മ: (കരഞ്ഞുകൊണ്ട്) വേണ്ടാ കൊച്ചമ്മേ, പിടി

ച്ചുകലുക്കണ്ട. ഞാൻ കാലിൽ തൊട്ടുനോക്കാം. അതാ ഭേദം!

നാണിക്കുട്ടി: അതല്ലയോ ഞാൻ ആദ്യമേ പറഞ്ഞതു്? മ്, എന്തെങ്കിലും ചെയ്യ്.

തങ്കമ്മ: (കാല്ക്കലേക്കു നീങ്ങിനിന്നു പിന്നെയും ഭയത്തോടുകൂടി) ഞാൻ കാലിൽ തൊട്ടപ്പോൾ—

നാണിക്കുട്ടി: തൊട്ടപ്പോൾ?

തങ്കമ്മ: തൊട്ടപ്പോൾ—

നാണിക്കുട്ടി: എന്തോന്നെടീ? പറ!

തങ്കമ്മ: തൊട്ടപ്പോൾ വല്യമ്മ എനിക്കിട്ടു തൊഴിച്ചാലോ?

നാണിക്കുട്ടി: കഴുതേ! ചത്താൽപ്പിന്നെ എങ്ങനെയാ തൊഴിക്കുന്നതു്?

തങ്കമ്മ: (കൈകൂടഞ്ഞുകൊണ്ടു്) അയ്യോ ചത്തില്ല! എന്റെ പൊന്നുകൊച്ചമ്മോ ചത്തില്ല!

നാണിക്കുട്ടി: ദുഷ്ടത്തീ! അങ്ങനെ പറയാതെ! ചത്തു! ചത്തു! ചത്തെന്നു പറ!

തങ്കമ്മ: ചത്തു! ചത്തു! വല്യമ്മോ! വല്യമ്മ ചത്തു! ചത്തുപോയി! എന്റെ വല്യമ്മയല്ലിയോ, ഞാൻ എന്റെ വല്യമ്മേടെ കാലിൽ ഒന്നു തൊട്ടോട്ടെ! വല്യമ്മ എന്നെ തൊഴിക്കല്ലേ! ചത്താലും ഇല്ലേലും തൊഴിക്കല്ലേ! ഞാൻ ഒന്നു തൊട്ടുകേ ഒള്ളു! (ഇതിനിടയ്ക്കു കൈ പതുക്കെപ്പതുക്കെ അടുത്തു് ഒടുവിൽ ഒരു വിരലിൽ പിടിക്കുന്നു. പിടിവിടുവാൻപോലും ശക്തയല്ലാതെ, നാണിക്കുട്ടിയെ കണ്ണുമിഴിച്ചുനോക്കിക്കൊണ്ടു്) തണുത്തു! തണുത്തു! എല്ലാം തണുത്തുപോയി!

നാണിക്കുട്ടി: (സന്തോഷത്തോടുകൂടി) തണുത്തോ? തീരെ തണുത്തോ? അല്ലാ! നീ എവിടെയാ ഈ തൊട്ടിരിക്കു

ന്നതു്? ഹൊ! ഒരു വിരലിന്റെ അററത്താണോ പിടി ച്ചിരിക്കുന്നതു്? എടീ, കുറച്ചുകൂടെ മുകളിലേക്ക തൊട്ടുനോക്ക്. മ്, പേടിക്കണ്ട. ഞാൻ നിന്നെ പിടി ച്ചോളാം. (പിടിക്കുന്നു) നോക്ക്.

(തങ്കമ്മ കുറച്ചുകൂടെ മുകളിലേക്ക തൊട്ടുനോക്കുന്നു. പെട്ടെന്ന് കൈ വിട്ട് നിവൻ്ന് കണ്ണുമിഴിച്ച് നാണിക്കുട്ടിയെ നോക്കി നിശ്ശബ്ദയായി നില്ക്കുന്നു.)

എന്താ?

(തങ്കമ്മ ഒന്നും മിണ്ടുന്നില്ല.)

നീ എന്താ ഒന്നും പറയാതെ മിഴിച്ചുനോക്കുന്നതു്?

തങ്കമ്മ: (അപ്പോൾ മാത്രം ഓർമ്മവരുന്നതുപോലെ) കൊ ച്ചമ്മാ, ഞാൻ തൊട്ടു! ഞാൻ... തൊട്ടു... നോക്കി.

നാണിക്കുട്ടി: എന്നിട്ടു്? എങ്ങനെയിരിക്കുന്നു?

തങ്കമ്മ: (അറപ്പോടുകൂടി) എന്നിട്ടു്... എന്നിട്ടു്... ഒരു... ഒരു... മാക്രിയെ പിടിച്ചപോലെ! എു!

നാണിക്കുട്ടി: (സന്തോഷത്തോടുകൂടി) തീരെ തണുത്തു കഴിഞ്ഞു, ഇല്ലിയോ? തീരെ?

തങ്കമ്മ: തീരെ!... തീരെ!... മാക്രിയെപ്പോലെ! ഒരു... ഒരു... മാക്രിയെ പിടിച്ചപോലെ!

നാണിക്കുട്ടി: എടീ, പിന്നെ, അങ്ങേരു് അപ്പുറത്തി ല്ലിയോ?

തങ്കമ്മ: ഒണ്ടാരുന്നു. ഞാൻ ഇങ്ങോട്ടു വരുമ്പോൾ കച്ചേ രിപ്പോകാൻ ഉടുപ്പിടാൻ തൊടങ്ങുകാരുന്നു!

നാണിക്കുട്ടി: (ഉറക്കെ) പിന്നേ, ഇങ്ങോട്ടൊന്നു വരണേ.

ശേഖരൻ: (അണിയറയിൽ) "എന്തോന്നാ അവിടെ ബഹളമെല്ലാം?"

നാണിക്കുട്ടി: ബഹളം! ബഹളം! ഇങ്ങോട്ടു വരാൻ പറ ഞ്ഞപ്പോൾ.

ശേഖരൻ: (അണിയറയിൽ) "എനിക്ക് ആഫീസിൽ പോകാൻ നേരമായി."

നാണിക്കുട്ടി: ഓ ഇങ്ങേരുടെ ആപ്പീസ്! ഇങ്ങോട്ടു വരാനാ പറഞ്ഞത്!

ശേഖരൻ: (അണിയറയിൽ) "ഇനി അഞ്ചര മൈലാണു നടക്കേണ്ടത്! നീ വിളിക്കുന്നിടത്തൊക്കെ വരാനിരുന്നാൽ അങ്ങു ചെല്ലുമ്പോൾ ഒരു രൂപാ ഫൈൻ."

നാണിക്കുട്ടി: ഫൈൻ! തേങ്ങാക്കൊല! ഇങ്ങോട്ട് ഒന്ന് ഓടിവരാൻ.

ശേഖരൻ: (അണിയറയിൽ) "ഞാൻ എന്തിനാ ഇപ്പോഴോട്ടുന്നതു്?"

നാണിക്കുട്ടി: എന്തിനാണെന്നു പറഞ്ഞേ ഒക്കുവോ? എന്നേക്കൊണ്ട് പറയിച്ചേ അടങ്ങുവോ? എന്നാലേ... പിന്നെ...ഇങ്ങേരുടെ അമ്മയില്ലിയോ...അവരു്... ചത്തുപോയി!

ശേഖരൻ: (അണിയറയിൽ) "അയ്യോ! എന്റെ അമ്മേ!"

(ശേഖരൻ ഓടി പ്രവേശിക്കുന്നു.)

ശേഖരൻ: എന്റെ അമ്മ! എന്റെ അമ്മ എവിടെ?

നാണിക്കുട്ടി: ഇതാ കിടക്കുന്നു. കണ്ടില്ലയോ? ഇവിടെ കിടന്നു മോങ്ങാതെ ഇങ്ങേരു പോയി ആ വൈദ്യനെ ഒന്നു വിളിച്ചോണ്ടു വരുമോ?

ശേഖരൻ: ഞാൻ എന്റെ അമ്മേ ഇങ്ങനെ ഇട്ടേച്ച് ഒരിടത്തും പോകുന്നില്ല...അമ്മേ! അമ്മേ!...

നാണിക്കുട്ടി: എന്നാൽ വേണ്ട, കമ്മേ, കമ്മേ, എന്നു വിളിച്ചോണ്ട് അവിടെ നിന്നോണം. അവിടെക്കിടന്നു ചീഞ്ഞുനാറട്ടെ!

ശേഖരൻ: നീ അങ്ങനെ പറയാതെ. എന്റെ അമ്മയ ല്ലിയോ? അങ്ങനെയൊന്നും പറയാതെ! എനിക്ക് എ ങ്ങും പോകുവാൻ വയ്യ! നീ പോയി വൈദ്യനെ വി ളിക്ക്.

നാണിക്കുട്ടി: (തിളങ്ങുന്ന കണ്ണുകളോടുകൂടി) അതേ, അതേ! ഞാൻ ഇവിടുന്നു പോയിട്ടുവേണം. അറിയാം, അറിയാം.

ശേഖരൻ: (ഒന്നും മനസ്സിലാകാതെ) അറിയാമോ? എ ന്തോന്ന്?

നാണിക്കുട്ടി: ഓഹോ! അറിയാം. എനിക്കെല്ലാം അറി യാം. ഞാനും അത്ര പൊട്ടിയൊന്നുമല്ല! അങ്ങു മന സ്സിലിരിക്കട്ടെ!

ശേഖരൻ: നീ എന്താ പറയുന്നതു്?

നാണിക്കുട്ടി: പാവം! പച്ചപ്പാവം! ഒന്നും മനസ്സിലാകു ന്നില്ല. മ്, അതൊക്കെ പിന്നെ പറയാം. ഇപ്പോൾ പോയി—അല്ലെങ്കിൽ—(പെട്ടെന്നു തങ്കമ്മയുടെ നേ രെതിരിഞ്ഞു്) എടീ, നീ ഓടിപ്പോയി വൈദ്യനെ വിളിച്ചോണ്ടു വാ.

തങ്കമ്മ: ഇനി എന്തിനാ കൊച്ചമ്മാ വൈദ്യൻ?

നാണിക്കുട്ടി: നിന്നോടു ചോദിച്ചോ? വിളിച്ചോണ്ടുവ രാൻ പറഞ്ഞാൽ—?

തങ്കമ്മ: അല്ലേലും വൈദ്യൻ വരുന്ന സമയമായല്ലോ!

ശേഖരൻ: എടീ, തങ്കമ്മാ!—

നാണിക്കുട്ടി: അമ്പോ, അതിന്റെ ഒരു സ്വാദു്! എന്നെ വിളിക്കുമ്പോൾ (പരുഷസ്വരത്തിൽ) നാണിക്കുട്ടീ നാണിക്കുട്ടീ—അവളെ വിളിക്കുമ്പോൾ (പ്രണയ സ്വരത്തിൽ) തങ്കമ്മാ!

തങ്കമ്മ: അന്നേരം നാക്കിൽ പഞ്ചസാരയാണ്!

(ശേഖരൻ അത്ഭുതത്തോടുകൂടി നാണിക്കുട്ടിയെ നോക്കുന്നു.)

നാണിക്കുട്ടി: എന്താ മിഴിച്ചു നോക്കുന്നതു്? ഒന്നും അറിഞ്ഞില്ലെന്നാ ഭാവം! ഞാനും ഇതൊക്കെ കുറെ കണ്ടതാ!

(ശേഖരൻ വീണ്ടും അമ്മയെ നോക്കി ദുഃഖിച്ചു നില്ക്കുന്നു.)

നാണിക്കുട്ടി: (തങ്കമ്മയോടു്) എടീ, ഇവിടെനിന്നു കൊഞ്ചാതെ പോയി വൈദ്യനെ വിളിക്കാൻ പറഞ്ഞതു കേട്ടില്ലേ?

തങ്കമ്മ: വൈദ്യൻ ഇപ്പം വരും കൊച്ചമ്മാ.

നാണിക്കുട്ടി: നിന്നോടു പറഞ്ഞതു കേൾക്കാതെ നിന്നോണ്ടു തർക്കുത്തരം—(തങ്കമ്മയുടെനേരെ അടുക്കുന്നു.)

തങ്കമ്മ: അയ്യോ! ഞാൻ പോകാമേ!

(തങ്കമ്മ തിരിഞ്ഞു് ഓടുന്നു. വൈദ്യൻ പ്രവേശിക്കുന്നു. രണ്ടുപേരുടേയും തല കൂട്ടിയടിക്കുന്നു )

വൈദ്യൻ: (മൂക്കു തിരുമ്മിക്കൊണ്ടു്) ഹൊ! ശവം! എന്റെ മൂക്കു് ഇടിച്ചു ചതച്ചു.

തങ്കമ്മ: (നെററി തിരുമ്മിക്കൊണ്ടു്) പിന്നെ! വൈദ്യനാന്നുംവച്ചു നോക്കീംകണ്ടും നടക്കണം. എന്റെ നെററി ഒരു തേങ്ങായോളം മൊഴച്ചു.

നാണിക്കുട്ടി: (സന്തോഷത്തോടുകൂടി) ആ! വൈദ്യൻ വന്നല്ലോ! എന്താ വൈദ്യൻ, ചത്തോ?

വൈദ്യൻ: ഇല്ല, ചത്തില്ല. മൂക്കു ചതഞ്ഞതേയുള്ളു.

നാണിക്കുട്ടി: (ചിരി അടക്കിക്കൊണ്ടു്) അല്ല, വൈദ്യനല്ല; ഇവരു്, ഈ വല്യമ്മ ചത്തോന്നു നോക്കാനാ പറഞ്ഞതു്!

ശേഖരൻ: വൈദ്യർ, അമ്മയ്ക്കു ബോധമില്ല. ഒന്നു നോക്കണം, എങ്ങനെ ഇരിക്കുന്നെന്നു്.

വൈദ്യൻ: നോക്കാമേ. എന്റെ...മൂക്ക്—(കൈ നോക്കിയിട്ട്) ചോര വരുന്നില്ല. ഹൊ! ചതച്ചുകളഞ്ഞു! ശവം!

തങ്കമ്മ: ഇങ്ങേരെന്തോന്നാ എന്നേ കേറി ചവം ചവം എന്നു വിളിക്കുന്നേ? മടിയിൽ വെച്ചു പേരിട്ടതോ? നെററി ഇടിച്ചു പൊളിച്ചതും പോരാ—

നാണിക്കുട്ടി: (പെട്ടെന്ന് അങ്ങോട്ടു തിരിഞ്ഞു്) ആം, നീയാ പററിച്ചതു്, അല്ലേ?

തങ്കമ്മ: എന്റെ കൊച്ചമ്മയാണെ ഞാനൊന്നും ചെയ്തില്ലേ! ആ വൈദ്യൻ—അങ്ങേരുടെ മൂക്ക്—അതെന്തോരു കുന്തംപോലെ—അതുംകൊണ്ടു് കേറിവന്നു് എന്റെ നെററിക്കിട്ടു് ച്യമ്മാ ഒരു കുത്തു്! നോക്കിയാട്ടെ, ഒരു തേങ്ങായോളം മൊഴച്ചില്ലിയോ എന്നു്.

നാണിക്കുട്ടി: പോട്ടെ, വൈദ്യൻ, മുക്കല്ലിയോ, സാരമില്ല. ഇതൊന്നു നോക്കണം.

(വൈദ്യൻ രണ്ടാംമുണ്ടുകൊണ്ടു മുഖം കണ്ണും തുടച്ചിട്ടു് കട്ടിലിനോടു് അടുത്തു് വൃദ്ധയെ നോക്കിക്കൊണ്ടു നില്ക്കുന്നു. ശേഖരനും നാണിക്കുട്ടിയും വൈദ്യന്റെ മുഖഭാവം സൂക്ഷിച്ചുകൊണ്ടും തങ്കമ്മ ആ രംഗം ആകെ നോക്കിക്കൊണ്ടും നില്ക്കുന്നു )

ശേഖരൻ: (ആശങ്കയോടുകൂടി) എങ്ങനെ ഇരിക്കുന്നു?

നാണിക്കുട്ടി: (ആകാംക്ഷയോടുകൂടി) ചത്തുപോയി, ഇല്ലേ?

വൈദ്യൻ: എന്നാണു തോന്നുന്നതു്. എങ്കിലും നല്ലവണ്ണം പരിശോധിച്ചിട്ടുവേണമല്ലോ പറയുവാൻ.

നാണിക്കുട്ടി: വേണം, വേണം. ശരിക്കു പരിശോധിക്കണം. ഹൊ! വല്ലാത്ത വല്യമ്മയാ! നമ്മളെ എത്ര തവണ പററിച്ചു!

വൈദ്യൻ: പഴയ മട്ടല്ലിയോ? ആയുസ്സുബലം കൂടും!

നാണിക്കുട്ടി: അതു പിന്നെ പറയാനുണ്ടോ? എന്തു ബലമാ വൈദ്യൻ? വായുബ്ബലം! അതേയതേ, ഇങ്ങനെ ഒരു വായുബ്ബലമുണ്ടോ? ചുമ്മാ അങ്ങനെ ചത്തപോലെ കിടന്നിട്ട് ചാടി എണീററിരുന്നാൽ പണ്ടത്തെതിന്റെ പിന്നത്തേതു്! പക്ഷേ, ഇത്തവണ, വൈദ്യൻ, ചത്തുപോയതുതന്നെ, അല്ലേ?

വൈദ്യൻ: അതുപോലിരിക്കുന്നു.

ശേഖരൻ: ഒരു ആശയുമില്ലേ?

വൈദ്യൻ: എന്നാണു തോന്നുന്നതു്. നോക്കട്ടെ!

നാണിക്കുട്ടി: ഇതല്ലിയോ ഞാൻ പറഞ്ഞതു് വൈദ്യനെ വിളിക്കണമെന്നു്. എല്ലാം ശരിക്കു പരിശോധിച്ചേ അവർ വല്ലതും പറയൂ.

(വൈദ്യൻ കാലിലും കൈയിലും പിടിച്ചുനോക്കുന്നു.)

എടീ പെണ്ണേ, ഇതു കണ്ടോ? കാലിലും കൈയിലും പിടിച്ചുനോക്കുന്നതു കണ്ടോ? നിന്റെക്കൂട്ടാണോ?

തങ്കമ്മ: എന്റെക്കൂട്ടമല്ല, കൊച്ചമ്മയുടെക്കൂട്ടമല്ല!

നാണിക്കുട്ടി: പോ, അസത്തേ! എന്താ വൈദ്യൻ, തീരെ തണുത്തുപോയി, ഇല്ലേ?

വൈദ്യൻ: തണുത്തുപോയി. (നാഡി പരിശോധിക്കുന്നു.)

നാണിക്കുട്ടി: എന്താ പെണ്ണേ, ഞാൻ പറഞ്ഞില്ലിയോ?

തങ്കമ്മ: ഞാനല്ലിയോ തണുത്തുപോയെന്നു പറഞ്ഞതു്?

നാണിക്കുട്ടി: നാഡി പിടിച്ചു നോക്കിയിട്ടു്? ഇടിപ്പും നിന്നു, ഇല്ലേ?

വൈദ്യൻ: നിന്നു.

ശേഖരൻ: തീരെ നിന്നുപോയോ?

വൈദ്യൻ: നിശ്ശേഷം നിന്നുപോയി.

നാണിക്കുട്ടി: ഇല്ല, കേട്ടോ! കുറെ ബാക്കിയുണ്ടു്! ഇങ്ങോട്ടു

കൊള്ളാമല്ലോ! പറഞ്ഞുപറഞ്ഞു് ആ വല്യമ്മേ ഇനീം എണീപ്പിക്കുമെന്നാ തോന്നുന്നതു്.

(വൈദ്യൻ കൺപോള അകററി ദൃഷ്ടി നോക്കുന്നു.)

ആ, അതുതന്നെ. കണ്ണു പൊളിച്ചുനോക്കുമ്പോൾ സൂക്ഷ്മം അറിയാം. എങ്കിലും എന്റെ പൊന്നേ, ഇതൊന്നും എനിക്കു വയ്യായേ! വൈദ്യൻെറ ധൈര്യം!

തങ്കമ്മ: അയ്യയ്യോ! അതാ, വല്യമ്മ കണ്ണുമിഴിച്ചു കൊച്ചമ്മേത്തന്നെ നോക്കുന്നേ!

നാണിക്കുട്ടി: (ഭയപ്പെട്ടു പെട്ടെന്നു പുറകോട്ടു മാറുന്നു. വീണ്ടും സമാധാനപ്പെട്ടുന്നു) ഫാ! നീ എന്നെ പേടിപ്പിച്ചല്ലോ!

വൈദ്യൻ: (മാറിനിന്നിട്ടു്) മരിച്ചു.

(ശേഖരൻ കട്ടിലിൻെറ അരികിൽ മുട്ടുകുത്തിയിരുന്നു കരയുന്നു.)

നാണിക്കുട്ടി: തീർച്ചയായോ?

വൈദ്യൻ: ഒരു സംശയവുമില്ല.

നാണിക്കുട്ടി: കുറച്ചു കഴിയുമ്പോൾ പിന്നെയും ഇങ്ങു് എണീററു വരുമോ?

വൈദ്യൻ: ഇല്ല, ഞാനല്ലേ പറയുന്നതു്!

നാണിക്കുട്ടി: ചത്തിട്ടു് എത്രനേരമായിക്കാണും?

വൈദ്യൻ: നിശ്ചയമില്ല. എട്ടുപത്തു മണിക്കൂറായിരിക്കണം!

നാണിക്കുട്ടി: സത്യം പറയണേ! എനിക്കു് ഇവരെ ഒരു വിശ്വാസവുമില്ല. ചുമ്മാ അങ്ങു ചാടി എണീറേറക്കും!

വൈദ്യൻ: മരിച്ചിട്ടു വളരെനേരമായി.

നാണിക്കുട്ടി: ഞാൻ വൈദ്യനെ വിശ്വസിക്കയാണേ!

വൈദ്യൻ: ഇനി ഒരു സംശയവും വേണ്ട.

നാണിക്കുട്ടി: (പെട്ടെന്നു തിരിഞ്ഞു് ശേഖരന്റെ വലത്തു

വശത്തായി മുട്ടുകുത്തി മാറത്തു് തല്ലിക്കൊണ്ടു് ഏങ്ങിയേങ്ങി ഉറക്കെ കരയുന്നു) അയ്യോ! എന്റമ്മോ! എന്റെ പൊന്നമ്മോ! എന്നെ ഇട്ടേച്ചു പോയോ? ഓ—ഓ—എനിക്കു് ഇനി ആരുണ്ടു്?—ഓ—ഓ—എന്റമ്മ എന്നേ മക്കളേന്നു മുഴുവൻ വിളിക്കുമോ?—ഓ—ഓ—എന്നേക്കൊണ്ടു് ഒരു പ്ലാവില എടുക്കാൻ സമ്മതിക്കുമോ?—ഓ—ഓ—എന്റമ്മേ! എനിക്കാരുമില്ലേ? ഇന്നലെ വയ്യിട്ടും ഞാനല്ലിയോ കുളിപ്പിച്ചതു്?—ഞാൻ കഞ്ഞികോരി തന്നപ്പോൾ എന്റമ്മ പറഞ്ഞില്ലിയോ, എന്റെ മക്കടെ കൈ കഴയ്ക്കുമെന്നു്? ഓ—ഓ—എന്നിട്ടു് ഇത്രേ ആയുള്ളു—ഇങ്ങനെ എന്റമ്മേ—ഓ—ഇങ്ങനെ—ഓ—അമ്മേ—ഓ—ഓ—

(ഇതിനിടെ തങ്കമ്മ ശേഖരന്റെ ഇടത്തുവശത്തു് മുട്ടുകുത്തിയിരുന്നു കിണുങ്ങിത്തുടങ്ങുന്നു. അവരും കരയുന്ന ശബ്ദം കേട്ടു് നാണിക്കുട്ടി തല ഉയർത്തിനോക്കി അവരും ശേഖരന്റെ അടുത്തു് ഇരിക്കുന്നതു കാണുന്നു.)

(പെട്ടെന്നു കരച്ചിൽ നിർത്തി) ഛീ! നീ എവിടെയാ ഈ കേറി ഇരിക്കുന്നതു്? അത്രയൊന്നും മുക്കണ്ട! അങ്ങേരുടെ ഉച്ചിയിൽ കയറിയിരുന്നു കരയുകയും ഒന്നും വേണ്ട. വേണമെങ്കിൽ മര്യാദയ്ക്കു് അങ്ങോട്ടു മാറിയിരുന്നു കരഞ്ഞോ! മ്—ഹ്! എന്റെ മുൻപിൽ വച്ചു്!

(തങ്കമ്മ കേൾക്കാത്ത ഭാവത്തിൽ അവിടെത്തന്നെ ഇരുന്നു കിണുങ്ങുന്നു.)

അല്ലാ! പറഞ്ഞതു കേട്ടെന്നുള്ള ഭാവമുണ്ടോ? എടീ! (എഴുന്നേല്ക്കുന്നു) ഇതു കണ്ടോ, വൈദ്യൻ, അവളുടെ ധിക്കാരം കണ്ടോ? എടീ, പെണ്ണേ, അവിടുന്നു മാറി ഇരിക്കുന്നുണ്ടോ?

(തങ്കമ്മ അവിടെനിന്നു് എഴുന്നേല്ക്കാതെ ആ നിലയിൽത്തന്നെ അല്പം പുറകോട്ടു മാറുന്നു.)

(വീണ്ടും ദുഃഖം നടിച്ചുകൊണ്ടു്) കേട്ടോ വൈദ്യ നേ, എനിക്കു് ഇങ്ങനെ വരുമെന്നു ഞാൻ ഒരിക്കലും വിചാരിച്ചില്ല. മ്ഹ്ഹ—മ്ഹ്ഹ—മ്ഹ്ഹ—എന്റെ അമ്മ എന്നെ ഇട്ടേച്ചു് ഇങ്ങനെ—(വിങ്ങിവിങ്ങി കരയുന്നു.)

വൈദ്യൻ: ഇങ്ങനെ ദുഃഖിക്കാനെന്താണു്? അവർ ഭാ ഗ്യവതി!

നാണിക്കുട്ടി: പിന്നല്ലിയോ? ഇങ്ങനെ ഭാഗ്യംചെയ്തവ രുണ്ടോ? ഞാൻ ഇവിടെ കാലുകുത്തിയതിൽ പിന്നെ എനിക്കു് എന്റെ അമ്മയെന്നു് ഒരേ ഒരു വിചാരമേ ഉണ്ടായിരുന്നൊള്ളു. എന്റെ അമ്മയ്ക്കു് ഒരു വ്യസനം വരുത്തരുതെന്നുമാത്രം. അതിനു ഞാൻ എന്തു പാടു പെട്ടു! എന്നിട്ടു് ദൈവം ഇങ്ങനെയാണല്ലോ വരു ത്തിയതു്! (കരയുന്നു )

വൈദ്യൻ: പ്രായവും വളരെ ആയല്ലോ!

നാണിക്കുട്ടി: വരുന്ന മാസത്തിലാ പുറന്നാളു്. അന്നു തൊണ്ണൂററിനാലു വയസ്സാ തികയുന്നതു്! വൈദ്യൻ പറഞ്ഞില്ലിയോ, വായുബ്ബലം, ഇതെല്ലാം ഒരു വായു ബ്ബലമല്ലിയോ?

വൈദ്യൻ: എന്തായാലും സുഖമായിട്ടു മരിച്ചു.

നാണിക്കുട്ടി: അതിനല്ലിയോ ഞാൻ കിടന്നു പെട്ട പാ ടെല്ലാം! (കിണുങ്ങുന്നു) എന്റെ അമ്മേടെ അടുക്കെ ന്നു ഞാൻ ഒരു നിമിഷം മാറുകേല. (കിണുങ്ങുന്നു) എന്റെ പൊന്നമ്മ!—

ശേഖരൻ: (കഠിനദുഃഖത്തോടുകൂടി) എന്നിട്ടു് എന്റെ അമ്മ ആരുമാരുമില്ലാതെ അദ്ധരാത്രിക്കാണു മരിച്ച തു്! തുള്ളി വെള്ളംകൊടുക്കാൻപോലും ഒരുത്തരും ഇല്ലാതെ!

നാണിക്കുട്ടി: (കോപത്തോടുകൂടി) എന്നാപ്പിന്നെ ഇ ങ്ങേർക്ക് കുറേ വെള്ളം കോരി ഒഴിക്കരുതായിരുന്നോ? ആരു പറഞ്ഞു വേണ്ടെന്ന്? എവിടെപ്പോയി കിട ക്കുകാരുന്നു? ഇപ്പോൾ വന്നിരിക്കുന്നു അമ്മേടെ മകൻ!

വൈദ്യൻ: നിങ്ങൾ രണ്ടുപേരും ഇങ്ങനെ കരഞ്ഞുകൊ ണ്ടിരുന്നാൽ?—

തങ്കമ്മ: (എണീററു് മാറിനിന്നുകൊണ്ടു്) കരച്ചില്ല്! എന്റെ ദൈവമേ! ഇങ്ങനാ കരയുന്നതു്!

നാണിക്കുട്ടി: പിന്നെങ്ങനാടീ? ഒണ്ടല്ലോ!

(തങ്കമ്മ കീണങ്ങിക്കൊണ്ടു നില്ക്കുന്നു.)

വൈദ്യൻ: ഞാൻ പറയാൻവന്നതു്— എനിക്കു പോ കാൻ കുറച്ചു ധിറുതിയുമുണ്ടു്—നിങ്ങൾ ഇങ്ങനെ നി ല്ക്കുകയും ചെയ്യുന്നു!— അപ്പോൾ ഇനി വേണ്ട കാര്യ ങ്ങൾ—

നാണിക്കുട്ടി: അതല്ലിയോ ഞാനും പറയുന്നതു്? ഇനി എന്തെല്ലാം ചെയ്യാനുണ്ടു്? അമ്മയുടെ കാര്യം വല്ല തും ഒരു കുഞ്ഞിനു് അറിയാമോ? എന്നാൽ എന്നോ ടെങ്കിലും ഉള്ള കാര്യങ്ങൾ പറയുക. എങ്ങ്ഹേ! ഒരു ത്തരോടു് ഒരക്ഷരം ഉരിയാടുകില്ല. ആ ഇരിക്കുന്ന പെട്ടിയുടെ അകം വൈദ്യനാണെ ഞാൻ ഇന്നുവരെ കണ്ടിട്ടില്ല. അതിൽ എന്തെല്ലാം ഉണ്ടോ ദൈവമേ?

ശേഖരൻ: വൈദ്യൻ, എന്റെ സഹോദരിയെ ഒന്നറി യിക്കണമല്ലോ.

നാണിക്കുട്ടി: (പെട്ടെന്നു്) ആരെ, ആരേ അറിയി ക്കണം?

ശേഖരൻ: കല്യാണിയെ.

നാണിക്കുട്ടി: കല്യാണി! കുളവാണിയാ! ഇവിടെ കിട
ന്ന് നാ മടങ്ങുന്നതുപോലെ മടങ്ങാൻ ഇവളു വേണം.
കുളിപ്പിക്കണം, ഉടുപ്പിക്കണം, കഞ്ഞികോരി കൊടു
ക്കണം, വെളിക്കിറങ്ങുന്നതു കോരണം, തുണിയൊ
ക്കെ നനയ്ക്കണം—അതിനെല്ലാം ഈയുള്ളവള്! ഇ
പ്പോൾ വന്നിരിക്കുന്നു ഒരു കല്യാണി!

ശേഖരൻ: (ആശ്ചര്യത്തോടുകൂടി) എനിക്കു മനസ്സിലാ
കുന്നില്ല!

നാണിക്കുട്ടി: അല്ലെങ്കിൽ ഇങ്ങേക്കു കൊറേ മനസ്സി
ലാകും!

ശേഖരൻ: അമ്മ മരിച്ചാൽ അവളെ അറിയിക്കണ്ടാ
യോ?

നാണിക്കുട്ടി: വേണ്ടെന്ന് ആരു പറഞ്ഞു? അറിയിക്കണ
മെങ്കിൽ അറിയിച്ചോണം. പക്ഷേ, എല്ലാററിനും
ഒരു മര്യാദ വേണം! ആ പെട്ടിയൊക്കെ ഒന്നു തുറ
ന്നുനോക്കി, അതിൽ എന്തെല്ലാമുണ്ടെന്നു തിട്ടപ്പെടു
ത്തി, വേണ്ടതൊക്കെ വേണ്ടവിധത്തിൽ ശരിപ്പെടു
ത്തി വച്ചിട്ട് ആക്കുവേണമെങ്കിൽ ആളയച്ചുകൊള്ള
ണം. അല്ലാതെ—എന്താ വൈദ്യൻ?

വൈദ്യൻ: മ്, അതിലും കാര്യമുണ്ട്!

നാണിക്കുട്ടി: അതിലല്ലിയോ കാര്യം? ഇതാണു ഞാൻ
ആദ്യംമുതൽ പറയുന്നതു് വൈദ്യനെ വിളിക്കണമെ
ന്ന്! വിവരമുണ്ട്. പറഞ്ഞാൽ കാര്യം മനസ്സിലാകും.
എനിക്ക് ഉള്ളതിലേക്ക് ഇഷ്ടം വൈദ്യന്മാരെയാ!

അങ്കമ്മ: (മുഖം പൊത്തിക്കൊണ്ട്) അയ്യയ്യോ!

നാണിക്കുട്ടി: എന്തെടീ?

(അങ്കമ്മ മുഖം പൊത്തിപ്പിടിച്ച് ഒന്നും മിണ്ടാതെ നില്ക്കുന്നു.)

വൈദ്യൻ: എന്തായാലും ഇങ്ങനെ ഇനി വളരെനേരം ഇട്ടോണ്ടിരിക്കാൻ പാടില്ല.
നാണിക്കുട്ടി: ഇപ്പോൾത്തന്നെ നേരത്തോട്ട നേരമായി! ഇങ്ങേരെന്താ ഒന്നും മിണ്ടാത്തതു്?
ശേഖരൻ: ഞാൻ എന്തോന്നു്—?
വൈദ്യൻ: നാണിക്കുട്ടിയമ്മ—
തങ്കമ്മ: ഹ! അതിന്റെ ഒരു സ്വാദു്! നാക്കേൽ പഞ്ചാരയാ!
നാണിക്കുട്ടി: അധികപ്രസംഗി! നിന്നെ—
തങ്കമ്മ: കൊച്ചമ്മാ, ഇതു് അധികപ്രസംഗമാണോ? ആരറിഞ്ഞു? എന്നിട്ടാണോ കുറച്ചുമുൻപു് കൊച്ചമ്മ പറഞ്ഞതു്?
വൈദ്യൻ: നമുക്കു് എന്തെങ്കിലും ഒന്നു തീരുമാനിക്കാം.
നാണിക്കുട്ടി: അങ്ങനെ പറയണം. അറിയാവുന്നവരു വേണ്ടേ പറയുവാൻ?
വൈദ്യൻ: പെട്ടി തുറന്നു നോക്കണമെങ്കിൽ അതുതന്നെ നടക്കട്ടെ!
നാണിക്കുട്ടി: അതുതന്നെ. ആദ്യം നടക്കേണ്ടതു് ആദ്യം നടക്കണം. (ശൃംഗാരഭാവത്തിൽ വൈദ്യനെ നോക്കിക്കൊണ്ടു്) പിന്നെ, വൈദ്യൻ, ഞാൻ ഇങ്ങനെ നിന്നപ്പോൾ ഒരു കാര്യം ഓർത്തുപോയി!
വൈദ്യൻ: വലിയമ്മയുടെ—
നാണിക്കുട്ടി: ഛേ, ഛേ, അതൊന്നുമല്ല.
വൈദ്യൻ: പിന്നെ?
നാണിക്കുട്ടി: (നാണം അഭിനയിച്ചുകൊണ്ടു്) എങ്ങനെയാ പറയുന്നതു്? എങ്കിലും അങ്ങു പറയുകയാ. ഇങ്ങേക്കു് അറിയാം. ഞങ്ങടെ അടുത്തു് ഒരു വൈദ്യനുണ്ടായിരുന്നു. ഇപ്പോഴും ഉണ്ടു്. ഞങ്ങൾ... പിന്നെ...

ഞങ്ങടെ സംബന്ധം അങ്ങായപ്പോഴാണ്... ഇങ്ങേ
രു വന്നു കേറിയിരിക്കുന്നു! അച്ഛനും അമ്മയുംകൂടെ
ഇങ്ങേക്ക് ഉദ്യോഗം ഉണ്ടെന്നും പറഞ്ഞു—

ശേഖരൻ: ഉദ്യോഗം ഇല്ലായിരുന്നോ?

നാണിക്കുട്ടി: ഓ! ഉദ്യോഗം! കിടന്നു പരുങ്ങുകയാ ഉദ്യോ
ഗം! എത്രകാലമായി പരുങ്ങുന്നു? എന്നിട്ട് എന്തോ
കിട്ടി? ഇങ്ങനെ ഒരു ഉദ്യോഗം ഉണ്ടായേച്ചാൽ മതി.
ഒന്നു ഞാൻ നിശ്ചയിച്ചു. അച്ഛൻ പറഞ്ഞാലും കൊ
ള്ളാം, ദേവേന്ദ്രൻ പറഞ്ഞാലും കൊള്ളാം, ഇനി
ഞാൻ ഒരു സംബന്ധംചെയ്യുന്നെങ്കിൽ ഒരു വൈദ്യ
നേയുള്ളൂ. എന്താ വൈദ്യൻ?

തങ്കമ്മ: വൈദ്യനു സമ്മതമാ.

നാണിക്കുട്ടി: (അങ്ങോട്ടു തിരിഞ്ഞു്) അല്ലാ! ഇവളെ
ഇന്നു മര്യാദപഠിപ്പിച്ചിട്ടേ ഉള്ളൂ! (മുൻപോട്ടു ചാടുന്നു.)

വൈദ്യൻ: അതു പോകട്ടെ. വകതിരിവില്ലാത്ത പെണ്ണു
ല്ലിയോ? പെട്ടി തുറക്കുകയോ എന്താണു വേണ്ടതെന്നു
വച്ചാൽ—

ശേഖരൻ: കല്യാണിയെക്കൂടെ അറിയിക്കാതെ പെട്ടി
തുറക്കുന്നതു്—

നാണിക്കുട്ടി: അതുതന്നെ! ചക്കെന്നു പറയുമ്പോൾ കൊ
ക്കെന്നു്! പെട്ടി തുറന്നു നോക്കിയിട്ടേ അവളെ വിളി
ക്കാവൂ എന്നു പറഞ്ഞാൽ അവളെ വിളിച്ചിട്ടേ പെട്ടി
തുറക്കാവൂ എന്നു്!

വൈദ്യൻ: (ശേഖരനോടു്) ഞാൻ ഒന്നു പറയട്ടെ!

ശേഖരൻ: എങ്കിലും അതു ന്യായ—

നാണിക്കുട്ടി: ന്യായം! ന്യായം! എന്തിനു വൈദ്യൻ, ഇ
ങ്ങേരോടു് എന്തിനു പറയുന്നു? ആ മരത്തിനോടു പറ
യരുതോ? പരുങ്ങാൻ മാത്രം അറിയാം. കഷ്ടം! ഇങ്ങ

നെ ഒരുത്തന്റെകൂടെ പൊറുക്കാൻവന്ന എന്നെ വേണം പറയാൻ!

ശേഖരൻ: വൈദ്യൻ, എനിക്ക് ഒരു നിശ്ചയം വരുന്നില്ല.

നാണിക്കുട്ടി: ഇങ്ങേക്ക് ഇന്നുവരെ വല്ല നിശ്ചയോം വന്നിട്ടുണ്ടോ?

വൈദ്യൻ: ഇതിൽ എന്തു തെറ്റാണ്? നിങ്ങളല്ലേ കുടുംബത്തിൽ കാരണവർ? കുടുംബകാര്യങ്ങളെല്ലാം കാരണവർ അറിഞ്ഞിരിക്കേണ്ടതല്ലേ? ഇതുവരെ അറിഞ്ഞില്ലെന്നു കേട്ടിട്ടുതന്നെ എനിക്ക് അത്ഭുതം തോന്നുന്നു. പെട്ടി തുറന്നാലെന്തു്? ഒന്നും മാറുന്നില്ലല്ലോ!

നാണിക്കുട്ടി: മാറുന്നതും മറിക്കുന്നതുമൊക്കെ പെട്ടി തുറന്നിട്ടല്ലിയോ? തുറക്കാൻ ഇത്രനേരമായാൽ? ഇങ്ങേര് ഇങ്ങനെ മാനത്തുനോക്കി നില്ക്കും. വല്യമ്മ ഇവിടെ കിടന്നു പുഴുക്കുകയും ചെയ്യും. ഞാൻ പെട്ടി തുറക്കാൻ പോകുകയാണ്. (ഒന്നുരണ്ടു ചുവടുവച്ചു് പെട്ടെന്നു നിന്ന്) അപ്പോൾ വൈദ്യൻ!—

വൈദ്യൻ: എന്തു വേണം?

നാണിക്കുട്ടി: അവര് താക്കോല് മടിത്തുമ്പിലാണു കെട്ടിയിട്ടുന്നതു്!

വൈദ്യൻ: അതിനെന്തു്?

നാണിക്കുട്ടി: (സംശയത്തോടുകൂടി) അപ്പോൾ അതു് അഴിച്ചെടുക്കണം.

വൈദ്യൻ: അതെ.

നാണിക്കുട്ടി: അഴിക്കാം, അല്ലേ?

വൈദ്യൻ: എന്താ സംശയം?

നാണിക്കുട്ടി: സംശയം ഒന്നും ഇല്ല. എങ്കിലും... അവരു്... പററിച്ചാൽ...

വൈദ്യൻ: ഹേയ്!

നാണിക്കുട്ടി: (കണ്ണേറ്റു അടച്ചുകൊണ്ട്) നിശ്ചയമാണോ?

വൈദ്യൻ: അല്ലാതെ?

നാണിക്കുട്ടി: ഞാൻ വൈദ്യനെ വിശ്വസിച്ചാണേ!

വൈദ്യൻ: ഒരു സംശയവും വേണ്ട.

നാണിക്കുട്ടി: ഞാൻ... ഇതാ... അഴിക്കാൻ... പോകയാണേ!

വൈദ്യൻ: അഴിച്ചോണം.

നാണിക്കുട്ടി: അഴിക്കുന്നേ... വൈദ്യാ... എന്നെ... ചതിക്കരുതേ!...ഓ എത്ര മുറുക്കിക്കെട്ടിയിരിക്കുന്നു!...എവിടെയാണ് ഇതിന്റെ തുമ്പ്?...മ്...കണ്ടു...(താക്കോലുംകൊണ്ടു മാറിനിന്ന്) ആവൂ! പററിച്ചു. വൈദ്യൻ ഉണ്ടായിരുന്നതുകൊണ്ടാണ്. അല്ലെങ്കിൽ എന്റെ ആയുസ്സിൽ എന്നേക്കൊണ്ട്—ഏതു പെട്ടിയാണ് ആദ്യം? (കട്ടിലിന്റെ കാല്ക്കൽ ഇരിക്കുന്ന വലിയ പെട്ടി ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇതുതന്നെ ആകട്ടെ. (അതിന്റെ ഒററത്തു പിടിച്ചുകൊണ്ട്) എന്തൊന്നാ നോക്കിനില്ക്കുന്നത്? ഇതു ഞാൻതന്നെ പൊക്കണോ? ഇങ്ങോട്ടുവന്ന് ഒന്നു പിടിക്കണം.

(ശേഖരൻ അപരാധിയെപ്പോലെ മുൻപോട്ടു നീങ്ങി പെട്ടിയുടെ മറുവശത്തു പിടിക്കുന്നു. രണ്ടുപേരുംകൂടെ പൊക്കിയെടുത്ത് മുറിയുടെ മധ്യത്തിൽ കൊണ്ടുവയ്ക്കുന്നു.)

ഏതു താക്കോലാണോ? (ഓരോന്നു പരീക്ഷിച്ചുകൊണ്ട്) ഇതല്ല...ഇതുമല്ല...ഈ വല്യത്തെയ്ക്ക് ഈ താക്കോലെല്ലാം എന്തിന്? ഇതുമല്ല...ഇതാണെന്നു തോന്നുന്നു!...അതെ...(പെട്ടി തുറക്കുന്നു.)

(പെട്ടിയിൽ ഉള്ള സാമാനങ്ങൾ ഓരോന്നായി നാണിക്കുട്ടിയും ശേഖരനുംകൂടെ പെറുക്കി എടുക്കുന്നു.)

ഓ, എത്ര കീറത്തുണി! ഇവരു് ഇതെല്ലാം എന്തിനു സൂക്ഷിച്ചു? ഹൊ! ഇതു തീരുന്നില്ലല്ലോ! പുടക, തോർത്തു്, നേര്യതു്, പുതപ്പു്, ഉള്ള പഴന്തുണിയെല്ലാം!

(ശേഖരൻ ഒരു മരപ്പാവ എടുക്കുന്നു.)

എന്താ അതു്?

ശേഖരൻ: ഒരു പാവ.

നാണിക്കുട്ടി: പാവയോ?

(ശേഖരൻ പിന്നെയും ഒന്നെടുക്കുന്നു.)

ഒന്നുകൂടെ!

(ശേഖരൻ ഒന്നുകൂടെ എടുക്കുന്നു.)

പിന്നേം! ഈ വല്യമ്മ പാവകളിക്കുമോ? (ഒരു മസ്സുകുട്ടക എടുത്തുകൊണ്ടു്) ഇതാ വരുന്നു ഒരു മസ്സുകുട്ടക! ഇനി ഇരുമ്പുസാമാനങ്ങളായി.

(രണ്ടുപേരുംകൂടെ കുറെ അധികം പഴയ പിച്ചാത്തികളും പുറത്തെടുക്കുന്നു.)

ഒരു ആക്രിക്കട മുഴുവനുണ്ടു്. എന്നാൽ വകയ്ക്കുകൊള്ളാവുന്നതിൽ ഒന്നു്! ഒടിഞ്ഞതു്, പിടി പോയതു്—

(ശേഖരൻ ഒരു കീറിയ പുസ്തകം എടുക്കുന്നു.)

എന്തോന്നാ പുസ്തകം?

ശേഖരൻ: രാമായണം. (മറ്റൊന്നു് എടുക്കുന്നു.)

നാണിക്കുട്ടി: അതോ?

ശേഖരൻ: ഭാരതം.

നാണിക്കുട്ടി: ഭാഗവതവും ഇല്ലിയോ? (എടുത്തുകൊണ്ടു്) പിന്നില്ലാണ്ടു്? ഇതാ വരുന്നു. എല്ലാത്തിന്റേയും പകുതിവീതം.

(ശേഖരൻ ഒരു പൊതിയെടുക്കുന്നു.)

ഒരു പൊതിയോ? നോക്കട്ടെ. (വാങ്ങിയിട്ടു്) ഹാ, നാറുന്നല്ലോ! (അഴിച്ചുനോക്കിയിട്ടു്) അയ്യേ, കുറേ നാറിയ ഉപ്പേരി!

(ശേഖരൻ ഒരു വട്ടിക്കെട്ട് എടുക്കുന്നു.)
വട്ടികളേട്ടോ?
(ശേഖരൻ വട്ടിക്കെട്ട് അഴിക്കുന്നു.)
(അതിനകത്തുള്ള കുറേ കീറിയ കുഞ്ഞുടുപ്പുകൾ എടുത്തുകൊണ്ടു്) അയ്യയ്യോ! ഇങ്ങേരുടെ കുഞ്ഞുന്നാളിലെ കീറിയ ഉടുപ്പെല്ലാംകൂടെ കെട്ടിവച്ചിരിക്കുന്നു. ഈ വല്യമ്മ!—

തങ്കമ്മ: (ഇതിനിടെ വൃദ്ധയെത്തന്നെ കണ്ണിളക്കാതെ നോക്കിക്കൊണ്ടു നിന്നിട്ടു സംശയംകലർന്ന സ്വരത്തിൽ) കൊച്ചമ്മേ! വരട്ടെ!

നാണിക്കുട്ടി: വരട്ടോ? എന്തിനാടീ വരട്ടുന്നതു്?

തങ്കമ്മ: എനിക്കു്—

നാണിക്കുട്ടി: (അവളുടെ നേരെ തിരിഞ്ഞു്) നിനക്കു്?

തങ്കമ്മ: പിന്നെ—

നാണിക്കുട്ടി: പിന്നെയോ?

തങ്കമ്മ: ഒരു—

നാണിക്കുട്ടി: ഒരു എന്തോന്നു്?

തങ്കമ്മ: ഒരു...ഒരു...സംശയം!

നാണിക്കുട്ടി: എന്തു സംശയം?

തങ്കമ്മ: കൊച്ചമ്മേടെ... ചത്ത വല്യമ്മേടെ...കാലു്... ഒന്നു്...അനങ്ങിയെന്നു്!

(എല്ലാവരും പെട്ടെന്നു വൃദ്ധയെ നോക്കുന്നു.)
അതാ—താ—താ!

(വൃദ്ധയുടെ ഒരു കാൽ ഇളകുന്നു എല്ലാവരും ''അയ്യോ!''എന്നു വിളിച്ചുകൊണ്ടു പുറകോട്ടു മാറുന്നു. സ്തബ്ധരായി നോക്കി നില്ക്കുന്നു. വൃദ്ധയുടെ മറേറ കാലും ഇളകുന്നു. കണ്ണു തുറന്നു ചുററും നോക്കുന്നു.)
(മറെറല്ലാവരിലുംനിന്നു സ്വല്പംകൂടെ മാറിനിന്നുകൊണ്ടു്) അതാ കണ്ണുതുറന്നു നോക്കുന്നു. കൊച്ചമ്മേ നോക്കു! വല്യമ്മോ, അതാ അവിടെ നില്ക്കുന്നു.

നാണിക്കുട്ടി: (ഭയകോപങ്ങളോടുകൂടി) എടീ, നിന്നെ—
(ഇതിനിടയിൽ വൃദ്ധ എഴുന്നേല്ക്കുന്നു.)

തങ്കമ്മ: (പെട്ടെന്നു നാണിക്കുട്ടി പേടിക്കത്തക്ക വിധത്തിൽ) അതാ കൊച്ചമ്മേ പിടിക്കാൻ വരുന്നേ!

നാണിക്കുട്ടി: അയ്യോ! (കുതിച്ചു ചാടുന്നു. തിരിഞ്ഞുനോക്കുന്നു. വൃദ്ധ കട്ടിലിൽത്തന്നെയെന്നുകണ്ട് അല്പം സമാധാനപ്പെട്ടു നില്ക്കുന്നു.)
(വൃദ്ധ എഴുന്നേററിരുന്ന് ചുററും ഓരോരുത്തരെയും മാറിമാറി നോക്കി അവസാനം തുറന്നുവച്ചിരിക്കുന്ന പെട്ടിയും പുറത്തുവാരിയിട്ടിരിക്കുന്ന സാമാനങ്ങളും കണ്ട് അങ്ങോട്ടുതന്നെ തുറിച്ചുനോക്കിക്കൊണ്ടിരിക്കുന്നു.)
അമ്മേ, ഞാൻ ഒന്നും ചെയ്തില്ല. (വൈദ്യനെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇയാള്—ഇയാളാണ് വൈദ്യൻ! (കഠിനമായ കോപത്തോടുകൂടി വൈദ്യന്റെ നേരെ തിരിയുന്നു) താൻ—താൻ—എന്നെ ചതിച്ചു. ഇല്ലേ? എന്നെ ചതിച്ചു! ചതിയാ! കള്ളാ! ദ്രോഹീ!

വൈദ്യൻ: (ഭയം മറച്ച് ഗൗരവം വിടാതെ) നിങ്ങൾ മര്യാദവിട്ട്—

നാണിക്കുട്ടി: മര്യാദ! തന്നോടാണു മര്യാദ! എവിടെടീ ആ ചൂല്? (ചൂലുനോക്കുന്നു) തന്നെ ഞാൻ—(ചൂല് കൈക്കലാക്കുന്നു)

വൈദ്യൻ: (പുറകോട്ടു മാറിക്കൊണ്ട്) എന്നോടു കളിച്ചാൽ—

നാണിക്കുട്ടി: തന്നോടു കളിച്ചാൽ! എന്നാൽ അതു കണ്ടിട്ടുതന്നെ!—
(നാണിക്കുട്ടി വൈദ്യന്റെ നേരെ ചാടുന്നു. വൈദ്യൻ ഓടുന്നു. ഓടുന്നവഴി ശക്തിയായി മുട്ടുകയാൽ അമ്മ താഴെ വീഴുന്നു. അവരവിടെ കിടന്നുകൊണ്ട് ''വൈദ്യൻ കൊന്നേ! വൈദ്യൻ കൊന്നേ!'' എന്ന് ഉറക്കെ വിളിക്കുന്നു. ഇതിനിടെ നാണിക്കുട്ടി അവളുടെ പുറത്തുതട്ടി അവളുടെ മുകളിൽക്കൂടെ അപ്പുറത്തു വീഴുന്നു.)

തങ്കമ്മയുടെ നിലവിളി, ''കൊച്ചുമ്മ ചവുട്ടിക്കൊന്നേ! കൊച്ചുമ്മ ചവുട്ടിക്കൊന്നേ!'' എന്നു മാറുന്നു. നാണിക്കുട്ടി എണീററിരിക്കുന്നു. വൈദ്യൻ രക്ഷപ്പെട്ടുവെന്നറിഞ്ഞു് തങ്കമ്മയുടെ നേരെ തിരിയുന്നു. ''ശവമേ! നീ എന്നെ ഉരുട്ടിയിട്ടതിനു് ഇതാ!'' എന്നു പറഞ്ഞുകൊണ്ടു് അവളെ തല്ലാൻ ശ്രമിക്കുന്നു. അടി ഏല്ക്കുന്നതിനുമുൻപു് എഴുന്നേററു മാറിക്കൊണ്ടു് ''കൊച്ചുമ്മേ ഓടിക്കോളോ! വല്യമ്മ പിടിക്കാൻ വരുന്നേ! ഓടിക്കോളോ!'' എന്നു പറഞ്ഞുകൊണ്ടു് ഓടുന്നു. നാണിക്കുട്ടി ഭയത്തോടുകൂടി തിരിഞ്ഞു നോക്കുന്നു. കട്ടിലിൽ പെട്ടിയും നോക്കിയിരിക്കുന്ന വൃദ്ധയെ കാണുന്നു.)

(കർട്ടൻ)

# ചന്ദ്രകാന്തം*

---

* കഥാബീജത്തിന് ഒരു പ്രസംഗത്തിനോട് കടപ്പാട്.

## പാത്രങ്ങൾ

സന്യാസി

മാധവൻ —സന്യാസിയുടെ ശിഷ്യൻ

ലീല —സന്യാസിയുടെ ഭാഗിനേയി

ഭൃത്യൻ

## രംഗം ഒന്നു്

[സന്യാസിയുടെ ഗൃഹം. സന്യാസി ഒരു കസേരയിൽ ഇരിക്കുന്നു. അദ്ദേഹത്തിന്റെ മുൻപിലുള്ള മേശയിൽ ഇടത്തുവശത്തായി രണ്ടു മൂന്നു പുസ്തകങ്ങളും. നിവർത്തിവച്ച മറ്റൊന്നു മുൻപിലും. അദ്ദേഹത്തിന്റെ വലത്തുവശത്തു് അല്പം മുൻപോട്ടു മാറി ഒരു കസേരയിൽ ശിഷ്യനായ മാധവൻ ഇരിക്കുന്നു. അവന്റെ പുസ്തകങ്ങളും അടുത്തു കിടക്കുന്ന മറ്റൊരു കസേരയിൽ വച്ചിരിക്കുകയാണു്. ഇടത്തുവശത്തു രണ്ടു കസേരകളും. പുറകിൽ ചുവരോടു ചേർത്തിട്ടിരിക്കുന്ന ഒരു സോഫ. മധ്യാഹ്നം കഴിഞ്ഞ സമയം.]

സന്യാസി: നിശ്ചയമായും. എന്തുകൊണ്ടു പാടില്ല? ജിജ്ഞാസ—അതുമാത്രമാണാവശ്യം. ലോകരഹസ്യങ്ങൾ അറിയണമെന്നാഗ്രഹം വേണം. അറിഞ്ഞേ മതിയാവൂ എന്ന നിർബ്ബന്ധം വേണം. അറിയാൻ സാധിക്കുകയും ചെയ്യും.

മാധവൻ: എല്ലാം അറിയാൻ കഴിയുമെന്നാണോ അവിടന്നു പറയുന്നതു്?

സന്യാസി: അതെ; എല്ലാം. എല്ലാംതന്നെ.

മാധവൻ: സ്വാമി, എനിക്കു വിശ്വാസംവരുന്നില്ല. ഞാൻ അറിഞ്ഞതു് എത്രയോ തുച്ഛം! എനിക്കു് അറിഞ്ഞുകൂടാത്തതു് എത്രയോ കൂടുതൽ!

സന്യാസി: നീ പ്രതിപാദ്യവിഷയം വിസ്മരിച്ചാണു് സംസാരിക്കുന്നതു്. നിനക്കു മാത്രമല്ല, എനിക്കും അറിഞ്ഞുകൂടാത്തതാണധികം. എല്ലാവർക്കും അങ്ങനെയാണെന്നും വരാം. എന്നാൽ അറിയുന്നുണ്ടോ എന്നുള്ളതല്ല, അറിയാൻ കഴിയുമോ എന്നുള്ളതാണു് വിഷയം.

മാധവൻ: അറിയാൻ കഴിയുമെന്നുതന്നെ അവിടന്നു പറയുന്നു.

സന്യാസി: എന്നുതന്നെയാണു് ഞാൻ ഇതുവരെ പറഞ്ഞതു്. 'ഭഗവാനേ! അവിടത്തെ ലീലകൾ ആരറിയുന്നു?' എന്നു പറയുന്നവൻ ആ ഭഗവാന്റെ ലീലകൾ അറിയാൻ ആഗ്രഹിക്കുന്നില്ലെന്നുമാത്രം. പ്രകാശത്തിൻെറ മുമ്പിൽ കണ്ണടച്ചിട്ടു് ഇരുട്ടാണെന്നു നിലവിളിക്കുന്ന മഠയനാണവൻ. എത്തിപ്പറിക്കവാൻ കഴിയുന്ന മധുരഫലത്തിൻെറ മുമ്പിൽ കൈപൊക്കാൻ മടിച്ചുനില്ക്കുന്ന പട്ടിണിപ്പാപിയാണവൻ.

മാധവൻ: അങ്ങനെയെങ്കിൽ ഈ മടി തോന്നുന്നതെന്തു്?

സന്യാസി: മനുഷ്യൻ തെററുചെയ്യുന്നതെന്തെന്നു ചോദിക്കുന്നതിൻെറ മറെറാരു രൂപം മാത്രമാണു് ആ ചോദ്യം. ആ ചോദ്യം എന്നോടു ചോദിച്ചതുതന്നെ ഞാൻ പറഞ്ഞ മടിയുടെ പാരമ്യവുമാണു്. എന്നോടല്ല, നിന്നോടുതന്നെ ചോദിക്കേണ്ട ചോദ്യമാണതു്. അങ്ങനെ ചോദിച്ചാൽ ആ ചോദ്യംകൊണ്ടുതന്നെ മടി അവസാനിക്കും. അതായിരിക്കും ഉത്തരവും.

മാധവൻ: അവിടന്നു ചോദിക്കുന്നതിനെല്ലാം മറുപടി കിട്ടുന്നുണ്ടോ?

സന്യാസി: ഉണ്ടു്. എല്ലാററിനും മറുപടി കിട്ടുന്നുണ്ടു്. എന്നു പറഞ്ഞാലും പോരാ, അതുകൊണ്ടും മുഴുവനാകയില്ല. ഞാൻ എല്ലാം ചോദിക്കുന്നുണ്ടു്. ചോദിക്കുന്നതിനെല്ലാം മറുപടിയും കിട്ടുന്നുണ്ടു്—എന്നു പറഞ്ഞാലേ പൂർത്തിയാകയുള്ളു. പ്രഭാതം പൊൻപൂശുന്നതെന്തിനെന്നു ഞാൻ ചോദിക്കുന്നു. ഉണർന്നുവരുന്നേല്ക്കുന്ന ജീവരാശിയെ പ്രവൃത്തിയുടെ സൗന്ദര്യത്തി

ലേക്കു സ്വാഗതംചെയ്യുവാൻ എന്ന് എനിക്ക് ഉത്തരം സിദ്ധിക്കുന്നു. പകൽ പ്രകാശപൂർണ്ണമായി തപ്തമായിരിക്കുന്നതെന്തെന്നു ഞാൻ ചോദിക്കുന്നു. ജീവരാശിയിൽ ചൈതന്യം കലർത്തുവാനെന്നു മറുപടി കിട്ടുന്നു. രാത്രി അന്ധകാരമയമായതെന്തെന്നു ഞാൻ ചോദിക്കുന്നു. അദ്ധ്വാനക്ലാന്തമായ ലോകത്തിനു സുഖനിദ്ര നല്കുവാൻ എന്നു ഞാൻ അറിയുന്നു. ഋതുക്കൾ മുറതെററാതെ മാറിമാറി വരുന്നതെന്തെന്നു ഞാൻ ചോദിക്കുന്നു. ആ മാററമാണ് ലോകത്തിനു മാററം വരാതെ കാക്കുന്നതെന്നു ഞാൻ കാണുന്നു.

മാധവൻ: അവിടുന്നു സകലത്തിലും ഈശ്വരന്റെ ഇംഗിതമാണോ കാണുന്നതു്?

സന്യാസി: മറെറാന്നും ഞാൻ കാണുന്നില്ല. ആ ഇച്ഛാശക്തിയുടെ നിരന്തരപ്രവർത്തനമാണ് ഞാൻ കാണുന്നതെല്ലാം. അതാ, ആ നദിയിലെ ഓരോ ഓളത്തിലും ഞാനതു കാണുന്നു. ആ വൃക്ഷത്തിലെ ഓരോ ഇലയുടെ ഓരോ ചലനത്തിലും അതു കാണുന്നു. ആ മുല്ലയിൽ മുളയ്ക്കുന്ന ഓരോ മൊട്ടിലും, അതാ, അതാ, ആ കാററടിച്ചു പൊഴിയുന്ന പൂക്കളിലും, എല്ലാററിലും, എല്ലാററിലും, ഞാൻ ഈശ്വരന്റെ ഇച്ഛാശക്തിതന്നെ കാണുന്നു. ഭഗവാനേ!...അവിടത്തെ ഭൃത്യനായ ഞാൻ അവിടത്തെ ഇച്ഛ അറിയാതിരിക്കുകയോ? ഹാ! യജമാനന്റെ ഇംഗിതം അറിയാത്തവൻ എന്തു ഭൃത്യൻ!

മാധവൻ: സർവ്വനിയന്താവായ ഒരു ഇച്ഛാശക്തിയാൽ ഈ ലോകം നിയന്ത്രിതമെങ്കിൽ ഈ കാണുന്നതെല്ലാം യുക്തിപൂർവ്വവും സകാരണവും ആയിരിക്കണ്ടേ?

സന്യാസി: അങ്ങനെയാണിരിക്കുന്നതു്. അതു ബോദ്ധ്യമാകുവാനാണ് ജിജ്ഞാസയുടെ ആവശ്യം. ജ്ഞാന

ത്തിന്നുവേണ്ടിയുള്ള ദാഹം. തപ്തമായ ദാഹം. ആ താപത്തിലാണ് പ്രകാശം. ആദിത്യൻ ചുട്ടുപഴുക്കുന്നിടത്തോളം പ്രകാശമാനനാകുന്നതു കാണുന്നില്ലേ? തണുത്തു തണുത്തു മങ്ങി മങ്ങി അവസാനം അന്ധകാരത്തിൽ മറയുന്നതും കാണുന്നില്ലേ?

മാധവൻ: അങ്ങനെയാണെങ്കിൽ ഈ ലോകത്തിലുള്ളതെല്ലാം നല്ലതും സ്നേഹിക്കപ്പെടേണ്ടതുമാണെന്ന് അവിടുന്നു വിശ്വസിക്കുന്നുണ്ടോ?

സന്യാസി: നന്മ, സ്നേഹം ഇവയ്ക്കു നാം നല്കുന്ന അർത്ഥവും അവയ്ക്കു നാം നല്കുന്ന പ്രവൃത്തിരൂപവും ആശ്രയിച്ചായിരിക്കും അതിന്റെ ഉത്തരം.

മാധവൻ: അവിടുന്നുതന്നെ പലതിനെയും അകററിനിർത്തുകയും അകററിനിർത്തണമെന്ന് ഉപദേശിക്കുകയും ചെയ്യുന്നില്ലേ?

സന്യാസി: ഉണ്ടായിരിക്കാം. അതുകൊണ്ട്?

മാധവൻ: അകററിനിർത്തുന്നതു സ്നേഹത്തിന്റെ ലക്ഷണമാണോ?

സന്യാസി: എന്തുകൊണ്ട് ആയിക്കൂടാ? അസത്യത്തെ അകററിനിർത്തുന്നതു് സത്യത്തോടുള്ള സ്നേഹംകൊണ്ടല്ലേ?

മാധവൻ: അസത്യത്തോടുള്ള സ്നേഹംകൊണ്ടല്ലല്ലോ?

സന്യാസി: സത്യം മാത്രമാണുള്ളതു്. ഇല്ലാത്തതാണ് അസത്യം. ഇല്ലാത്തതു നല്ലതല്ല. സ്നേഹിക്കപ്പെടേണ്ടതുമല്ല. അതു വെറും ഇല്ലാത്തതു മാത്രം. അസത്യത്തെ മാററിനിർത്തുക എന്നുവച്ചാൽ, ഇല്ലാത്തതു് ഉണ്ടെന്നു തോന്നിക്കുന്ന മിഥ്യാബോധത്തിൽനിന്നു വിനിവർത്തിച്ച് ഉള്ളതിൽ ഉറച്ചുനില്ക്കുകയെന്നുമാത്രമാണർത്ഥം.

മാധവൻ: അതു ശരിയാണ്. എന്നാൽ ഈ ഉദാഹരണം കൊണ്ട് എൻെറ സംശയത്തിനു നിവാരണമാകുകയില്ല.

സന്യാസി: നിൻെറ ഉദാഹരണം കേൾക്കട്ടെ.
(മാധവൻ മടിച്ചു മിണ്ടാതിരിക്കുന്നു.)
എന്താണു മടിക്കുന്നതു്?

മാധവൻ: പെട്ടെന്നു തോന്നിയ ചോദ്യം ചോദിക്കാമോ എന്നു സംശയിച്ചുപോയതാണ്.

സന്യാസി: സംശയിക്കേണ്ട; ചോദിച്ചുകൊള്ളണം!

മാധവൻ: മനുഷ്യൻ നല്ലവനും സ്നേഹിക്കപ്പെടേണ്ടവനും അല്ലേ?

സന്യാസി: അതെ.

മാധവൻ: മനുഷ്യൻ എന്ന പദംകൊണ്ട് അവിടന്നു പുരുഷനെ മാത്രമേ നിർദ്ദേശിക്കുന്നുള്ളോ?

സന്യാസി: എന്തുവച്ചാൽ?

മാധവൻ: അല്ലെങ്കിൽ, അങ്ങ് എന്നും എവിടെയും ദൃഢവ്രതത്തോടുകൂടി സ്ത്രീകളെ അകററിനിർത്തുകയും അങ്ങനെ ചെയ്യണമെന്ന് ഉപദേശിക്കുകയും ചെയ്യുന്നതെന്തു്?

സന്യാസി: പുരുഷനും സ്ത്രീയും നല്ല വസ്തുക്കളാണെന്നു വിശ്വസിക്കയും പുരുഷനേയും സ്ത്രീയേയും സ്നേഹിക്കുകയും ചെയ്യുന്നതുകൊണ്ടുതന്നെ.

മാധവൻ: അതു വ്യക്തമല്ല. അവിടന്ന് ഒരു സ്ത്രീവിദ്വേഷിയല്ലേ?

സന്യാസി: സ്നേഹവും വിദ്വേഷവും എന്തെന്നു തിരിച്ചറിയാൻ വയ്യാത്തവർ പലതും പറയും. പാലും മോരും നല്ല വസ്തുക്കളാണ്. എന്നാൽ അവയെ സ്നേഹിക്കു

ന്നവരാണു്. അവ രണ്ടും ഒരുമിച്ചു വയ്ക്കാറില്ല. വച്ചാൽ പരസ്പരം ദുഷിപ്പിക്കും. നശിപ്പിക്കുകയും ചെയ്യും.

മാധവൻ: പുരുഷനും സ്ത്രീയും യോജിച്ചില്ലെങ്കിൽ മനുഷ്യൻ അവസാനിക്കയില്ലേ?

സന്യാസി: അങ്ങനെ വേണമെന്നില്ല. അഥവാ അവസാനിച്ചാൽത്തന്നെ എന്തു്?

മാധവൻ: നല്ല വസ്തുവെന്നു് അവിടുന്നുതന്നെ പറയുന്ന മനുഷ്യൻ അവസാനിക്കട്ടെയെന്നോ?

സന്യാസി: അവസാനം എന്നു പറയുന്നതു നല്ലതല്ലെന്നു് എന്തിനു വിചാരിക്കുന്നു? ആദിമധ്യങ്ങൾ നല്ലതെങ്കിൽ അവസാനവും അങ്ങനെതന്നെയിരിക്കും. ജനനവും ജീവിതവും മധുരമെങ്കിൽ മരണംമാത്രം മറിച്ചാകയില്ല.

(ലീല ഓടിക്കിതച്ചു പ്രവേശിക്കുന്നു. മാധവനെ കണ്ടു പെട്ടെന്നു നില്ക്കുന്നു. അവനെ ഒന്നു നോക്കുന്നു. അല്പം ഒന്നു പരിഭ്രമിക്കുന്നു. എങ്കിലും അടുത്ത ക്ഷണത്തിൽ വീണ്ടും ഓടി സന്യാസിയുടെ അടുത്തുചെന്നു് അദ്ദേഹത്തിന്റെ ഇരുഭുജങ്ങളിലും പിടിച്ചുകൊണ്ടു്)

ലീല: (അല്പം അണച്ചുകൊണ്ടുകൂടി) അമ്മാവാ, ഞാൻ ഇങ്ങോട്ടു വരുമ്പോൾ—

സന്യാസി: (ലീലയുടെ ലാളനയിൽ അതൃപ്തിയോടും എന്നാൽ അതിൽനിന്നു് ഒഴിയാൻ ശ്രമിക്കാതെയും) ഇത്തരം ചാപല്യങ്ങൾ കാട്ടരുതെന്നു ഞാൻ നിന്നോടു പറഞ്ഞിട്ടില്ലേ? നീ എന്തിനു് എന്റെ തോളത്തു പിടിക്കുന്നു?

ലീല: (ഒരു കൈകൊണ്ടു് അദ്ദേഹത്തിന്റെ തലയിൽ തടകിക്കൊണ്ടു്) ഞാൻ ഇങ്ങോട്ടു വരികയായിരുന്നു. അപ്പോൾ—

സന്യാസി: തോളത്തു പിടിക്കരുതെന്നു പറഞ്ഞപ്പോൾ

തലയിൽ തലോടുകയാണ്. ഞാൻ പറഞ്ഞിട്ടില്ലേ, വഴിയിൽക്കിടന്നു് ഓടരുതെന്നു്?

ലീല: (കസേരയുടെ കൈയിൽ കയറിയിരുന്നുകൊണ്ടു്) അമ്മാവന്റെ പശുക്കുട്ടി അവിടെ നില്ക്കുകയായിരുന്നു. അതു് എന്നെക്കണ്ടു കുത്താടാനുംതുടങ്ങി. ഞങ്ങൾ രണ്ടുപേരുംകൂടെ അവിടെയെല്ലാംകിടന്നോടി—ഓടി—(അണയ്ക്കുന്നു. അദ്ദേഹത്തിന്റെ ദേഹത്തോടു ചാരികിടക്കുന്നു.)

സന്യാസി: നീ എന്തെല്ലാം വിഡ്ഢിത്തമാണു കാട്ടുന്നതു്! ആ കിടാവും നീയുംകൂടി കുത്താടി എന്നു്! ഇത്ര പ്രായമായിട്ടും ലജ്ജയില്ലല്ലോ! നീ എന്തിനു് എന്റെ ദേഹത്തു ചാരികിടക്കുന്നു? നിനക്കു മര്യാദയ്ക്കു് ആ കസേരയിലെങ്ങാനും പോയി ഇരിക്കരുതോ?

(ലീല അദ്ദേഹത്തിന്റെ തലയിൽ കവിളുചേർത്തു കിടക്കുന്നു.)

മാധവൻ: (സന്യാസിയുടെ മുഖത്തോ ലീലയുടെ മുഖത്തോ എന്നു നിശ്ചയിക്കാൻ വയ്യാത്തവണ്ണം നോക്കിക്കൊണ്ടു്) ഞാൻ പോയിട്ടു വരാം.

(ലീല മാധവനെ സഗൂഢം നോക്കിക്കൊണ്ടു കിടക്കുന്നു)

സന്യാസി: ആകട്ടെ.

(മാധവൻ പോകുന്നു)

ലീല: അമ്മാവാ, ഈ പൂവു കണ്ടോ?

സന്യാസി: നീ എവിടെയാണു കിടക്കുന്നതു്?

ലീല: ഇവിടെ, ഇങ്ങനെ, അമ്മാവന്റെ തലയിൽ എന്റെ കവിളും ചേർത്തുവച്ചു സുഖമായി ഉറങ്ങുകയല്ലിയോ?

സന്യാസി: എന്റെ തലയിലാണോ നീ ഉറങ്ങുന്നതു്? അധികപ്രസംഗം മതിയാക്കി ആ കസേരയിൽച്ചെന്നിരിക്കു്.

ലീല: (ഇളകാതെ) എന്തൊരു പൂവു്! ആ കിടാവിന്റെ

കൂടെ ഓടുന്നതിനിടയ്ക്കു പറിച്ചതാണ്. എന്തൊരു മണം! (മണപ്പിക്കുന്നു) അമ്മാവനൊന്നു മണപ്പിക്കണോ? ഇതാ. (അദ്ദേഹത്തിന്റെ മൂക്കിനടുപ്പിച്ചു പിടിക്കുന്നു.)

സന്യാസി: നീ ആ പൂവ് എന്റെ മൂക്കിൽ കുത്തിക്കയററാൻ തുടങ്ങുകയാണോ? ഓ! ഇതെന്തൊരു ശല്യം!

ലീല: (എഴുന്നേറ്റു കസേരയുടെ കൈയിൽത്തന്നെ ഇരുന്നുകൊണ്ടു്) അമ്മാവനു പൂവ് ഇഷ്ടമല്ലേ? എനിക്ക് ഒരു പൂവു കിട്ടിയാൽ മതി. ഹാ! ഒരു പൂവു കാണുമ്പോൾ എനിക്കതിനു് ഉമ്മകൊടുക്കണം. (ഉമ്മ കൊടുക്കുന്നു.)

സന്യാസി: അതാ! അതാ! അതാണു ഞാൻ പറയുന്നതു് നിന്റെ ചാപല്യമെന്നു്. സ്ത്രീയുടെ ചാപല്യമെന്നു്. നിനക്കതു കണ്ടാൽ പോരാ. ഇറുത്തെടുത്താൽ പോരാ. മണപ്പിച്ചാൽ പോരാ. ഉമ്മകൊടുക്കണം! ഉമ്മ കൊടുക്കണം!

ലീല: പിന്നെ വേണ്ടായോ? നോക്കണം! അമ്മാവൻ നോക്കണം! അതെന്നെ നോക്കി ചിരിക്കുന്നതു കണ്ടോ? ചിരിച്ചുകൊണ്ടു പറയുകയാണ് 'ഉമ്മ' 'ഉമ്മ' എന്നു്. വാ! വാ! എന്റെ ഓമനയല്ലിയോ? എന്റെ ഓമനക്കു് എത്ര ഉമ്മ വേണം? ഞാൻ തരാമല്ലോ. ഉമ്മ, ഉമ്മ. (വീണ്ടും വീണ്ടും ഉമ്മകൊടുക്കുന്നു) അല്ലാ, ഉറക്കംവരുന്നോ? അമ്മാവാ, അതിനുറക്കംവരുന്നു. എന്റെ ഓമനക്കു് ഉറങ്ങണോ? എന്റെ മടിയിൽ കിടത്തി ഉറക്കാമല്ലോ. (മടിയിൽ കിടത്തുന്നു) മ്, അങ്ങനെ കിടന്നുറങ്ങിക്കോ. ഞാൻ പാടി ഉറക്കാം. (പാടുന്നു)

എന്തിനോ മാഴ്കയാൽ കണ്ണീരൊലിപ്പിച്ച
പൂന്തിങ്കൾക്കുഞ്ഞിനെ പാട്ടുപാടി
അംബരത്തൊട്ടിലിൽ മന്ദമുറക്കീട്ട്
ചുംബിച്ചുനില്ക്കുന്നു യാമിനിയാൾ.

പൂവ്വാടിപ്പൂന്തോപ്പിലോടിക്കളിച്ചേറ്റം
പൂവൽമെയ് വാടിയ താരകങ്ങൾ
വിണ്ണണിമാളികതൻ നറുമുറ്റത്തായ്
വെണ്മുകിൽമെത്തമേൽ നിദ്രചെയ്വൂ.

കണ്ണിൽപ്പെടാതെകണ്ടങ്ങിങ്ങൊളിച്ചോടി-
യുണ്ണിക്കളികളിൽ വ്യാപരിച്ച്
താന്തനായ് തൈത്തെന്നൽ തായാട്ടു നില്ക്കുന്നു
ശാന്തമുറങ്ങുന്നു ശാഖതോറും.

വെള്ളിച്ചിലമ്പണിക്കൊച്ചുകാൽവെച്ചങ്ങു
തുള്ളിക്കളിച്ചോരു കല്ലോലങ്ങൾ
ഒന്നൊന്നായ് വീഴുന്നു നിദ്രതന്നങ്കത്തിൽ
നിന്നില്ല നിശ്വാസമിപ്പൊഴുതും.

പച്ചിലച്ചില്ലയിൽ മൗലികൾ ചായിച്ച്
വിശ്രമം തേടുന്നു കോരകങ്ങൾ.
പച്ചക്കിളികളും പഞ്ജരം പൂകുന്നു,
നിശ്ശബ്ദമോഹനം ലോകമിപ്പോൾ.

(ചിരിച്ചുകൊണ്ട്) അല്ലാ, അതാരാണ് വന്നു നില്ക്കുന്നതെന്നു കണ്ടോ? എന്റെ പാട്ടുകേട്ട് എന്നെ നോക്കി വന്നിരിക്കുകയാണ്. (പൂവ് കൈയിലെടുത്തുകൊണ്ട് എഴുന്നേല്ക്കുന്നു) ബാ! ബാ! ഹ ഹ ഹ! വിളിച്ചയുടനെ എന്നെ നോക്കുന്നു. അതാ! എന്നെ കണ്ടുപോയി! (കൈകൊട്ടിച്ചിരിച്ച് തുള്ളിച്ചാടിക്കൊ

ണ്ട്) ഹഹഹ! എന്നെ കണ്ടതേയുള്ളൂ. അതു് കൂത്താടാനും തുടങ്ങി. എന്റെ തങ്കക്കുടം! ഞാൻ കൂടെ വരണോ? അമ്മാവാ, ഞാൻ ചെന്നില്ലെങ്കിൽ അതു കരയും. ഞാൻ പോവുകയാണ്. (ഓടിപ്പോകുന്നു.)

സന്യാസി: (ഈ സമയമത്രയും ഒന്നും പറയാതെ അവളുടെ ചേഷ്ടകൾതന്നെ നോക്കിക്കൊണ്ടിരുന്നിട്ട് അവൾ പോയി അല്പം കഴിഞ്ഞതിന്റെശേഷം ഒരു ചെറിയ നിശ്വാസത്തോടുകൂടി) എന്തൊരു ചാപല്യം! എന്തൊരു നിഷ്കപടത! നിഷ്കപടമായ ചാപല്യം— അതു് ഏതു പടുകുഴിയിൽത്തന്നെ പതിക്കുകയില്ല! എന്തുപദേശിച്ചാലും ഫലമില്ല. ശാസിക്കുവാൻ തോന്നുന്നുമില്ല. എന്നെ സമീപിക്കുന്ന ഒരു സ്ത്രീ ഇവൾ മാത്രമാണ്. ആ സാമീപ്യം എന്നിൽ സ്വച്ഛമായ പിതൃഭാവം ഉണർത്തുന്നു. അതേ സാമീപ്യം അന്യനിൽ ഉണർത്തുന്ന വികാരം എന്തായിരിക്കും? ഇല്ല, പാടില്ല. ഇങ്ങനെ തുടരുവാൻ പാടില്ല. ഇനി വരുന്ന അവസരത്തിൽ അവളുടെ ചാപല്യങ്ങൾ ഞാൻ അനുവദിക്കയില്ല. അവളോടു കാര്യമായിത്തന്നെ ചിലതെല്ലാം പറഞ്ഞേ മതിയാവൂ.

(ഭൃത്യൻ പ്രവേശിക്കുന്നു.)

ഭൃത്യൻ: ആഹാരം കൊണ്ടുവരട്ടോ?

സന്യാസി: സമയമായി, അല്ലേ? ഒന്നും വേണമെന്നു തോന്നുന്നില്ല. മ്, കൊണ്ടുവരൂ; ഒരു ജോലി തീരുമല്ലോ.

(ഭൃത്യൻ പോകുന്നു.)

(ആത്മഗതം) എന്റെ മനസ്സു നിശ്ശേഷം അസ്വസ്ഥമായിരിക്കുന്നു. മാധവന്റെ ചോദ്യം, അതിനു ഞാൻ നല്കിയ മറുപടി, അതു മുഴുവനാകുംമുമ്പ് ഇവളുടെ വരവ്, അവൾ ഇവിടെ കാട്ടിയ ഗോഷ്ടികൾ,

ഞാനതു മുഴുവൻ സഹിക്കുക, ഒന്നു ശാസിക്കപോലും ചെയ്യാതെ, അവന്നു് ഞാൻ എന്തു മാതൃകയാണു കാട്ടിയതു്? അവൻ എന്റെ ഉപദേശത്തേപ്പററി എന്തു വിചാരിക്കും? ഇതു നിറുത്തുകതന്നെ വേണം. ഇനി ഇങ്ങു വരട്ടെ.

(ഭൃത്യൻ പ്രവേശിക്കുന്നു. സന്യാസി തുറന്നുവച്ചിരുന്ന പുസ്തകം മടക്കി മററു പുസ്തകങ്ങളുടെ മുകളിൽ വയ്ക്കുന്നു. ഭൃത്യൻ ഒരു പാത്രത്തിൽ പലഹാരവും പഴവും ഒരു ഗ്ലാസ് പാലും മേശപ്പുറത്തു വയ്ക്കുന്നു.)

എനിക്കിതൊന്നും വേണ്ട. കുറച്ചു പാലു മാത്രം മതി.

ഭൃത്യൻ: പലഹാരം ഒന്നു തിന്നുനോക്കണം. പ്രത്യേകം ഉണ്ടാക്കിയതാണു്, ധാരാളം നെയ്യും പഞ്ചസാരയും ഒക്കെ ച്ചേർത്തു്.

സന്യാസി: കുറെ കഴിയട്ടെ. വേണമെന്നു തോന്നിയാൽ അപ്പോഴാകാം. ഇപ്പോൾ പാലു മാത്രം മതി.

ഭൃത്യൻ: ഒന്നുരണ്ടു പഴമെങ്കിലും! വടക്കുവശത്തു നിന്ന പൂവൻകുല വെട്ടിവച്ചു പഴുപ്പിച്ചതാണു്. ഇപ്പോഴാണു നല്ല പാകം.

സന്യാസി: മ്, പഴം തിന്നാം. (ഒരു പഴം കൈയിലെടുക്കുന്നു. തൊലി കളയാൻ ഭാവിക്കുന്നു. എന്തോ ആലോചിച്ചുകൊണ്ടിരിക്കുന്നു. തിരിയെ പാത്രത്തിൽ വയ്ക്കുന്നു. പാൽപ്പാത്രം കൈയിലെടുത്തു പിടിച്ചുകൊണ്ടിരിക്കുന്നു. അതും പതുക്കെ താഴെവയ്ക്കുന്നു.)

ഭൃത്യൻ: ഇതെന്താ ഒന്നും കഴിക്കാത്തതു്? ഓരോന്നും എടുക്കുകയും വയ്ക്കുകയും?

സന്യാസി: പലഹാരം കണ്ടിട്ടു നന്നായിരിക്കുന്നു. നീ ഇതു ലീലയ്ക്കു കൊടുത്തോ?

ഭൃത്യൻ: എങ്ങനെ കൊടുക്കാനാണു്? ഇങ്ങോട്ടു് ഓരോട്ടം. ഇവിടുന്നു് ഇറങ്ങി ആ കിടാവിന്റെകൂടെ കിടന്നു

ചാട്ടത്തോട്ടചാട്ടം. അതും കഴിഞ്ഞു വന്നതുപോലെ തിരിച്ചു വീട്ടിലേക്ക് ഒരോട്ടം. ഞാൻ കിടന്നു വിളി യെടാവിളി. ആരു കേൾക്കുന്നു?

സന്യാസി: ഓടിയും ചാടിയും ആ പശുക്കുട്ടിയും അവളു ടെ പുറകേ പോയോ?

ഭൃത്യൻ: പോയേനെ, ഞാൻ പിടിച്ചില്ലായിരുന്നെങ്കിൽ. ഓ, ആ കിടാവും കുഞ്ഞിനു ചേർന്നതുതന്നെ! കുഞ്ഞി ന്റെ ചുറ്റും കിടന്നു ചാട്ടകേം തലയിട്ടു കുലുക്കുകേം പുറത്തു ചാടിക്കയറുകേം മുണ്ടിന്റെ തുമ്പിൽ കടിച്ചു വലിക്കുകേം—അതിൻെറ കളി ഒന്നു കാണേണ്ടതു തന്നെ.

സന്യാസി: (വീണ്ടും ഗ്ലാസ് കൈയിലെടുത്തുകൊണ്ട്) അവളുടെ ഓട്ടവും ചാട്ടവും കളിയും എല്ലാം കടന്നു പോകുന്നു.

ഭൃത്യൻ: അയ്യോ! തങ്കക്കുടം! കളിച്ചോട്ടെ. കുഞ്ഞല്ലിയോ?

സന്യാസി: കുഞ്ഞാണോ? അവൾക്കു പ്രായമായതു് അ വൾ അറിയുന്നില്ല.

ഭൃത്യൻ: പ്രായമോ? അതിനാണോ പ്രായം? പിള്ളത്തു കുഞ്ഞു്! അതൊന്നു കളിച്ചോട്ടെ. ഇപ്പോഴല്ലാതെ ഒക്കമോ? ഇപ്പോൾ പിന്നെ ഒരു ചേന്ന കളിക്കൂട്ടു കിട്ടിയിട്ടുമുണ്ട്.

സന്യാസി: (ഞെട്ടലോടുകൂടി) കളിക്കൂട്ടോ? ചേന്ന കളി ക്കൂട്ടോ? നീ എന്തു പറഞ്ഞു?

ഭൃത്യൻ: അല്ലേ, സ്വാമി അറിഞ്ഞില്ലിയോ? നമ്മുടെ മാധവൻകുഞ്ഞു്—

സന്യാസി: (പെട്ടെന്ന് എഴുന്നേല്ക്കുന്നു. കൈയിലിരുന്ന ഗ്ലാസ് പലഹാരപ്പാത്രത്തിൽ വീണു പൊട്ടുന്നു. ഇരു ന്നിരുന്ന കസേര പുറകോട്ടു വീഴുന്നു) എന്ത്! എന്തു

പറഞ്ഞു? ലീലയും മാധവനും കൂട്ടെന്നോ? എന്നോട്ടു കള്ളം, നീ എന്നോട്ടു കള്ളം പറയുന്നോ?

ഭൃത്യൻ: (ഇതിനിടെ കസേര നിവൎത്തുവച്ചിട്ടു്) സ്വാമീ, ക്ഷമിക്കണം, ഞാൻ പറഞ്ഞതു തെററാണെങ്കിൽ.

സന്യാസി: നീ പറഞ്ഞതു സത്യമാണോ? അതു മാത്രമാണു് എനിക്കറിയേണ്ടതു്.

ഭൃത്യൻ: സത്യമാണു്. സ്വാമിപാദങ്ങളാണ സത്യം. അത്താഴം കഴിഞ്ഞാൽ അവർ രണ്ടുപേരുംകൂടി ദിവസവും ആററിന്റെ മണലിൽ പോയിരുന്നു പാടും. എത്ര ദിവസം ഞാൻ കണ്ടിരിക്കുന്നു!

സന്യാസി: (കോപതാപങ്ങളോടുകൂടി അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടു്) അതെ, ആ പാട്ടു ഞാനും കേട്ടിട്ടുണ്ടു്. രാത്രിയുടെ നിശ്ശബ്ദതയിൽ—എങ്ങോ ദൂരെനിന്നു്—പല ദിവസവും കേട്ടിട്ടുണ്ടു്. എന്നാൽ—എന്നാൽ—അവരുടെ—(ഭൃത്യനോടു്) നീ പാത്രങ്ങൾ എടുത്തുകൊണ്ടു പൊയ്ക്കോ.

(ഭൃത്യൻ പോകുന്നു.)

(പിന്നെയും നടന്നുകൊണ്ടു്) ലീല! മാധവൻ! അവർ പരസ്പരം സ്നേഹിക്കുന്നു. രാത്രിയിൽ ആററുമണലിൽ അവർ തനിച്ചിരുന്നു പാടുന്നു! ഇവനതു പലനാളായി അറിഞ്ഞിരിക്കുന്നു! ഞാൻ... ഞാൻമാത്രം... അന്യനെപ്പോലെ...ഹാ! എന്റെ മനസ്സു ചഞ്ചലമാകുന്നു. ഇന്നു് അവൻ ചോദിച്ചു, സ്ത്രീകളെ അകററിനിൎത്തുന്നതെന്തിനെന്നു്. ഇതാണവൻ ചോദിച്ചതു്, അല്ലേ?... എന്നിട്ടു്, ഇപ്പോൾ ഇവിടെവച്ചു പരസ്പരം കണ്ടിട്ടു്,—ഹാ! ലീലേ! മാധവാ! നിങ്ങൾ എന്നെ വഞ്ചിച്ചു, ഇല്ലേ? ധിക്കരിച്ചു—അധിക്ഷേപിച്ചു, ഇല്ലേ?... എന്റെ ഹൃദയം കലുഷമാകുന്നല്ലോ! കോപകലുഷമാ

കുന്നല്ലോ! മനഃശാന്തി നിശ്ശേഷം നശിക്കുന്നല്ലോ! (പെട്ടെന്നു നില്ക്കുന്നു. ആലോചിക്കുന്നു) അതെ, ഇന്നു ഞാനും പോകുന്നു. പോകുകതന്നെ വേണം. ലീലേ! മാധവാ! ഇന്നുരാത്രി ഞാനും വരുന്നു. നിങ്ങളുടെ മണൽപ്പുറത്തേക്ക്. നിങ്ങളെയൊരുമിച്ചു ഞാൻ ഒന്നു കാണട്ടെ. നിങ്ങളുടെ പാട്ട് ഞാനൊന്നു കേൾക്കട്ടെ. നിങ്ങൾ പാടണം. എന്റെ മുൻപിൽ, നിങ്ങൾ വഞ്ചിച്ച നിങ്ങളുടെ ഈ ഗുരുവിന്റെ മുൻപിൽ, നിങ്ങൾ ഒരുമിച്ചുനിന്നു പാടണം.

(കർട്ടൻ)

## രംഗം രണ്ട്

[നദീതീരം—രാത്രിസമയം. സന്യാസി പ്രവേശിക്കുന്നു. വലത്തു കൈയിൽ പിടിച്ചിരിക്കുന്ന ദീർഘവും ബലമുള്ളതുമായ വടി നിലത്തൂന്നിയും ചുററുപാടും നോക്കി കണ്ടും ഇടയ്ക്കിടെ ആലോചനാമഗ്നനായി നിന്നും മെല്ലെമെല്ലെ നടക്കുന്നു ]

സന്യാസി: (ആത്മഗതം) എന്റെ മനസ്സ്, ഈശ്വരാ! അതു് ഇപ്പോഴും എന്റേതായി തുടരുന്നുവോ? അഥവാ അപ്രമേയമായ എന്തോ ഒന്നു് അതിനെ മററന്തോ ആയി മാററുന്നുവോ?...എത്ര മനോഹരമായ ചന്ദ്രിക! പ്രപഞ്ചം മുഴുവൻ ആ പാല്പുഴയിൽ പുളകംകൊള്ളുന്നതുപോലെ തോന്നുന്നു. അതിന്റെ ശീതളതയിൽ എന്റെ ഹൃദയവികാരങ്ങൾ മൃദുലങ്ങളായി മാറുന്നതുപോലെയും... എന്റെ മുറിയുടെ വാതിൽ തുറന്നു ഞാൻ പുറത്തിറങ്ങിയില്ല, ചന്ദ്രകിരണങ്ങൾ എന്റെ ദേഹത്തു് അമൃതധാരയാണു ചൊരിഞ്ഞതു്. പൂന്തോട്ടത്തിലെ വൃക്ഷലതാദികൾ പുഷ്പവൃഷ്ടിയാണു

പൊഴിച്ചതു്. മന്ദമാരുതൻ സുഗന്ധസാരമാണ് ലേപനം ചെയ്യുന്നു്. അപ്പോൾത്തന്നെ എന്റെ നിശ്ചയത്തിന്റെ കക്കശദാർഢ്യം ആ സുധാവാഹിനിയിൽ വിലയംപ്രാപിക്കുന്നതുപോലെ തോന്നി. ഇപ്പോഴാകട്ടെ, എന്റെ ധൈര്യംതന്നെ എന്നെ വെടിയുന്നു എന്നോ? നിരന്തരവ്രതാനുഷ്ഠാനത്താൽ അക്ഷോഭ്യമാക്കിവച്ച ഹൃദയം മുമ്പില്ലാത്തവണ്ണം തരളമാകുന്നുവെന്നോ?...ഹാ! അതാ ഒരു കുയിൽ തനിച്ചിരുന്നു പാടുന്നു! അതു്...അതു്...അതേ...അതിന്റെ ഇണയെ വിളിക്കുകയാണ്. പാടിപ്പാടി വിളിക്കുകയാണ്. (പെട്ടെന്നു മറുവശത്തേക്കു തിരിഞ്ഞു്) ആ! അതാ മറ്റൊന്നു്! ഇണയാണ്! ഏറ്റുപാടുകയാണ്! അവയുടെ ഗാനം ഒന്നിച്ചുചേർന്നു വിയത്തിൽ വിലയിക്കുകയാണ്. ചന്ദ്രികയുടെ അന്തരാളത്തിൽ സംയോജിക്കുകയാണ്. അതാ, അവൻ പറന്നുപോകുന്നു! അവളുടെ സങ്കേതത്തിലേക്ക്! പൂനിലാവു പുല്കിയ തേന്മാവിലേക്ക്!...എന്റെ ഹൃദയം എങ്ങനെ തുടിക്കുന്നു! എന്റെ കാൽ തളരുന്നല്ലോ! ഞാൻ എത്ര ക്ഷീണിച്ചിരിക്കുന്നു!...അതാ രണ്ടു വെള്ളവസ്ത്രം ഇങ്ങോട്ടു വരുകയാണ്. അവരായിരിക്കണം. അല്ലെങ്കിലോ? എന്തായാലും മറഞ്ഞുനില്ക്കാം. (ഒരു മരത്തിന്റെ പിന്നിൽ മറയുന്നു.)

(ലീലയും മാധവനും പരസ്പരം കൈക്കുകൈപിടിച്ചു് മണൽത്തിട്ടയിൽക്കൂടി വെള്ളത്തിനോടു തൊട്ടടുത്തു മെല്ലെ നടന്നുവരുന്നു.)

ലീല: എത്ര നിർമ്മലമായ ജലം! ഇതിൽ ഒന്നു മുങ്ങിയെങ്കിൽ!

മാധവൻ: എത്ര മനോഹരമായ മണല്പരപ്പ്! ഇവിടെ

കിടന്നൊന്നുറങ്ങിയെങ്കിൽ!...ലീലേ! ആ രണ്ടു കുയി
ലുകളും ഒരുമിച്ചിരുന്നു പാടുന്നതു കേൾക്കുക.

ലീല: ഹാ!...മാധവാ, അവർ എന്തിനെക്കുറിച്ചാണു
പാടുന്നതു്?

മാധവൻ: ആ ആൺകുയിൽ അങ്ങോട്ടു പറന്നുപോയ
വഴി നമ്മെ കണ്ടു. അവൻ അതു് അവൻെറ പ്രിയ
യോടു പറഞ്ഞു. എന്നിട്ടു്, അവർ ഒരുമിച്ചു പാടുക
യാണു്, നമ്മെക്കുറിച്ചു്.

ലീല: അതേ! അതാ—അതാ—നമ്മെക്കുറിച്ചുതന്നെ.
എനിക്കു മനസ്സിലാകുന്നു. നാം ഇങ്ങനെ തനിച്ചു
കൈകോർത്തുപിടിച്ചു് ഈ നദീതീരത്തു നടക്കുന്നു
എന്നു്! ചിരിക്കുന്നു എന്നു്! എല്ലാം മറക്കുന്നു
എന്നു്! അതാ നോക്കു, മാധവാ! ആ ചന്ദ്രനും നമ്മെ
ത്തന്നെ നോക്കി—അല്ലല്ലോ—അതാ, ഇടയ്ക്കിടയ്ക്കു
മേഘത്തിനുള്ളിൽ—

മാധവൻ: ആ കുമുദിനീകാമുകൻ കാന്തയെ കാണാതെ
കൂടെക്കൂടെ കണ്ണുപൊത്തി കരയുകയാണു്.

ലീല: കഷ്ടം! അവളതാ ആ ആററുവഞ്ചിയുടെ മറവിൽ
അങ്ങോട്ടുതന്നെ നോക്കിനില്ക്കുന്നു. അവളുടെ മുഖത്തു
നിന്നു മഞ്ഞുതുള്ളികൾ കണ്ണീർകണക്കു പൊഴിയുന്നു.
(പാടിത്തുടങ്ങുന്നു.)
(മാധവനും കൂടെച്ചേർന്നു പാടുന്നു.)

(സ്മനവിനിഹിതമപി....എന്ന അഷ്ടപദിരീതി)
ഹിമകര! വിരഹി നീ തേടുവതാരേ
കുമുദിനിയവളിത യമുനാതീരേ
കാമിതം കരഗതം കാണുക നീ നേരേ
ഹിമശിശിരമയി തേ ശീതളരൂപം
സുമശരവിവശമരുതതിതാപം ... (കാമി)

അമൃതകര! മുകരു താവക നേത്രം
അധികതര വിരഹകദനപാത്രം ... (കാമി)

ഉഡുസഖികൾ മുഹുരേകമുപചാരം
ഉടലതിവിവശമുരുകമതുനേരം ... (കാമി)

പരവശതയോടു നീ തേടുവതാരേ
പതിഹിതവതിയിത ചേരുക ചാരേ ... (കാമി)

(രണ്ടുപേരും ഒരുമിച്ചു പാടി മെല്ലെ നടന്നു മറയുന്നു. പാട്ടു നില്ക്കുന്നു. സന്യാസി പ്രത്യക്ഷപ്പെടുന്നു.)

സന്യാസി: (ആത്മഗതം) ആ കുയിലുകൾ ഇണചേർന്ന് തേന്മാവിലിരുന്നു പാടുന്നു. ഇവർ ഈ മണല്പുറപ്പിലും!... ഞാൻ എന്തിനാണു വന്നതു്? ഇപ്പോൾ ആരായിട്ടാണു നില്ക്കുന്നതു്? എന്റെ ദേഹം തളരുന്നു. അഭൂതപൂർവ്വമായ ഒരു അനുഭവസാരള്യം എന്നെ തളർത്തുന്നു. ഒന്നിരിക്കട്ടെ. (ഇരിക്കുന്നു) ആവൂ!... ലീലയുടെ സാമീപ്യം എന്റെ ഹൃദയത്തിൽ വാത്സല്യമകരന്ദം നിറച്ചിരുന്നു. അവളുടെ സ്പർശനം എന്നെ പുളകംകൊള്ളിച്ചിരുന്നു. ഈ സ്വാഭാവികമായ ഹൃദയപ്രേരണകളോടു് അവളുടെ അസാന്നിദ്ധ്യത്തിൽ ഞാൻ യുക്തിയുമേന്തി പടവെട്ടിയിരുന്നു. അതൊരു ധർമ്മയുദ്ധമെന്നു വിശ്വസിച്ചിരുന്നു. അതിൽ വിജയിയെന്നു് അഭിമാനിക്കയുംചെയ്തിരുന്നു. എന്നാൽ ഇപ്പോൾ... (ചന്ദ്രനെ നോക്കി ചിന്താമഗ്നനാകുന്നു) ആ ചന്ദ്രൻ എന്റെ ഉള്ളിലേക്കു് ഉളിഞ്ഞുനോക്കി മന്ദസ്മിതംതൂകുന്നു. ഈശ്വരാ! അവിടുത്തെ ഇംഗിതം എന്താണു്? ഈ രാത്രി—ഉറങ്ങേണ്ട കാലം, വിശ്രമിക്കേണ്ട കാലം, എല്ലാം വിസ്മരിക്കേണ്ട കാലം, അണു പകലിനെക്കാൾ മനോഹരമായി സൃഷ്ടിച്ചതെ

ന്തിനു്? ആ ചന്ദ്രബിംബം, കവിത കവിഞ്ഞൊഴു കുന്ന ആ വെള്ളിക്കുടം, മാദകമായ ആ മധുരമധു കുംഭം, അതങ്ങനെ ലോകം തഴുകിത്തഴുകി മദാലസം സഞ്ചരിക്കുന്നതെന്തിനു്? വൃക്ഷമൂലങ്ങളിലും നികു ഞ്ജങ്ങളിലും പൂനിലാവിൽ പൊതിഞ്ഞ വെൺനിഴ ലുകൾ നിർമ്മിക്കുന്നതെന്തിനു്? ആ പൂങ്കുയിലുകൾ ഈ അസമയത്തു് ഉണർന്നിരുന്നു നീട്ടിനീട്ടി പാടുന്ന തെന്തിനു്? എന്തിനാണിതെല്ലാം? ഈ ആനന്ദഹേ തുക്കൾ, അവ്യക്തസുന്ദരങ്ങളായ ഈ ആഭിചാര സഹസ്രങ്ങൾ എന്തിനു്? ആർക്കുവേണ്ടി?... അതാ അ വർ തിരിച്ചുവരുന്നു. മാറിനില്ക്കാം. എന്തിനു മാറുന്നു? അവർ എന്നെ കണ്ടാലോ? ഈ കർക്കശനായ താപ സൻ അവരുടെ വികാരവിപഞ്ചികയിൽ അപശ്രുതി കലർത്തുകില്ലേ? വേണ്ടാ, മാറിനില്ക്കാം. (വീണ്ടും വൃക്ഷത്തിന്റെ പിന്നിൽ മറയുന്നു.)

(ലീലയും മാധവനും യഥാപൂർവ്വം തിരിച്ചുവരുന്നു.)

മാധവൻ: ലീലേ! നിലാവുകൊണ്ടു നെയ്തെടുത്ത വെള്ള വസ്ത്രംപോലെ ഒരു നേരിയ മൂടൽമഞ്ഞു് ആ ചെറു കുന്നുകളിൽവന്നു തങ്ങുന്നതു നോക്കൂ.

ലീല: ഹാ! ആ കുന്നിൽ ഒന്നു കയറിയെങ്കിൽ! ആ മൂടൽ മഞ്ഞിൽ ഒന്നു മുങ്ങി മറഞ്ഞെങ്കിൽ!... ആ കുന്നിനു മുകളിലായി ഒരു നക്ഷത്രം നില്ക്കുന്നതു കണ്ടോ? പൂനി ലാവിനു പൊട്ടുതൊട്ടതുപോലെ!

മാധവൻ: ഏകാകിയായി നില്ക്കുകയാണു്—വിചാരമഗ്ന നായി, വിയന്മണ്ഡലത്തിന്റെ വിജനതയിൽ.

ലീല: (അനുകമ്പാസ്വരത്തിൽ) പാവം! മാധവനെ നോക്കി നില്ക്കുകയാണു്.)

മാധവൻ: ലീലയെ അല്ലെന്നു് എങ്ങനെ അറിഞ്ഞു?

ലീല: അല്ല, അതാ മൂടൽമഞ്ഞുകൊണ്ടു മുഖപടം തിരിച്ച് ഇടയ്ക്കിടയ്ക്ക് ഉളിഞ്ഞുനോക്കി വിവശയായി, വിഹ്വലയായി നില്ക്കയാണവൾ. മാധവാ! നീ എത്ര കഠിനഹൃദയനാണ്! (ഒരു കൈ മാധവന്റെ തോളത്തിട്ടുകൊണ്ടു പാടിത്തുടങ്ങുന്നു.)

(മാധവനും അതുപോലെ ചെയ്തുകൊണ്ട് ഏറ്റുപാടുന്നു.)

(മഞ്ജുതരകുഞ്ജലത....എന്ന അഷ്ടപദിരീതി)

തരളതരതാരമൊളിവിലത ദൂരെ
വിരഹവിവശതയിൽ മുഴുകിയേറെ
പ്രണയഭിക്ഷയാചകിയവൾ വിധുരാ
ഗഗനസുമവിപിനമതിലവൾ വിലീനാ
കമനകരമണയുവതിനു ദീനാ (പ്രണയ)

അഭിമതമറിയുമൊരു സഖിയവിടില്ലാ
അഭിസരണമതിനു തുണയുമില്ലാ (പ്രണയ)

ചടുലമിഴിയിടയിലിടയിലിമവെട്ടം
രമണനണയുവതിനു തലയാട്ടം (പ്രണയ)

ലളിതരതിരഭസചപലതകൾമൂലം
ഗളിതമഥ ഹിമമൃദുലദുകൂലം (പ്രണയ)

(അവർ പാടിപ്പാടി മറയുന്നു. പാട്ടു നില്ക്കുന്നു. സന്യാസി പ്രത്യക്ഷനാകുന്നു.)

സന്യാസി: (ആത്മഗതം) ഞാൻ എവിടെയാണ്? എന്താണു കാണുന്നത്? ഇതെല്ലാം ഒരു സ്വപ്നമാണോ? അഥവാ എന്റെതന്നെ ഏതോ പൂർവ്വജന്മം കൺമുമ്പിൽ വീണ്ടും അഭിനയിക്കപ്പെടുന്നുവോ?...അവർ മറഞ്ഞു. ഗാനവും നിലച്ചു. എന്നാൽ ആ ഹംസമിഥുനം ഈ നദീപുളിനത്തിനു നല്കിയ ചൈതന്യമിന്നും ഇനിയും സ്പന്ദിക്കുന്നു. ആ സ്പന്ദനത്തിൽ അവരുടെ ആത്മാക്കൾ

വിശ്രമിക്കുന്നു. സംഗീതത്തിന്റെ മാധുരിയിൽ, അനുരാഗത്തിന്റെ പ്രകാശത്തിൽ, അനുഭൂതിയുടെ സീമാന്തികത്തിൽ, അവർ വിലയിക്കുന്നു. ഈശ്വരാ! എനിക്കു മനസ്സിലാകുന്നു; അവിടുത്തെ ഇംഗിതം ഞാൻ കാണുന്നു. ഞാൻ പോകുന്നു. എന്തൊരു ധിക്കാരമാണു ഞാൻ കാട്ടിയതു്? പ്രേമത്തിന്റെ ശ്രീകോവിലിൽ എനിക്കെന്തു കാര്യം? ഭഗവാനേ! ഞാൻ പോകുന്നു. (പോകുവാൻ ഭാവിക്കുന്നു.)

(ലീലയും മാധവനും വീണ്ടും ദൂരെ പ്രത്യക്ഷരാകുന്നു സന്യാസി അനങ്ങുവാൻ ശക്തനല്ലാതെ പകുതി തിരിഞ്ഞു നിന്നനിലയിൽ തന്നെ തല ഒരു വശത്തേക്കു ചരിച്ചു് അവരെത്തന്നെ നോക്കി നിശ്ചലനായി നില്ക്കുന്നു. ലീലയും മാധവനും യഥാപൂർവ്വം പ്രവേശിച്ചു് സ്റ്റേജിന്റെ മദ്ധ്യത്തു വന്നു നില്ക്കുന്നു.)

മാധവൻ: (ചെവിയോർത്തിട്ടു്) ലീലേ! ആ കുയിലുകൾ പാട്ടു നിർത്തി.

ലീല: (ശ്രദ്ധിച്ചിട്ടു്) അവൾ കണവന്റെ ചിറകിൽ തലചായ്ച്ചു് ഉറങ്ങുകയാണു്.

മാധവൻ: അവൻ മാന്തളിർ കൊത്തിയെടുത്തു് അവളുടെ ചുണ്ടുകളിൽ വച്ചുകൊടുക്കുകയാണു്.

ലീല: മാമ്പൂവുകൾ അവരുടെമേൽ തേന്മഴ പൊഴിയുകയാണു്.

മാധവൻ: ചന്ദ്രകരങ്ങൾ അവരെ പൂനിലാവുകൊണ്ടു തഴുകുകയാണു്.

(ലീലയും, കൂടെച്ചേർന്നു് മാധവനും പാടുന്നു.)

(രതിസുഖസാരേ....എന്ന അഷ്ടപദിരീതി)

മാധവമാസം മാനസമാദക ഹിമ-
കരരുചിരോല്ലാസം
മധുകരചുംബിതമകരന്ദാർദ്രം സര-
സിജ കോരകഹാസം.

മനസി നിരന്തര വിരഹഭരം മമ ബത
കവരുന്നധിവാസം
മാമകമാനസ കദനമകറ്റുക ഏകുക—
ക മദനവിലാസം

കോകിലകൂജിതഗാനതരംഗിത മല—
യജശീതള വാതം
ബകുലവനോപരി ലളിതസുഗന്ധം പുണ—
രുകയാണതിമോദം (മനസി)

സുലളിതസലിലേ സുവിമലപുളിനേ ഇണ—
യണയുന്നരയന്നം
തളിരൊളിവിലസും സുമനിരവിരിയും കഞ്ജ—
മിതു വിജനഖിന്നം (മനസി)

കൗമുദി തുന്നിയ കസവുകൾ മിന്നിയ ചെറു
തിരമാലകൾ ചൂടി
കുണുകുണയിളകിപ്പോകുന്നീ നദി മന—
സിജഗീതികൾ പാടി (മനസി)

കുചപരിവീതാ ജലദദുകൂലം അഴി—
യവെ കാമുകനേത്രം
രജനീഗാത്രം രതിരസപാത്രം നുക—
രുകയാണതിമാത്രം (മനസി)

(കർട്ടൻ)

## പാത്രങ്ങൾ

| | |
|---|---|
| അറംഗസീബ് | —ഡൽഹിചക്രവർത്തി |
| ഗുൽനാർ | —അറംഗസീബിൻെറ ബീഗം |
| ദിലേർഖാൻ | —അറംഗസീബിന്റെ സേനാനായകൻ |
| മഹാമായ | —മാർവാഡിലെ രാജ്ഞി |
| രാജസിംഹൻ | —മേവാടിലെ റാണാ |
| ദുർഗ്ഗാദാസ് | —മാർവാഡിലെ സേനാനായകൻ |
| കാസിം | —ദുർഗ്ഗാദാസിൻെറ വിശ്വസ്തൻ |

## രംഗം ഒന്ന്

[അറംഗസീബിന്റെ കൊട്ടാരം. സമയം സായാഹ്നം.]

ഗുൽനാർ: (ആത്മഗതം) ഹേ, മഹാമായാ! അഹങ്കാരത്തിന്റെ തള്ളലിൽ ഒരു ദിവസം നീ എന്റെ മുഖത്തുനോക്കിപ്പറഞ്ഞു, "വിലയ്ക്കു വാങ്ങിയ ബീഗം" എന്ന്, ഇല്ലേ? എന്റെ, ഈ ഗുൽനാറിന്റെ, മുഖത്തുനോക്കി പറഞ്ഞു, ഇല്ലേ? ഇന്നു നിന്റെ അഹങ്കാരമെവിടെ? നിന്റെ ഭർത്താവിനെ കാബൂളിൽവച്ചു വധിപ്പിച്ചു. നിന്റെ മൂത്തപുത്രനെ വിഷംകൊടുത്തു കൊല്ലിച്ചു. നിന്റെ ഇളയപുത്രനെ നിന്റെ കൺമുൻപിൽവച്ച് ഇന്നു ഞാൻ വധിക്കും. നിന്നെ എന്റെ കാൽകഴുകിയ വെള്ളം കുടിപ്പിക്കും. എന്നിട്ടു ജീവനോടെ കുഴിച്ചുമൂടും. ഹേ, രാജ്ഞി! നീ എന്തറിയുന്നു? വിലകൊടുത്തു വാങ്ങിയ ബീഗം! അതേ, ആ ബീഗമാണ് ഇന്നു മുഗളരുടെ സമുന്നതസിംഹാസനത്തിൽ ഇരിക്കുന്നത്. അവളുടെ ആജ്ഞയാണ് ഭാരതസാമ്രാജ്യം ഭരിക്കുന്നത്. അറംഗസീബ്! അദ്ദേഹം എന്റെ കൈക്കുള്ളിൽ ഇരിക്കുന്ന പാവ! ലോകം അതു ധരിക്കുന്നില്ലെങ്കിൽ ഞാനെന്തുവേണം? അല്ലെങ്കിൽ ജസ്വന്തസിംഹന്റെ വിധവയേയും പുത്രനേയുംകൊണ്ട് അറംഗസീബിനു് എന്താവശ്യം? ആവശ്യം എനിക്കാണ്. വിലകൊടുത്തു വാങ്ങിയ ബീഗത്തിനു്!

ഗുൽനാർ, ക്ഷമിക്കൂ. നിൻെറ ആവശ്യം ഇതാ സാധി ക്കവാൻപോകുന്നു. ആ ധിക്കാരിയായ മഹാമായ അ വളുടെ കുട്ടിയോട്ടുകൂടെ ഏതാനും നിമിഷത്തിനുള്ളിൽ നിൻെറ കാല്ക്കൽ.

ദുർഗ്ഗാദാസ്! ദുർഗ്ഗാദാസ്! അയാളുടെ പേരേ കേൾക്കാ നുള്ളൂ. മാർവാഡിലെ റാണായെ കാബൂളിലേക്ക് അയയ്ക്കുവാനാവശ്യപ്പെട്ടാൽ ചക്രവർത്തി പറയും, ദുർഗ്ഗാദാസ്. രാജകുമാരനെ വധിക്കണമെന്നുവച്ചാൽ അവിടെയും ദുർഗ്ഗാദാസ്. ഇന്നു രാജ്ഞിയെ പിടിച്ചു കൊണ്ടുവരണമെന്നു പറഞ്ഞു. അപ്പോഴും കേൾക്കാം ദുർഗ്ഗാദാസ്! ചക്രവർത്തിക്കു് അയാളെ ഭയമാണ്. ദിലേർഖാനു് അതിലേറെ ഭയമാണ്. സകലർക്കും ഭയമാണ്. ഒരാൾ ഒഴിച്ചു്. ഒരാൾ മാത്രം. ഗുൽനാർ! നീ മാത്രം ആ ഭയങ്കരനെ ഭയപ്പെടുന്നില്ല. എന്നാൽ അവനെപ്പററിയും ഇനി ആരും ഭയപ്പെടേണ്ട. ആ ജന്തുവും ഇതിനകം മരിച്ചിരിക്കും. ഇത്ര വൈകുന്ന തെന്തു്? ഒരു സ്ത്രീയെ പിടിച്ചുകെട്ടിക്കൊണ്ടുവരാൻ ഇത്ര താമസമോ?

(അറംഗസീബ് പ്രവേശിക്കുന്നു.)

ആരു്? ചക്രവർത്തിതിരുമേനിയോ? പ്രഭോ, നമസ്കാ രം!... അവിടുത്തെ മുഖം മ്ലാനമായിരിക്കുന്നതെന്തു്?

അറംഗസീബ്: ഗുൽനാർ, നീ ഇവിടെ തനിച്ചോ നില്ക്കു ന്നതു്?

ഗുൽനാർ: (ചക്രവർത്തിയുടെ മുഖത്തു് ഇളകാതെ നോ ക്കിക്കൊണ്ടു്) യോധപുരത്തിലെ രാജ്ഞിയെ കാത്തു് അക്ഷമയായി നില്ക്കുകയാണ്. അവർ എവിടെ? ഇത്ര താമസിക്കുന്നതെന്തു്?

(അറംഗസീബ് ഒന്നും പറയുന്നില്ല.)

തിരുമേനി, രാജ്ഞിയെവിടെ?...എന്താണ് അവിട്ടന്ന് ഒന്നും പറയാത്തതു്?
(അറംഗസീബ് ഒന്നും പറയുന്നില്ല.)
അവിട്ടന്ന് ഒന്നും പറയുന്നില്ല. അവിട്ടത്തേ മുഖം പൂർവ്വാധികം മ്ലാനമാകുകയുംചെയ്യുന്നു. ഞാൻ ചോദിക്കുന്നതു് അവിട്ടന്ന് കേൾക്കുന്നില്ലേ? (സഗൗരവം) ഹാ! എനിക്കു മനസ്സിലാകുന്നു. ഞാൻ ചോദിക്കാം. തിരുമേനി, രാജ്ഞി രക്ഷപെട്ടു, അല്ലേ?

അറംഗസീബ്: അതെ.

ഗുൽനാർ: (നിലത്തു ചവുട്ടിക്കൊണ്ടു് കോപപരിഹാസങ്ങൾകലൎന്ന സ്വരത്തിൽ) അതേ! അതേ! ലജ്ജയില്ലാതെ പറയുന്നു, അതേ എന്നു്! ഭൎത്താവില്ല, പുത്രനില്ല, രാജ്യമില്ല, സൈന്യമില്ല, അശരണയായ ഏകാകിനി! മുഗൾസൈന്യത്തെ അരിഞ്ഞുവീഴ്ത്തി ആകാശത്തിൽക്കൂടെ പറന്നുകളഞ്ഞു! നിന്നുകൊണ്ടു പറയുന്നല്ലൊ!

അറംഗസീബ്: ഇരുനൂററിയൻപതു് അംഗരക്ഷകന്മാരോടുകൂടി രക്ഷപെട്ടുവെന്നാണു കേട്ടതു്.

ഗുൽനാർ: അയ്യായിരംവരുന്ന മുഗൾപ്പടയിൽക്കൂടി! അതു സേനാനായകൻ ദിലേർഖാന്റെ നേരിട്ടുള്ള നോട്ടത്തിലും! തിരുമേനി, ഈ മഹാസൈന്യത്തോടും ധീരോദാത്തനായ ഈ സേനാനായകനോടുംകൂടിയാണോ അവിട്ടന്ന് സാമ്രാജ്യചക്രം തിരിക്കുവാൻ തുനിഞ്ഞിരിക്കുന്നതു്?

അറംഗസീബ്: പ്രിയേ!—

ഗുൽനാർ: മതി. മതി. വാത്സല്യവും പ്രേമവും എല്ലാം അങ്ങു വച്ചേക്കണം. ഞാൻ ഒരു ചെറിയ കാൎയ്യം ചോദിച്ചു. അതു സാധിച്ചുതരികയുംചെയ്തു.

അറംഗസീബ്: കഴിയുന്നതും ശ്രമിച്ചു. അല്പംപോലും ഉപേക്ഷ വിചാരിച്ചില്ല.

ഗുൽനാർ: അങ്ങയുടെ ശക്തിയുടെ പരിധിയാണോ ഈ കണ്ടതു്? കേവലം ഒരു സ്ത്രീ ഒരു കൈയിലൊതുങ്ങുന്ന കിങ്കരന്മാരുമായി മുഗൾചക്രവർത്തിയുടെ മാറിൽ ചവുട്ടി കടന്നുപോയി! മുഗൾസാമ്രാജ്യചക്രവർത്തിത്വം അവിടത്തെ തൃക്കൈയിൽ വീണു തരിപ്പണമായിപ്പോയല്ലോ തിരുമേനീ! കഷ്ടം!

അറംഗസീബ്: ദുർഗ്ഗാദാസിന്റെ നേതൃത്വത്തിൻ—

ഗുൽനാർ: അതാ വന്നല്ലോ! ദുർഗ്ഗാദാസ്! പറഞ്ഞുകൊള്ളണം! ജപിച്ചുകൊള്ളണം! ആയിരം ആവൃത്തി ഉരുവിട്ടുകൊള്ളണം! ദുർഗ്ഗാദാസ്! തിരുമേനിക്ക് അയാളെ ഭയമായിരിക്കും. എനിക്കു ഭയമില്ല... ഒരു കാര്യം പറയുവാൻ ദയവുണ്ടാകുമോ? ആ രാജ്ഞി ഇപ്പോൾ എവിടെയായിരിക്കും?

അറംഗസീബ്: മേവാടിൽ രാജസിംഹന്റെ സംരക്ഷണയിൽ ആയിരിക്കും.

ഗുൽനാർ: എന്നാൽ ഉടൻ മേവാടിനോടു് യുദ്ധത്തിനു പുറപ്പെടണം.

അറംഗസീബ്: ആലോചിക്കട്ടെ.

ഗുൽനാർ: ആലോചിക്കട്ടെയോ? ഗുൽനാറിന്റെ വാക്കുകൾ സ്വീകരിക്കുവാൻ അറംഗസീബ് ചക്രവർത്തിക്ക് ആലോചിക്കണം! തിരുമേനീ, ഞാൻ പറയുന്നു, ജസ്വന്തസിംഹന്റെ പത്നിയേയും പുത്രനേയും എന്റെ മുൻപിൽ ഹാജരാക്കണം. അവൾ ആകാശത്തിലോ, ഭൂമിയിലോ അഥവാ പാതാളത്തിലോ ആകട്ടെ, അവളെ പിടിച്ചുകെട്ടി എന്റെ കാൽച്ചുവട്ടിൽ കൊണ്ടു വയ്ക്കണം.

അറംഗസീബ്: ഗുൽനാർ!

ഗുൽനാർ: വേണ്ട, എനിക്ക് ഒന്നും കേൾക്കണ്ട. മേവാടിനോട്ട് യുദ്ധത്തിനു പുറപ്പെടണം. ഒന്നുകിൽ അവിടുന്ന്. അല്ലെങ്കിൽ—അല്ലെങ്കിൽ—ഞാൻതന്നെ. (പരിഭവിച്ച് തുള്ളിച്ചാടിപ്പോകുന്നു.)

അറംഗസീബ്: (ആത്മഗതം) മനസ്സിലാക്കുവാൻ കഴിയുന്നില്ല. കേവലം ഇരുന്നൂററിയൻപതു രജപുത്രഭടന്മാർ അയ്യായിരം മുഗൾഭടന്മാരുടെ നടുവിൽനിന്ന് രക്ഷപെട്ടുപോയിയെന്നു വിശ്വസിക്കുവാൻ കഴിയുന്നില്ല. ഇതിൽ എന്തോ ചതിയുണ്ട്. ദിലേർഖാൻ ചതിക്കയോ? ശൈശവത്തിലേ സഖി, കൗമാരത്തിലേ ബന്ധു, വാർദ്ധക്യത്തിലേ ഉപദേഷ്ടാവ്—വിശ്വസ്തൻ, സത്യവാൻ, വിശാലഹൃദയൻ,—ദിലേർഖാൻ ചതിക്കുക! അതു് ഒരിക്കലും ഉണ്ടാകയില്ല. എങ്കിലും ഇതു് എങ്ങനെ സംഭവിച്ചു? എന്തോ ചതിപ്രയോഗം ഒളിഞ്ഞുകിടപ്പുണ്ട്.

(ദിലേർഖാൻ പ്രവേശിക്കുന്നു.)

ഹാ, ദിലേർഖാൻ, നിങ്ങൾ വന്നല്ലൊ! നാം കേട്ടതു് പരമാർത്ഥമാണോ?

ദിലേർഖാൻ: പരമാർത്ഥമാണ്.

അറംഗസീബ്: കേവലം ഇരുന്നൂററിയൻപതു രജപുത്രഭടന്മാർ അയ്യായിരം മുഗളഭടന്മാരെ അരിഞ്ഞുവീഴ്ത്തി രക്ഷപ്രാപിച്ചുവെന്നോ?

ദിലേർഖാൻ: അങ്ങനെയാണു സംഭവിച്ചതു്.

അറംഗസീബ്: സൈന്യത്തിന്റെ നായകൻ നിങ്ങൾ തന്നെയായിരുന്നു?

ദിലേർഖാൻ: അതെ.

അറംഗസീബ്: യുദ്ധം നടന്നോ?

ദിലേർഖാൻ: എത്രാണ്ട് അഞ്ഞൂറു മുഗളന്മാരും അഞ്ചു രജപുത്രന്മാരും ഒരുപക്ഷേ, ശേഷിച്ചിട്ടുണ്ടായിരിക്കും.
അറംഗസീബ്: രാജ്ഞിയോ?
ദിലേർഖാൻ: ദുർഗ്ഗാദാസിനോടുകൂടി ഉദയപുരിയിലേക്ക പോയി.
അറംഗസീബ്: അവരുടെ കുട്ടിയോ?
ദിലേർഖാൻ: ഒരിടത്തും കണ്ടില്ല.
അറംഗസീബ്: കുട്ടിയേ കണ്ടില്ല. അമ്മയേ കാണാനുമില്ല. നിങ്ങൾ അവിടെ നോക്കിനിന്നു!
ദിലേർഖാൻ: തിരുമേനി, എനിക്കൊന്നും അറിഞ്ഞുകൂടാ. ആ രാജ്ഞി നയനങ്ങൾ തുറിച്ച്, വായ് പിളന്ന്, തലമുടി ചിന്നിച്ചിതറി, ഖഡ്ഗപാണിയായി, അശ്വാരൂഢയായി പടക്കളത്തിലേക്ക ഭദ്രകാളിയെപ്പോലെ പാഞ്ഞുവരുന്നതു കണ്ടു. അവരുടെ യോദ്ധാക്കളിൽ ഓരോരുത്തരും ഒരു നിമിഷത്തേക്ക് ഓരോ ലക്ഷമായി മാറുന്നതു കണ്ടു. അവർ വൈദ്യുതശലാകകണക്ക സൈന്യസമൂഹം കടന്നു മറയുന്നതും കണ്ടു. ആരും തടുത്തില്ല, ആയുധം എടുത്തില്ല, നിന്നിടത്തു നിന്നു നീങ്ങിയില്ല.
അറംഗസീബ്: നിങ്ങൾ?
ദിലേർഖാൻ: ഞാൻ അല്പം അകലെയായി ആ ദിവ്യരൂപം കണ്ടു സ്തബ്ധനായി നിന്നുപോയി. ആജ്ഞ നല്കുവാൻ നാവനങ്ങിയില്ല. വാൾ ഊരുവാൻ കൈ ഇളകിയില്ല. എന്റെ കുതിരയുമനങ്ങിയില്ല.
അറംഗസീബ്: ദിലേർഖാൻ, മതി! ഇനി കേട്ടാൽ നിങ്ങളുടെ ഭ്രാന്തു് എനിക്കുകൂടെ പകരും. പോകൂ, പോയി ഉദയഗിരിക്ക പുറപ്പെടുവാൻ സൈന്യമൊരുക്കൂ.

ദിലേർഖാൻ: തിരുമേനി!—

അറംഗസീബ്: മ്?

ദിലേർഖാൻ: ആലോചിച്ചുതന്നെയോ കല്പിച്ചതു്?

അറംഗസീബ്: എന്താണിത്രവളരെ സംശയം? ഭദ്രകാളിയേ കണ്ട പരിഭ്രമം ഇനിയും മാറിയില്ലേ?

ദിലേർഖാൻ: മാർവാഡിലേ രാജ്ഞിയല്ല, അവരിൽനിന്നു നിശ്ശേഷം വ്യത്യസ്തയായ ഒരു സ്ത്രീയാണ് എന്നെ ഇപ്പോൾ പരിഭ്രമിപ്പിക്കുന്നതു്.

അറംഗസീബ്: (പരുഷസ്വരത്തിൽ) ദിലേർഖാൻ!

ദിലേർഖാൻ: തിരുമേനിക്കു കോപിക്കുവാനധികാരമുണ്ടു്. സത്യം തുറന്നു പറയുവാനുള്ള ബാദ്ധ്യത എനിക്കുമുണ്ടു്. ഞാൻ ഇവിടെ വരുമ്പോൾ തിരുമേനിതനിച്ചായിരുന്നില്ല. ആ അവസരത്തിൽ അകത്തു പ്രവേശിക്കുന്നതിന്റെ ഔചിത്യം ആലോചിച്ച് ഒരുനിമിഷം പുറത്തു നില്ക്കേണ്ടിവന്നു. അതുകൊണ്ടു വിമനസ്സായിട്ടാണെങ്കിലും ഇവിടെ നടന്ന സംഭാഷണത്തിന്റെ അവസാനഭാഗം കേൾക്കുവാനും ഇടയായി.

അറംഗസീബ്: നിങ്ങളുടെ വ്യംഗ്യം ആരെയാണ് അധിക്ഷേപിക്കുന്നതെന്നറിയാമോ?

ദിലേർഖാൻ: രജപുത്രരോടു് അവിടുന്നു കാട്ടിയിട്ടുള്ള കടുംകൈകൾ ഒന്നുരണ്ടല്ല. എന്നിട്ടും, ഇന്നത്തെ അവരുടെ വിഘടിതാവസ്ഥകൊണ്ടായിരിക്കാം, നായകന്മാരുടെ അഭാവത്താലായിരിക്കാം, അവർ ഇതുവരെ ഇളകിയില്ല. ഇനി അങ്ങോട്ടുതന്നെ പുറപ്പെട്ടുകളയാമെന്നാണ്. തിരുമേനീ, രജപുത്രർ എന്നും രജപുത്രർ തന്നെയാണ്. ഒരു സാമ്രാജ്യത്തിന്റെ ചരിത്രം ആരു മറന്നാലും സമ്രാട്ടിനു് അതു മറക്കുവാൻപാടുള്ളതല്ല.

അറംഗസീബ്: സേന സജ്ജമാക്കുവാൻ പറഞ്ഞതു കേട്ടല്ലോ?

ദിലേർഖാൻ: ഒരു ചപലയുടെ ദുഃശാഠ്യത്തിനു സാമ്രാജ്യം പണയംവയ്ക്കരുതു തിരുമേനി.

അറംഗസീബ്: (കോപിച്ച്) ദിലേർഖാൻ! നിങ്ങൾ എന്നെ ധിക്കരിക്കുന്നോ പഠിപ്പിക്കുന്നോ?

ദിലേർഖാൻ: തിരുമേനിയെ ഞാൻ ഒരിക്കലും ധിക്കരിക്കയില്ല. പഠിപ്പിക്കുക—നാം ഒരുമിച്ചു പഠിക്കുകയും പരസ്പരം പഠിപ്പിക്കുകയും ഇന്നിന്നലെ തുടങ്ങിയതു മല്ല.

അറംഗസീബ്: (ശാന്തവും എന്നാൽ ആജ്ഞാപകവും ആയ സ്വരത്തിൽ) പോകു. സൈന്യത്തോടുകൂടി ഉദയഗിരിയിലേക്കു പുറപ്പെട്ടുകൊള്ളു. അക്ബർകൂടെ പോരട്ടെ. ഞാനും രജിമും ദേവാരിയിലേക്കും പുറപ്പെടുന്നു. (പോകുന്നു.)

(ദിലേർഖാൻ ചിന്താമഗ്നനായി നില്ക്കുന്നു.)

(കർട്ടൻ)

## രംഗം രണ്ട്

[മേവാടിലെ റാണാ രാജസിംഹന്റെ കൊട്ടാരം. സമയം സായാഹ്നം. റാണായും മാർവാഡിലെ രാജ്ഞി മഹാമായയും സിംഹാസനങ്ങളിലും അവരുടെ ഇടത്തുവശത്തായി രാജ്ഞിയുടെ കുട്ടിയെ മടിയിൽ വച്ചുകൊണ്ട് കാസിം താഴെയും ഇരിക്കുന്നു.]

രാജസിംഹൻ: അങ്ങനെ അടുത്തുവന്ന കൊടുങ്കാറ്റു തൽക്കാലത്തേക്ക് ഒന്നു പിൻവാങ്ങി.

മഹാമായ: എന്നാൽ അതു വീണ്ടും വീശാതിരിക്കയില്ല. എന്റെ ആകെയുള്ള ധനം ഒരു പുത്രനും പുത്രിയും

മാത്രമായിട്ടാണ ഞാൻ ഡൽഹിയിൽനിന്ന രക്ഷപ്പെട്ടതു്. പുത്രി വഴിക്കവച്ചു മരിച്ചു. ഈ കുഞ്ഞിനെ അവിടുന്ന രക്ഷിച്ചു. അതിൽ എന്നെയും മാർവാഡിലെ രാജവംശത്തെയും രക്ഷിച്ചു. എന്നാൽ അവിടുത്തെ രാജ്യമാകട്ടെ, ഡൽഹിചക്രവൎത്തിയുടെ കോപാഗ്നിക്ക് ഇരയായിത്തീൎന്നു.

രാജസിംഹൻ: ഞാൻ ചെയ്തതു വെറും ക്ഷത്രിയധൎമ്മം. ഡൽഹിചക്രവൎത്തിമാരുടെ കോപാഗ്നി മേവാടിനു പുത്തരിയുമല്ല. അതു രണ്ടും വിട്ടേക്കു. എന്നാൽ ഒന്നു പറഞ്ഞതു ശരിയാണു്. ഈ പരാജയംകൊണ്ടു് അറംഗസീബ് പിൻവാങ്ങുകയില്ല. വീണ്ടും ആക്രമിക്കുകതന്നെ ചെയ്യും. എന്നാൽ, ഞാൻ ആലോചിക്കയാണു്, എന്തിനാണു് ഈ ആക്രമണം? മുഗൾസാമ്രാജ്യത്തിന്റെ സൎവ്വസേനാബലവുംകൊണ്ടു് പാദുഷാ തന്നെ പുറപ്പെട്ടിരിക്കയാണു്, ഈ ഇളംപൈതലിനെ പിടിച്ചുകെട്ടുവാൻ...ഹാ! കാസിം, നിങ്ങളും ഒരു മുസൽമാനാണല്ലോ!

കാസിം: മഹാറാണാ, ഞങ്ങളുടെ ജാതിയെ പഴിക്കരുതു്. ഞങ്ങൾക്കു നന്നാകാനും ചീത്തയാകാനും കഴിയും. എന്നാൽ ഞങ്ങൾ ഒരിക്കലും നന്ദികേടു കാട്ടുകയില്ല.

രാജസിംഹൻ: ഇല്ല കാസിം, ഞാൻ നിങ്ങളുടെ ജാതിയെ ഒരിക്കലും നിന്ദിക്കയില്ല. ഞാൻ പറഞ്ഞതു നിന്ദിച്ചായിരുന്നുമില്ല. ഞാൻ നിങ്ങളെ അറംഗസീബിനോടു താരതമ്യപ്പെടുത്തി ഓൎത്തുപോയെന്നേയുള്ളു.

മഹാമായ: ഹാ! ആഗ്നേയമായ ആ മുഹൂൎത്തം! മഹാറാണാ, അയ്യായിരം അശ്വഭടന്മാർ ദിലേർഖാന്റെ നേരിട്ടുള്ള നേതൃത്വത്തിൽ ഞങ്ങളെ വലയംചെയ്യുവാൻ പാഞ്ഞടുക്കുന്നു. ആ സമയത്താണു് ദുൎഗ്ഗാദാസ്

ഈ കുഞ്ഞിനെ ഒരു പൂക്കൂടയിൽ കിടത്തി കാസിമി നെ ഏല്പിച്ചതു്. ഞാൻ ഒഴിച്ചുള്ള സകല സ്ത്രീകളും വെടിമരുന്നുനിറച്ച പുരയിൽ പ്രവേശിച്ചു് അതിനു തീ കൊളുത്തിക്കഴിഞ്ഞിരുന്നു. പൊട്ടിത്തെറിക്കുന്ന ശബ്ദം മുറയ്ക്കു മുഴങ്ങിക്കൊണ്ടിരുന്നു. അവിടെനിന്നുയ ന്ന ധൂമപടലം ഞങ്ങൾ നിന്നിടത്തും വ്യാപിച്ചിരു ന്നു. ഞാൻ എന്റെ മകനെ മാറോടുചേർത്തു് ഒന്നു പു ണർന്നു. നിറുകയിൽ ഒന്നു മുകർന്നു. എന്നിട്ടു് ആ പൂക്കൂ ടയിൽ കിടത്തി. എന്റെ ജീവനാണു ഞാൻ അതിൽ വച്ചതു്. സ്വർഗ്ഗവാസിയായ എന്റെ ഭർത്താവിന്റെ ജീവനാണു്. മാർവാഡിന്റെ ജീവനാണു്. അതു് സ്വന്തശിരസ്സിൽ വഹിച്ചുകൊണ്ടാണു് കാസിം മുഗൾ സൈന്യവും കടന്നു് ഇങ്ങോട്ടു പോന്നതു്. ഹാ! കാസിം! സഹോദരാ! അച്ഛനും അമ്മയ്ക്കും രക്ഷിക്കുവാൻ കഴിയാത്ത കുഞ്ഞിനെ, ക്ഷത്രിയകുലോത്തംസമായ ദുർഗ്ഗാദാസിനുപോലും രക്ഷിക്കുവാൻ കഴിയാതെവന്ന സന്ദർഭത്തിൽ സ്വന്തജീവൻ പണയംവച്ചും രക്ഷിച്ച തു നിങ്ങളാണു്. അവൻ നിങ്ങളുടേതാണു്. അവന്റെ അമ്മയും അച്ഛനും നിങ്ങളാണു്. ഹാ! സഹോദരാ!

കാസിം: അമ്മേ, ഇങ്ങനെയൊന്നും പറയരുതെന്നു ഞാൻ പറഞ്ഞിട്ടില്ലേ? പറഞ്ഞാൽ കാസിമിനു കര ച്ചിൽവരും. എന്റെ കുഞ്ഞു്! ഹാ! എന്തൊരു ഓമ നക്കുഞ്ഞു്! ഇതാ, ഇതാ, കണ്ണു ചിമ്മിച്ചിമ്മി തുറക്കു ന്നു. എന്തൊരു കണ്ണുകൾ! കരിങ്കുവളംപോലെ. അതാ വീണ്ടും ഉറങ്ങുകയാണു്. ഞാൻ ഇതിനെ കൊണ്ടുപോയി കിടത്തട്ടെ?

മഹാമായ: പോകൂ സഹോദരാ, കൊണ്ടുപോയി കിട ത്തൂ. അതിനുള്ള ഭാഗ്യം എനിക്കില്ല.

(കാസീം പോകുന്നു.)

രാജസിംഹൻ: ഹേ, ചക്രവർത്തിയായ അറംഗസീബ്, നിങ്ങൾ നിസ്സഹായനും നിർദ്ദോഷിയും ആയ ഈ കുഞ്ഞിന്റെ ജീവൻ അപഹരിക്കുവാൻ ശ്രമിക്കുന്നു. ഈ സാധാരണമനുഷ്യൻ സ്വന്തജീവൻ പരിത്യജിച്ച് അതിനെ രക്ഷിച്ച് ഒരു മാതാവിനേക്കാൾ വാത്സല്യപൂർവ്വം പരിലാളിക്കുന്നു. ഈശ്വരസൃഷ്ടിയിൽ വലിയവനാര്...മഹാമായാ, ഞാൻ ഒന്നു ചോദിക്കട്ടെ. ദുർഗ്ഗാദാസ് കൂടെ വന്നിട്ട് ആകാമെന്നാണു വിചാരിച്ചിരുന്നത്. എങ്കിലും ചോദിക്കയാണ്. നിങ്ങൾ മാർവാഡിൽ പോയി, അനാഥരായി അധീരരായിരുന്ന ജനതതിയെ ഉത്തേജിപ്പിച്ചു. ഒരു മഹാസേനതന്നെ സജ്ജമാക്കി. അവർ തക്കസമയത്തു സഹായത്തിനെത്തുകയുംചെയ്തു. ഈ യുദ്ധം ഇങ്ങനെ ലഘുവായി ജയിക്കുവാൻകഴിഞ്ഞതും അതുകൊണ്ടാണ്. എന്നാൽ ഇനി അവർ അവരുടെ വിശ്വസ്തനായകനായ ദുർഗ്ഗാദാസിന്റെ ചുറ്റുംനിന്നു സമരംചെയ്തുകൊള്ളും. നിങ്ങൾക്കു നിങ്ങളുടെ കുഞ്ഞിൻെറകൂടെ സ്വൈരമായി ഇവിടെ താമസിച്ചുകൂടേ?

മഹാമായ: വയ്യ റാണാ, ഇതു് എൻെറ വീടല്ല. എന്റെ ഭർത്താവിന്റെ വീടാണ് എൻെറ വീട്. സമ്പത്തിലും ക്ഷതിയിലും, സുഖത്തിലും ദുഃഖത്തിലും, ശാന്തിയിലും അശാന്തിയിലും, ജീവിതത്തിലും മരണത്തിലും ഭർത്താവിന്റെ ഭവനമാണ് ഭാര്യയ്ക്കും ഭവനം.

രാജസിംഹൻ: എന്നാൽ ഇപ്പോൾ നിങ്ങൾക്ക് അവിടെ നിർഭയമായി ജീവിക്കുവാൻ കഴിയുമോ?

മഹാമായ: എനിക്ക് അഭയസ്ഥാനം അന്വേഷിച്ചാണോ ഞാൻ ഇങ്ങോട്ടു വന്നതു്? എൻെറ അഭയ

സ്ഥാനം—അതു് സതിയുടെ ചിതയിലാണ്. ആ ഞാൻ എന്തു് ആപത്തിനെ ഭയപ്പെടണം? ഇല്ല, റാണാ, ഞാൻ ആപത്തിനെ സമാശ്ലേഷിക്കുന്നു! അവളെ എന്റെ കളിത്തോഴിയാക്കി അങ്കതലത്തിൽവച്ചു താലോലിക്കുന്നു. ഭൂകമ്പത്തിലാണ് എന്റെ ജനനം—എൻെറ ഭവനം കൊടുംകാററിൽ—എൻെറ ശയ്യ സംഹാരകാലകാളമേഘത്തിൽ. റാണാ, ഞാൻ പോകും. ഞാൻ ഒരു തീ കൊളുത്തി. അതു കെടാതെ വീശിക്കത്തിക്കണം. ആ തീയിൽ അറംഗസീബും മുഗൾ സാമ്രാജ്യവും വെന്തു വെണ്ണീറാകണം. അതുവരെ ഞാൻ കൊടുങ്കാറ്റുപോലെ വീശിയലറി പാഞ്ഞുകൊണ്ടിരിക്കും. അതുവരെ മാത്രം. എൻെറ ഉദ്ദേശം പൂത്തിയാകുന്നുവെന്നു കാണുന്ന മാത്രയിൽ ഞാൻ എന്റെ ഭർത്താവിൻെറ സന്നിധിയിലേക്കു പറന്നുപോകയും ചെയ്യും.

രാജസിംഹൻ: മഹാമായാ, എനിക്കു നിങ്ങളുടെ ദുഃഖവും കോപവും മനസ്സിലാക്കുവാൻ കഴിയും. എങ്കിലും—അതാ, ദുർഗ്ഗാദാസ് എത്തിക്കഴിഞ്ഞു.

(ദുർഗ്ഗാദാസ് പ്രവേശിക്കുന്നു.)

മുഗൾസൈന്യത്തെ മേവാടിൽനിന്നു പായിക്കുവാൻ കഴിഞ്ഞ നിങ്ങൾ ധന്യനാണ്. ജയസിംഹൻ ഇനിയും തിരിച്ചെത്തിയില്ല. ഞാൻ പറഞ്ഞതുപോലെ അക്ബർരാജകുമാരനെ മോചിപ്പിച്ചു തിരിച്ചയച്ചിരിക്കുമല്ലോ.

മഹാമായ: (അല്പം ഈഷ്യകലൻ ആശ്ചര്യസ്വരത്തിൽ) തിരിച്ചയച്ചുയോ? ആരെ?

രാജസിംഹൻ: ആരാവലിമലയിടുക്കിൽ ഇരുപുറവും നമ്മുടെ സേനയുടെ നടുവിൽ കുടുങ്ങി ആഹാരവും

വെള്ളവും കിട്ടാതെ വിഷമിച്ച അക്ബർകുമാരനെ യും സൈന്യത്തെയും ഭക്ഷണപാനീയങ്ങൾ നല്കി മോ ചിപ്പിച്ചു തിരിച്ചയയ്ക്കുവാൻ ഞാൻ പറഞ്ഞിട്ടുണ്ട്.

മഹാമായ: റാണാ, അവിടുന്ന് എന്താണു ചെയ്തതു്? അക്ബർകുമാരൻ! അങ്ങയുടെ രാജ്യത്തിനു് തീകൊ ളുത്തുവാൻ വന്നവനു് വിശന്നപോലും! ദാഹിച്ച പോലും! അവനെ സദ്യയൂട്ടി തേനും പാലും കുടിപ്പി ച്ചു് അച്ഛന്റെ അടുക്കൽ എത്തിക്കുവാൻ അവിടുന്ന് സ്വന്തപുത്രനെ നിയോഗിച്ചുപോലും! അക്ബർകുമാ രൻ! റാണാ! എന്റെ കുമാരനു് വിഷംകൊടുത്ത പ്പോൾ, അവന്റെ ശരീരം വിഷവേഗമേററു വെന്തു നീറിയപ്പോൾ, ഒരുതുള്ളി വെള്ളം കൊടുക്കുവാൻ— ഹാ! റാണാ!—

രാജസിംഹൻ: മഹാമായാ, നിങ്ങളുടെ മകനു വിഷം കൊടുത്തതു് ഔറംഗസീബാണു്. അക്ബറിനു് ആഹാരം നല്കിയതു് ഞാനാണു്. ഞാൻ ഡൽഹിയി ലെ മുഗൾചക്രവർത്തിയല്ല, മേവാടിലെ രജപുത്രരാജാ വാണു്. അതു നിങ്ങൾ മറക്കുന്നു.

മഹാമായ: ഇല്ല, റാണാ, ഞാൻ മറക്കുന്നില്ല. ഞാൻ ഒന്നും മറക്കുന്നില്ല. ഒന്നും ഒരിക്കലും മറക്കുകയുമില്ല. ഓരോന്നും എണ്ണിയെണ്ണി ഓർത്തുകൊണ്ടുതന്നെയാ ണു് ഞാൻ ജീവിക്കുന്നതു്. അതു് ഇപ്പോൾത്തന്നെ അവിടുത്തേക്കു ബോദ്ധ്യമാകയുംചെയ്യും. ദുർഗ്ഗാദാസ്, നിങ്ങൾ ബീഗമിനെ മോചിപ്പിച്ചില്ലല്ലോ?

ദുർഗ്ഗാദാസ്: ഇല്ല, ഇവിടെ കൊണ്ടുവന്നിട്ടുണ്ട്.

രാജസിംഹൻ: ബീഗം! ഏതു ബീഗം?

ദുർഗ്ഗാദാസ്: കാശ്മീർകാരി ബീഗം ഗുൽനാർ.

രാജസിംഹൻ: അവരെ എന്തിനു ബന്ധിച്ചു? എന്തു കൊണ്ട് ഉടൻ മോചിപ്പിച്ചില്ല?

ദുർഗ്ഗാദാസ്: ഞാൻ കേവലം സേനാനായകൻ. ശത്രുവിനെ ബന്ധിക്കുവാൻ എനിക്ക് അധികാരമുണ്ട്; മോചിപ്പിക്കുവാനുള്ള അധികാരം രാജാവിനു മാത്രം.

രാജസിംഹൻ: ദുർഗ്ഗാദാസ്, ഉടൻ പോയി ബീഗത്തെ മോചിപ്പിച്ച് സപരിവാരം ചക്രവർത്തിയുടെ കൂടാരത്തിലെത്തിക്കൂ.

മഹാമായ: റാണാ! എന്ത്? എന്താണ് അവിടുന്നു പറയുന്നത്?

രാജസിംഹൻ: സ്ത്രീകളോടു നമുക്കു യുദ്ധമില്ല.

മഹാമായ: സ്ത്രീകളോടു യുദ്ധമില്ലേ? എന്നാൽ ഞാൻ ഇവിടെ വന്ന് അഭയംപ്രാപിക്കേണ്ടിവന്നതെന്ത്? ഒരു സ്ത്രീയായ എന്നോടുള്ള യുദ്ധമല്ലേ ഈ കാണുന്നത്? ഞാനായിരുന്നു ബന്ധനസ്ഥയെങ്കിൽ ഈ ബീഗം ഇന്ന് എന്തുചെയ്യുമായിരുന്നു?

രാജസിംഹൻ: അറിഞ്ഞുകൂടാ. എന്തായാലും മുഗളന്മാരുടെ രാജനീതി രജപുത്രർക്കു പ്രമാണമല്ല.

മഹാമായ: ഇല്ല റാണാ, ഞാൻ ഈ ബീഗത്തെ ഇങ്ങനെ വിട്ടയയ്ക്കയില്ല. പ്രതീകാരം ചെയ്യും.

രാജസിംഹൻ: പ്രതീകാരം! എന്തിനുള്ള പ്രതീകാരം?

മഹാമായ: പ്രതീകാരം എന്തിനെന്നോ അവിടുന്നു ചോദിക്കുന്നത്? എന്തിനാണ് ഇവളോടു പ്രതീകാരം ചെയ്തുകൂടാത്തതെന്നു ചോദിക്കണം. എന്റെ ഭർത്താവിനെയും പ്രഥമപുത്രനെയും വധിച്ചത് ഈ കാശ്മീർകാരി ബീഗമാണ്. എന്നെയും എന്റെ ഇളയ കുഞ്ഞിനെയും വധിക്കുവാൻ ഇന്നു പ്രേരിപ്പിക്കുന്നതും ഇവളാണ്. ഇവളാണ് ഒരു കാട്ടുജന്തുവിനെപ്പോ

ലെ എന്നെ നായാടുന്നതു്. ഇന്നു് ഇവൾ എന്റെ കൈയിലകപ്പെട്ടു. എന്റെ പ്രതിക്രിയ കൂടാതെ ഇനി ഇവളെ വെറുതെ വിടുകയോ?

രാജസിംഹൻ: എന്തു പ്രതിക്രിയയാണു് ചെയ്യുവാനുദ്ദേശിക്കുന്നതു്?

മഹാമായ: അതു തീരുമാനിച്ചില്ല. തുണ്ടുതുണ്ടായി അരിഞ്ഞു് അഗ്നിയിൽ ഹോമിച്ചാൽ മതിയാകയില്ല. രോമകൂപങ്ങൾതോറും കൂർത്ത നാരാചം തറച്ചു കയററിയാലും മതിയാകയില്ല. അത്ഭുതപൂർവ്വവും അതുലഭീകരവുമായ ഒരു ദണ്ഡനവിധം കണ്ടുപിടിക്കണം. ഒരു സ്ത്രീയെ എങ്ങനെ ദണ്ഡിപ്പിക്കണമെന്നു കണ്ടുപിടിക്കുവാൻ ഒരു സ്ത്രീക്കു മാത്രമേ കഴിയൂ.

രാജസിംഹൻ: പാപത്തിനു ശിക്ഷ നല്കുക എന്റെയും നിങ്ങളുടെയും അധികാരത്തിലുൾപ്പെട്ടതല്ല. അതിനുള്ള അധികാരി—

മഹാമായ: (എഴുന്നേററു്) അധികാരി! അധികാരി എവിടെ? എവിടെയാണദ്ദേഹം? അദ്ദേഹം പക്ഷപാതചിത്തനായി കണ്ണുമടച്ചു മൗനം ഭജിക്കുന്നു! ആകാശത്തുനിന്നു് ഇടിവാൾ അടർന്നുവീഴുന്നതു് എന്നും പുണ്യപുരുഷന്മാരുടെ തലയിലാണു്, പാപികളുടെയല്ല. ഭൂകമ്പം തകർക്കുന്നതു് ദുഷ്ടുഭക്കന്മാരുടെ മാളികകളല്ല, പാവങ്ങളുടെ പാഴ്ക്കുടിലുകളാണു്. ജലപ്രളയം ഉദ്ധതങ്ങളായ മാമരങ്ങളെയല്ല, വിനതങ്ങളായ പുഷ്പവനികകളെയാണു് നശിപ്പിക്കുന്നതു്. ഈശ്വരനിയമം ധർമ്മാധർമ്മങ്ങൾ ധിക്കരിച്ചിരിക്കുന്നു! നിസ്സഹായനും നിരാശ്രയനും ആയി ആരുണ്ടോ അവന്റെ കഴുത്തു് ആദ്യം അറുക്കുന്നു!

രാജസിംഹൻ: കോപാവേശത്താൽ ഈശ്വരനിന്ദ ചെയ്യരുത്. അധർമ്മം അവസാനം പരാജയപ്പെടുകതന്നെ ചെയ്യും.

മഹാമായ: എന്താണ് ആ അവസാനം? ആ അവസാനം ഞാൻ കാണുന്നില്ല. കപടതയുടെ പുറകേ നിഷ്ഠപടത തെണ്ടുന്നതാണ് ഞാൻ കാണുന്നതു്. കപടതയാകട്ടെ, ഒന്നു തിരിഞ്ഞുനോക്കുവാൻപോലും കനിയുന്നുമില്ല. അസത്യത്തിൻെറ അടിമയായ സത്യത്തിന് തലപൊക്കുവാൻ കഴിയുന്നില്ല. അനീതി നീതിയെ അടിച്ചമർത്തി വിജയവൈജയന്തിക പറപ്പിക്കുന്നു. ഈ ജീർണ്ണിച്ച ധർമ്മക്ഷേത്രത്തിൽനിന്നു നിരന്തരമുയരുന്നതു് അധർമ്മത്തിന്റെ കാഹളമാണ്. എന്നിട്ട് അവിടുന്നു പറയുന്നു അധർമ്മം അവസാനം പരാജയപ്പെടുമെന്നു്. എന്റെ കദനത്തിൻെറ കാഠിന്യം ശരിക്കൊന്നു ഗ്രഹിക്കുവാൻ അവിടുത്തേക്കു കഴിഞ്ഞിരുന്നെങ്കിൽ! റാണാ, ഞാൻ അവളെ വെറുതെ വിടുകയില്ല!

രാജസിംഹൻ: ഞാൻ ജീവിച്ചിരിക്കെ സ്ത്രീകളോട് അപമര്യാദ കാട്ടുവാൻ ഞാൻ അനുവദിക്കുകയില്ല. ദുർഗ്ഗാദാസ്, പോകൂ. ബീഗത്തെ യഥോചിതം ചക്രവർത്തിയുടെ അടുക്കൽ എത്തിക്കൂ.

മഹാമായ: ദുർഗ്ഗാദാസ്, അതുതന്നെ ഞാൻ വിലക്കുന്നു. നിങ്ങൾ റാണായുടെ ഭൃത്യനല്ല, എന്റെ ഭൃത്യനാണ്.

ദുർഗ്ഗാദാസ്: മഹാരാജ്ഞി ക്ഷമിക്കണം. ഈ യുദ്ധത്തിൽ നാമെല്ലാവരും മഹാറാണായുടെ ഭൃത്യർ മാത്രമാണ്. ബീഗം മേവാടിലെ റാണായുടെ ബന്ധനത്തിലാണ്, മാർവാടിലെ രാജ്ഞിയുടെ ബന്ധനത്തിലല്ല. തിരുമേനി, അവിടുന്നു തന്നത്താൻ മറക്കരുതു്. തിരുമേ

നിയേ രക്ഷിക്കുവാൻവേണ്ടി മാത്രമാണ് റാണാ ഈ യുദ്ധം സ്വയം വരിച്ചതു്. അദ്ദേഹത്തിന്റെ ആജ്ഞ സാദരം സ്വീകരിക്കുക നമ്മുടെ ധർമ്മം മാത്രമാണ്.

മഹാമായ: (ചിന്താമഗ്നയായി മൗനയായി കുറച്ചു കഴിച്ചിട്ടു്) ദുർഗ്ഗാദാസ്, നിങ്ങൾ പറഞ്ഞതു് മുഴുവൻ സത്യമാണ്. (റാണായുടെ മുൻപിൽ മുട്ടുകുത്തിക്കൊണ്ടു്) റാണാജീ, എനിക്കു മാപ്പുതരണം! ദുഃഖാതിരേകത്താൽ ഞാൻ ദുർബ്ബലയായി ഭ്രാന്തിയായിപ്പോയി! കദനഭാരം എന്റെ കരൾ നീറുന്നതു് അവിടുന്ന് അറിയുന്നില്ലേ? ഞാൻ ഭ്രാന്തിയായിപ്പോയി! റാണാ, എനിക്കു മാപ്പുതരണം!

രാജസിംഹൻ: മഹാമായാ, നിങ്ങൾ എന്നോടു മാപ്പു ചോദിക്കേണ്ട ആവശ്യമില്ല. എന്നാൽ എന്നോട് അപേക്ഷിച്ച മാപ്പ് നിങ്ങൾ ബീഗത്തിനു നല്കുമെന്നു ഞാൻ ആശിക്കുന്നു. ബന്ധനസ്ഥയെ വിചാരണയ്ക്കായി നിങ്ങളെത്തന്നെ ഏല്പിച്ചിരിക്കുന്നു. അവൾക്കു മാപ്പുകൊടുത്തു് സ്വന്തമഹത്വം തെളിയിക്കൂ. സ്ത്രീകളുടെ മാന്യത സ്നേഹം, കാരുണ്യം, ഭക്തി, ക്ഷമ ഇവകളിലാണ്. അവയിലാണ് അബലകളുടെ ബലം. അഥവാ ശിക്ഷിക്കണമെന്നുതന്നെ വിചാരിക്കുക. നിങ്ങളെ അപായപ്പെടുത്തുവാൻ അനവരതം അനുധാവനംചെയ്യുന്ന ബീഗത്തിനു് പുഞ്ചിരിതൂകി മാപ്പുകൊടുക്കുന്നതു് ഒരു നിസ്സാരശിക്ഷയെന്നു വിചാരിക്കുന്നുണ്ടോ?

മഹാമായ: ദുർഗ്ഗാദാസ്, ബീഗത്തെ കൂട്ടിക്കൊണ്ടുവരൂ.
(ദുർഗ്ഗാദാസ് പോകുന്നു.)

രാജസിംഹൻ: ബീഗത്തെ നിങ്ങളുടെ കാരുണ്യത്തിനു വിട്ടിട്ട് ഞാനും ഇതാ പോകുന്നു. (പോകുന്നു.)

(രാജ്ഞി ചിന്താമഗ്നയായിരിക്കുന്നു. അല്പം കഴിഞ്ഞു് ദുർഗ്ഗാദാസ് ബീഗത്തെയുംകൊണ്ടു പ്രവേശിക്കുന്നു.)

മഹാമായ: സലാം ബീഗം!

ഗുൽനാർ: ആര്! ഇതു ജസ്വന്തസിംഹന്റെ രാജ്ഞിയല്ലേ?

മഹാമായ: ആൾ തീരെ മനസ്സിലാകുന്നില്ല, അല്ലേ? ഈ സകല സന്നാഹങ്ങളോടുംകൂടെ ഒരു മഹായുദ്ധംതന്നെ നടത്തി ആരെ പിടിക്കുവാൻ നിങ്ങൾ പുറപ്പെട്ടിരിക്കുന്നുവോ ആ രാജ്ഞിതന്നെയാണു ഞാൻ. ഭർത്താവിനെയും പുത്രനെയും ഭക്ഷിച്ചിട്ടും ശമിക്കാത്ത നിങ്ങളുടെ ജഠരാഗ്നിക്കു നിങ്ങൾ ഇരതേടിനടക്കുന്ന ആ രാജ്ഞിതന്നെ. ഇതിന്നിടെ നേരിട്ടുകണ്ടിട്ടു് ആൾ മനസ്സിലാകുന്നുമില്ല. ഈ വിസ്മൃതികൊണ്ടു കാര്യമാകില്ല, ബീഗം.

ഗുൽനാർ: നിങ്ങളാണോ ദുർഗ്ഗാദാസ്?

ദുർഗ്ഗാദാസ്: അതെ.

ഗുൽനാർ: എന്നെ ഇവിടെ എന്തിനു കൊണ്ടുവന്നു?

ദുർഗ്ഗാദാസ്: വിചാരണ നടത്തുവാൻ.

ഗുൽനാർ: എവിടെ? ആരുടെ മുൻപിൽ?

മഹാമായ: ഇവിടെ. എന്റെ മുൻപിൽ. ആരെ നിങ്ങളുടെ മുൻപിൽ പിടിച്ചുകെട്ടിയിട്ടു് വിസ്തരിക്കാതെ വധിക്കണമെന്നു വിചാരിച്ചുവോ അവളുടെ മുൻപിൽ. എന്താ, അതു് അത്ര സുഖപ്രദമായി തോന്നുന്നില്ലെന്നുണ്ടോ? ഇത്ര ഗൗരവത്തോടുകൂടി ദുർഗ്ഗാദാസിനെ ഉറിച്ചുനോക്കുന്നതെന്തു്? മുഗൾചക്രവർത്തിയുടെ ബീഗത്തെ ബന്ധിച്ചു മാർവാഡിലെ രാജ്ഞിയുടെ മുൻപിൽ ഹാജരാക്കിയ കാഫ്റുടെ ധാർഷ്ട്യത്തെപ്പററി

ചിന്തിക്കയായിരിക്കാം. ബീഗം, നിങ്ങൾ എന്തു ശിക്ഷയാണു് ഇഷ്ടപ്പെടുന്നതു്?

ഗുൽനാർ: ഞാൻ ബന്ധനസ്ഥയല്ലേ? ഇഷ്ടംപോലെ ശിക്ഷിച്ചുകൊള്ളണം.

മഹാമായ: എന്റെ ഇഷ്ടംപോലെയോ? അതു വളരെ കടുത്തുപോകും. നിങ്ങൾ സഹിക്കയില്ല. ദുസ്സഹദുരിതംനിറഞ്ഞതായിരിക്കും. അതിന്റെ മുൻപിൽ നരകാഗ്നി വസന്തവായുപോലെ ശീതളമായിരിക്കും. അതു പോകട്ടെ. നിങ്ങളുടെ സ്ഥാനത്തു ഞാനായിരുന്നുവെങ്കിൽ നിങ്ങൾ എന്നോടു് എങ്ങനെ വർത്തിക്കുമായിരുന്നു?

ഗുൽനാർ: എന്റെ കാൽ കഴുകി കുടിപ്പിക്കും. എന്നിട്ടു് തുണ്ടുതുണ്ടാക്കി തീയിലിട്ടെരിക്കും.

മഹാമായ: ദുഷ്ടതയ്ക്കു് ഇനിയും കുറവില്ല. വിഷപ്പല്ലു പറിഞ്ഞിട്ടും ചീററലു നിന്നിട്ടില്ല. ഗുൽനാർ, ആലംഗസീബ് ചക്രവർത്തിയുടെ പത്നിയായ നിങ്ങളുടെ ജീവൻ ഇന്നു് എന്റെ കൈക്കുള്ളിലാണു്. നിങ്ങളെ എന്റെ കാൽകഴുകിക്കുടിപ്പിക്കുവാനും തുണ്ടുതുണ്ടാക്കി തീയിലിട്ടു ദഹിപ്പിക്കുവാനും എനിക്കു കഴിയും. എന്നാൽ ഞാൻ അതു ചെയ്യുന്നില്ല. നിങ്ങളെ മോചിപ്പിച്ചിരിക്കുന്നു. സേനാപതീ, ഇവരെ സോപചാരം ചക്രവർത്തിയുടെ അടുക്കൽ എത്തിക്കു—എന്താ സ്തബ്ധയേപ്പോലെ നില്ക്കുന്നതു്? ആശ്ചര്യം തോന്നുന്നോ? ഇതാണു് ഒരു രജപുത്രവനിതയുടെ പ്രതികാരം... ദുർഗ്ഗാദാസ്, നിങ്ങൾക്കു പോകാം.

(ഗുൽനാറിനെയും കൂട്ടിക്കൊണ്ടു് ദുർഗ്ഗാദാസ് പോകുന്നു.)

മഹാമായ: (ദീർഘനിശ്വാസത്തോടുകൂടി) ആവൂ! അങ്ങനെ അവസാനിക്കട്ടെ...എന്റെ ജീവിതവ്രതം ഇന്നു

പുത്രിയായി. ഞാൻ മരണത്തിന്റെ പാരണയ്ക്കായി കൈനീട്ടുന്നു. (എഴുന്നേറ്റു മേല്പോട്ടുനോക്കിക്കൊണ്ട്) നാഥാ, അവിടുത്തെ ശത്രുക്കൾ പരാജിതരാണ്. അവിടുത്തെ പുത്രൻ സുരക്ഷിതനാണ്. അവിടുത്തെ വംശം പുനഃപ്രതിഷ്ഠിതമാണ്. ഇനിയെല്ലാം ഈശ്വരേച്ഛപോലെ നടന്നുകൊള്ളും. ഇതിനായി ഇത്രനാളും ഞാൻ അവിടുത്തെ പിരിഞ്ഞിരുന്നു. ഇനി എന്റെ സ്ഥാനം അവിടുത്തെ പാദാന്തികത്തിലാണ്. സതിയുടെ ചിതാഭസ്മത്തിൽ ഞാൻ ഒന്നു മുങ്ങിക്കുളിച്ചുകൊള്ളട്ടെ. അഗ്നിഭഗവാൻ അനുഗ്രഹിച്ചരുളുന്ന പീതകൗശേയം ഞാൻ ഒന്നു ചുറ്റിക്കൊള്ളട്ടെ. എന്നിട്ട്, ഭർത്താവേ! അവിടുത്തെ പാവനപാദങ്ങളിൽ പ്രണമിച്ചുകൊള്ളട്ടെ!

(കർട്ടൻ)

## പാത്രങ്ങൾ

കൃഷ്ണപിള്ള
ഗോപാലൻനായർ
ശങ്കരക്കുറുപ്പ്
കല്യാണിയമ്മ
നാരായണി
നാട്ടുപ്രമാണി
മൂന്നു പുരുഷന്മാരും രണ്ടു സ്ത്രീകളും

## രംഗം ഒന്ന്

[കൃഷ്ണപിള്ളയുടെ വീട്ട്. സമയം സായാഹ്നം. കൃഷ്ണപിള്ള ഒരു കസേരയിൽ ഇരിക്കുന്നു. മധ്യവയസ്കൻ. ക്ഷീണിച്ച ശരീരം. നീട്ടി വളർത്തിയ താടിമീശ. ദൈന്യവും ക്ലേശപൂർണ്ണവും കാണുന്നവർക്ക് കരയുകയോ ചിരിക്കുകയോ വേണ്ടതെന്നു സംശയം തോന്നിക്കുന്നതുമായ മുഖഭാവം. വെള്ളമുണ്ടും ഷർട്ടും. കസേരയുടെ പുറംചാരിയിൽ മടക്കിയിട്ടിരിക്കുന്ന ടൗവൽ. വലതുവശത്ത് ഒരു സ്റ്റൂളിൽ വച്ചിരിക്കുന്ന അലുമിനിയംചരുവത്തിൽ തിളച്ചുകൊണ്ടിരിക്കുന്ന പാല് ഇടയ്ക്കിടയ്ക്ക് ഇളക്കുന്നുണ്ട്. ഇടയ്ക്കിടയ്ക്ക് ചിന്താമഗ്നനായി നിശ്ചലനാകുന്നുണ്ട്. സദാതന്നെ താടിമീശ ഇടതു കൈകൊണ്ട് തടവുന്നുണ്ട്. ശങ്കരക്കുറുപ്പ് പ്രവേശിക്കുന്നു.]

കൃഷ്ണപിള്ള: (സന്തോഷവും വാത്സല്യവും വ്യസനവും കലർന്ന സ്വരത്തിൽ) അല്ല, ശങ്കരനോ? വരൂ വരൂ! ഇരിക്കൂ, ശങ്കരാ. അവിടെ ഇരിക്കൂ—ആ കസേരയിൽ.

(ശങ്കരക്കുറുപ്പ് ഇരിക്കുന്നു.)

ഹാ, എത്ര നാളായി കണ്ടിട്ട്! നിന്നെ കാണുമ്പോൾ—(തൊണ്ട ഇടറുന്നു.)

ശങ്കരക്കുറുപ്പ്: കൂടെക്കൂടെ വരണമെന്നുണ്ട്. പക്ഷേ,—

കൃഷ്ണപിള്ള: ഹേയ്, അതു പറയണോ? എനിക്കറിഞ്ഞുകൂടേ ശങ്കരനെ? ശങ്കരാ, നിന്നെ കാണാൻ ഞാൻ എത്ര കൊതിച്ചിരുന്നുവെന്നു കാണുമ്പോഴാണ് എനിക്കുതന്നെ മനസ്സിലാകുന്നത്.

ശങ്കരക്കുറുപ്പ്: സാറ് എത്ര ക്ഷീണിച്ചിരിക്കുന്നു! ഞാൻ ഓരോ പ്രാവശ്യം വരുമ്പോഴും കൂടുതൽ കൂടുതൽ ക്ഷീണിച്ചാണു കാണുക.

കൃഷ്ണപിള്ള: ഹേയ്, ഒന്നുമില്ല! ഞാൻ വളരെ സുഖമായി—

ശങ്കരക്കുറുപ്പ്: പണ്ടു കണ്ടിട്ടില്ലാത്തവരോടു പറയണം. ആളു മാറുന്നതു മനസ്സിലാക്കാം, വീടിനുപോലും എന്തൊരു മാററമാണ്! എങ്ങനെയിരുന്ന വീടാണ്! അതു് എന്തുപോലെയായി!

കൃഷ്ണപിള്ള: (ഗദ്ഗദത്തോടെ) എല്ലാം മാറിപ്പോയി, ശങ്കരാ, എല്ലാം മാറിപ്പോയി! ദൈവം ഓങ്ങിയടിച്ചു. ഇവന്റെ തലയിൽ. ഒരു ദയയുമില്ലാതെ വെച്ചു വീക്കിത്തന്നു. തരട്ടെ, തരട്ടെ! തട്ടുകൊണ്ടോക്കുമോ? താങ്ങാം. വേണ്ടിവന്നില്ലേ? എല്ലാം താങ്ങാം.

ശങ്കരക്കുറുപ്പ്: എങ്കിലും ഇങ്ങനെ പട്ടിണികിടന്നാൽ—

കൃഷ്ണപിള്ള: പട്ടിണിയോ? കൊള്ളാം! (സ്റ്റൗവിലെ തീ കെടുത്തിക്കൊണ്ടു്) ഇതാ, നോക്കു്. ഉച്ചയ്ക്കുള്ള ആഹാരം കാലമായിക്കഴിഞ്ഞു! ഇങ്ങനെ മൂന്നുനേരമാണ്.

ശങ്കരക്കുറുപ്പ്: (ചരുവത്തിലേക്കു നോക്കിക്കൊണ്ടു്) ഓരോ തുടം പാലുവീതം!

കൃഷ്ണപിള്ള: ഓരോ തുടമോ? നാഴി പാലുണ്ടു്. ചിലപ്പോൾ പഴമോ റൊട്ടിയോ വല്ലതുംകൂടെ വാങ്ങുകയും ചെയ്യും.

(ഗോപാലൻനായർ പ്രവേശിക്കുന്നു.)

ഗോപാലൻനായർ: (ശങ്കരക്കുറുപ്പിനോടു്) എന്താ, പോരായോ? ഞാൻ പറഞ്ഞുപറഞ്ഞു മടുത്തു. ഇവിടെ അടുപ്പിൽ പുക പാടില്ലെങ്കിൽ എന്റെകൂടെ വന്നു താമസിക്കാൻ വിളിച്ചു. വരുകയില്ല. വേണ്ടാ, ആഹാരമൊക്കെ ഞാൻ ഇവിടെ കൊടുത്തയയ്ക്കാമെന്നു പറഞ്ഞു. സമ്മതിക്കയില്ല. എന്തു ചെയ്യാൻ കഴിയും?

ശങ്കരക്കുറുപ്പ്: ഇവിടെ വേലക്കാരാരുമില്ലേ?
ഗോപാലൻനായർ: അതെങ്ങനെയാ? വേലക്കാരനു വായു ഭക്ഷണം മതിയോ?
കൃഷ്ണപിള്ള: അതൊന്നുമല്ല. എന്തിനാണ് വേലക്കാരൻ? ഇവിടെ എന്തു വേലയാണ്? എൻെറ കാര്യം നോക്കാൻ—
ഗോപാലൻനായർ: ഇവിടെ ഇതിനു മുൻപ് ഒരു പട്ടാളമുണ്ടായിരുന്നല്ലോ. ആരുടെ കാര്യം നോക്കാനായിരുന്നു? ആ പാവത്തിന്റെയോ?
ശങ്കരക്കുറുപ്പ്: സാറിന്റെ ഗുമസ്തനെവിടെ?
ഗോപാലൻനായർ: ഹ...ഹ...ഹ...ഗുമസ്തനോ? കുറുപ്പ് എന്താ ചോദിക്കുന്നതു്? കച്ചേരിയിൽ പോകുന്നതേയില്ല.
ശങ്കരക്കുറുപ്പ്: പിന്നെന്തു ചെയ്യുന്നു?
കൃഷ്ണപിള്ള: ഒന്നും ചെയ്യുന്നില്ല.
ശങ്കരക്കുറുപ്പ്: ഇവിടെനിന്നു് ഒരിടത്തും പോകയുമില്ല!
ഗോപാലൻനായർ: നന്നായിപ്പോയി! ഒരിടത്തും പോകയില്ല. ഒരു മനുഷ്യനെ ഇതിനകത്തു കയറുകില്ല. അഥവാ വല്ല മഹാപാപിയും ഇവിടെ കാലു കുത്തിയാൽ അവൻ ജീവനുംകൊണ്ടു പോകയുമില്ല.

(കൃഷ്ണപിള്ള പരിഭവത്തോടുകൂടി ഗോപാലൻനായരെ നോക്കുന്നു.)

മിഴിച്ചു നോക്കുകയൊന്നും വേണ്ടാ. അല്ലെങ്കിൽ ഒന്നു പറയണം, ഒരാളുടെ പേരു്! ഞാൻ മാത്രമുണ്ടു് ആറ്റിയാലും ചീററിയാലും നാണമില്ലാതെ.
കൃഷ്ണപിള്ള: (കഠിനദുഃഖത്തോടുകൂടി) അങ്ങനെ പറയരുതു്. എന്നോടു സ്നേഹമുണ്ടെങ്കിൽ—
ഗോപാലൻനായർ: (പരിഭവം ഭാവിച്ചുകൊണ്ടു്) സ്നേഹം! അങ്ങോട്ടു മാത്രം സ്നേഹമെല്ലാം. ഇങ്ങോട്ടു്—

കൃഷ്ണപിള്ള: എനിക്കു സ്നേഹമില്ലേ, നിങ്ങളോട്? ഈശ്വരാ, എനിക്കു നിങ്ങളോടുള്ളപോലെ സ്നേഹം!...

ഗോപാലൻനായർ: അപ്പോൾ നിങ്ങളുടെ ഈ പ്രിയ ശിഷ്യൻ ശങ്കരനോടോ?

കൃഷ്ണപിള്ള: ശങ്കരാ, ഇതു കണ്ടോ? എന്നെ ഇട്ടു പെട്ടുന്ന പാടു കണ്ടോ? ഇതെല്ലാം എന്താണെന്നോ? എന്നോടുള്ള സ്നേഹം. കഷ്ടം, നിങ്ങൾക്കെല്ലാം സ്നേഹിക്കാൻ കിട്ടിയതു് എന്നെയാണല്ലോ! ദൈവം ഉപേക്ഷിച്ച ഈ പാപിയെ!

ശങ്കരക്കുറുപ്പ്: ഒരു ജോലിയും ഇല്ലാതെ, എങ്ങും പോകാതെ, ആരെയും കാണാതെ, ഇങ്ങനെ ഇരുന്നാൽ?

ഗോപാലൻനായർ: ഇരുന്നാൽ? ഇരിക്കും; അത്രതന്നെ—അല്പം നിയംചരുവം, ഒരുതുടം പാലു്, താടിമീശ, ഒരേ ഒരിരിപ്പ്.

ശങ്കരക്കുറുപ്പ്: സാറിന്റെ വ്യസനം ഞങ്ങൾക്കു നല്ലവണ്ണം അറിയാം. നിങ്ങളുടെ അന്നത്തെ ജീവിതം, പരസ്പരസ്നേഹം—

കൃഷ്ണപിള്ള: സ്നേഹം, സ്നേഹം—അതു പോയി. ഇനി ഈ ലോകത്തിൽ സ്നേഹമേയില്ല. അവളുടെകൂടെ പോയി. എന്റെ ജാനകിയുടെകൂടെ. ജാനകി! ഹാ! അവൾ സാക്ഷാൽ ജാനകിയായിരുന്നു. (കരയുന്നു.)

ശങ്കരക്കുറുപ്പ്: എങ്കിലും ഒരു കൊല്ലം കഴിഞ്ഞു.

കൃഷ്ണപിള്ള: ഒരു കൊല്ലമോ? ഒരു ജന്മം കഴിഞ്ഞെന്നു പറയൂ. മറ്റൊരു ജന്മത്തിലാണു ഞാൻ.

ശങ്കരക്കുറുപ്പ്: പക്ഷേ, ഇങ്ങനെയിരുന്നാൽ ആ ദുഃഖത്തിൽനിന്നു കരകയറുക—

കൃഷ്ണപിള്ള: കരകയറുകയോ? ഞാനോ? എനിക്ക് ഏതു

കരയാണ്? എവിടെ കയറുവാനാണ്? ഒന്നുമില്ല. ഭൂങ്ങുകതന്നെ. കീഴോട്ടുകീഴോട്ടു ഭൂങ്ങുകതന്നെ.

ശങ്കരക്കുറുപ്പ്: അതു ശരിയല്ല. എത്ര കഠിനദുഃഖവും കാലംകൊണ്ടു നീങ്ങാതിരിക്കയില്ല. എന്നാൽ നാമുംകൂടെ ഒട്ടൊന്നനുകൂലിക്കണം.

കൃഷ്ണപിള്ള: ഞാൻ എന്തുചെയ്യട്ടെ? എല്ലാം ഞാൻ എങ്ങനെ മറക്കും?

ഗോപാലൻനായർ: ഇങ്ങനെ ഈച്ചയനങ്ങാത്ത വീട്ടിനകത്തു് അടച്ചുപൂട്ടി താടിയും വളർത്തി പട്ടിണികിടക്കണം. അപ്പോൾ എല്ലാം മറക്കും.

ശങ്കരക്കുറുപ്പ്: എനിക്കു തോന്നുന്നതു്, ഒന്നാമതായിട്ട് ഇവിടെ ഒരു വേലക്കാരനെ നിർത്തണം.

കൃഷ്ണപിള്ള: (അസഹിഷ്ണുതയോടുകൂടി) എന്തിന്, എന്തിനാണ്, ഈ വേലക്കാരൻ?

ശങ്കരക്കുറുപ്പ്: സാറിന്റെ പാകംനോക്കാൻതന്നെ.

കൃഷ്ണപിള്ള: എനിക്ക് ഒരു പാകവും നോക്കാനില്ല.

ശങ്കരക്കുറുപ്പ്: വളരെയുണ്ട്. എത്ര ക്ഷീണിച്ചുപോയെന്നു സാറു് അറിയുന്നില്ല.

കൃഷ്ണപിള്ള: എനിക്ക് ഒരു ക്ഷീണവുമില്ല.

ഗോപാലൻനായർ: ഇല്ല. വളരെ നന്നായിരിക്കയാണ്. ആട്ടെ, കുറുപ്പേ, അടുത്തതു കേൾക്കട്ടെ.

ശങ്കരക്കുറുപ്പ്: കച്ചേരിയിൽ പോയിത്തുടങ്ങണം.

കൃഷ്ണപിള്ള: (സഹിക്കവയ്യാതെ) വയ്യാ. എനിക്കു വയ്യാ. ഇനി കച്ചേരിയിൽ പോകുക. ഞാൻ! ഹോ! ഹോ! ശങ്കരാ, എനിക്കതു് ഓർക്കാൻകൂടെ വയ്യാ!

ഗോപാലൻനായർ: വേണ്ടാ, ഓർക്കണ്ടാ. ഇനിയത്തേതുകൂടെ അങ്ങു പറഞ്ഞേക്കണം. അല്പം ഒന്നു മാറിയി

തണ്ണെക്കൊള്ളണം. അല്ലെങ്കിൽ ചാടി കാച്ചിപ്പിടിപ്പിച്ചതുതന്നെ.

കൃഷ്ണപിള്ള: (സങ്കടവും പരിഭവവും കലർന്ന സ്വരത്തിൽ) ശങ്കരാ, നീ, നീകൂടെ അങ്ങനെ പറയരുത്.

ശങ്കരക്കുറുപ്പ്: എങ്ങനെ?

കൃഷ്ണപിള്ള: നീയും അതു പറയും. നിങ്ങളെല്ലാം അതു തന്നെ പറയും. അന്യരുടെ സങ്കടത്തെപ്പറ്റി വിചാരമുണ്ടെങ്കിലല്ലേ?

ഗോപാലൻനായർ: എന്ത്, എന്ത്, പ്രിയശിഷ്യനും എന്നെപ്പോലെ വഷളനായോ?

കൃഷ്ണപിള്ള: വേണ്ടാ, വേണ്ടാ, നിങ്ങളാരും എന്നോട് ഒന്നും പറയണ്ടാ.

ഗോപാലൻനായർ: കണ്ടോ, കയറിട്ടുകഴിഞ്ഞു പൂച്ചയ്ക്ക്! ഇനി ചാടി കടിക്കുകയോ അള്ളുകയോ... നിങ്ങളായതു ഭാഗ്യം. ഞങ്ങളുടെ ജസ്റ്റിസ്വാമിയായിരുന്നെങ്കിൽ...

കൃഷ്ണപിള്ള: (അല്പം ലജ്ജയോടുകൂടി) തുടങ്ങിയല്ലോ! ഇനി അതാണ്. നിങ്ങൾക്ക് എന്തെങ്കിലും അബദ്ധം പറഞ്ഞുകൊണ്ടുതന്നെ ഇരിക്കണം.

ഗോപാലൻനായർ: എന്നാൽ നിങ്ങളുടെ സംബന്ധം തന്നെ കേൾക്കട്ടെ. നിങ്ങൾ അദ്ദേഹത്തെ തല്ലിയില്ലേ?

ശങ്കരക്കുറുപ്പ്: (അത്ഭുതത്തോടുകൂടി) തല്ലിയോ?

കൃഷ്ണപിള്ള: ഇയാൾ പറയുന്ന വിഡ്ഢിത്തമൊക്കെ നീ വിശ്വസിക്കയാണോ?

ശങ്കരക്കുറുപ്പ്: പിന്നെന്താണുണ്ടായത്?

കൃഷ്ണപിള്ള: ഹേയ്, ഒന്നുമുണ്ടായില്ല.

ഗോപാലൻനായർ: കള്ളം പറയുന്നോ?

കൃഷ്ണപിള്ള: നിങ്ങളല്ലേ കള്ളം പറഞ്ഞതു്?
ഗോപാലൻനായർ: ഞാൻ എന്തു കള്ളം പറഞ്ഞു?
കൃഷ്ണപിള്ള: ഞാൻ അയാളെ തല്ലിയെന്നു പറഞ്ഞതു കള്ളമല്ലേ?
ഗോപാലൻനായർ: ഞാൻ അങ്ങനെ പറഞ്ഞോ? താടി മീശകൊണ്ടു ചെവികേൾക്കാതാകുമോ? തല്ലിയില്ലേ എന്നു ചോദിച്ചു. ചോദിക്കാനും പാടില്ലേ? തല്ലി യെങ്കിൽ തല്ലിയെന്നു പറയണം. അതല്ല, തൊഴിക്ക യായിരുന്നെങ്കിൽ—
കൃഷ്ണപിള്ള: നിങ്ങൾ എന്തെല്ലാമാണു് പറയുന്നതു്?
ഗോപാലൻനായർ: ഞാൻ ഒന്നും പറയുന്നില്ല. ഓരോ ന്നും ചോദിക്കയാണു്. തല്ലിയോ തൊഴിച്ചോ കടി ച്ചോ മാന്തിയോ—
കൃഷ്ണപിള്ള: ശങ്കരാ, ഇയാൾക്കു ഭ്രാന്താണു്.
ശങ്കരക്കുറുപ്പു്: സാറു് അദ്ദേഹത്തെ എന്തുചെയ്തു?
ഗോപാലൻനായർ: (കൃഷ്ണപിള്ളയോടു്) ഞാൻ പറയ ട്ടെ? (ശങ്കരക്കുറുപ്പിനോടു്) ഒരുദിവസം ആ പാറവം ഇവിടെ വന്നുകയറി.
കൃഷ്ണപിള്ള: (കോപത്തോടുകൂടി) പാവമോ? വഷളൻ! വകതിരിവുകെട്ടവൻ!
ശങ്കരക്കുറുപ്പു്: അപ്പോൾ എന്തോ നേരംപോക്കുണ്ടായി!
ഗോപാലൻനായർ: നേരംപോക്കു്! ഈശ്വരാ, ഇത്തരം നേരംപോക്കു്—
കൃഷ്ണപിള്ള: ചുമ്മാതിരിക്കണം ഹേ! ഞാൻതന്നെ പറ ഞ്ഞുകൊള്ളാം. കേട്ടോ, ശങ്കരാ, ഒരുദിവസം വൈ കുന്നേരമുണ്ടല്ലോ, ഞാൻ വിളിച്ചിട്ടും ഒന്നുമല്ല, വന്നു കയറിയിരിക്കുന്നു! എന്നിട്ടു് മര്യാദയ്ക്കു പോകുമോ? ചേരയ്! ചോദ്യങ്ങളായി, അഭിപ്രായങ്ങളായി, ഉപ

ദേശങ്ങളായി. സഹിച്ചു. ഞാൻ ഒക്കെ സഹിച്ചു. എന്നിട്ട് ആ അധികപ്രസംഗി എന്നോട് ചോദിക്കയാണ്—(കോപം വദ്ധിക്കുന്നു) എന്റെ മുഖത്തുനോക്കി അവൻ ചോദിക്കുന്നു... ഹേ... ഞാൻ...

ശങ്കരക്കുറുപ്പ്: എന്തു ചോദിച്ചു?

കൃഷ്ണപിള്ള: അവനോ... അവൻ... അവന്റെ ധിക്കാരം...

ശങ്കരക്കുറുപ്പ്: ചോദിച്ചതെന്താ?

കൃഷ്ണപിള്ള: അവൻ എന്നോട് ചോദിക്കയാണ്, 'എന്താ മിസ്റ്റർ കൃഷ്ണപിള്ളേ, ഒരു സംബന്ധം ആകരുതോ?' എന്ന്. സംബന്ധം ആകരുതേ! അവന്റെ... ഞാൻ... അയ്യാ!

ശങ്കരക്കുറുപ്പ്: എന്നിട്ട സാറ് എന്തുചെയ്തു?

കൃഷ്ണപിള്ള: അതല്ലേ, നോക്കു എന്റെ ക്ഷമ! ഞാൻ ഒന്നും ചെയ്തില്ല. ഒരക്ഷരം ഉരിയാടണമല്ലോ!

ഗോപാലൻനായർ: നിങ്ങൾ ഉരിയാടാഞ്ഞതു നിങ്ങളുടെ ക്ഷമകൊണ്ടാണോ, ഹേ?

കൃഷ്ണപിള്ള: അല്ലാതെ?

ഗോപാലൻനായർ: എന്നാണോ, നിങ്ങൾതന്നെ അദ്ദേഹത്തോട്—

കൃഷ്ണപിള്ള: നിങ്ങൾ എന്നെ വിസ്തരിക്കയാണോ?

ഗോപാലൻനായർ: എന്താ പിടിച്ചില്ലേ? ഞാൻ എന്റെ സന്തോഷം കളയാൻ ഭാവമില്ല. കേൾക്കണം കുറുപ്പേ. ഇയാൾ—

കൃഷ്ണപിള്ള: ശങ്കരാ, അയാൾ പറയുന്നതൊന്നും നീ കേൾക്കരുത്. ഞാൻ പറയാം. കുറച്ചുദിവസം കഴിഞ്ഞു് ഒരു വൈകുന്നേരം ഒരുത്തൻ ഒരു എഴുത്തും കൊണ്ടു വന്നിരിക്കുന്നു. അയാളുടെ വീട്ടിൽവരെ ചെല്ലണമെന്ന്! ഞാൻ പോകാൻ പാടുണ്ടോ? അയാൾ

അതു് ഓക്കണ്ടേ? എനിക്കു നന്നാ ദേഷ്യംവന്നു. എങ്കിലും മര്യാദയ്ക്കു വേണമല്ലോ—

ഗോപാലൻനായർ: എന്താ പറഞ്ഞതു്? മര്യാദയോ? ഇയാൾക്കു് ആ സാധനവുമായി്ട്ടുള്ള ബന്ധം?

കൃഷ്ണപിള്ള: എന്നാൽ ഞാൻ ഒന്നും പറയുന്നില്ല.

ശങ്കരക്കുറുപ്പ്: വിളിച്ചിട്ടു പോയോ?

കൃഷ്ണപിള്ള: പോയി—തുലയട്ടേന്നു വിചാരിച്ചു്. ചെന്നപ്പോൾ ഉണ്ടല്ലോ ശങ്കരാ, എന്താ അവിടെ? ഒരു ചായസൽക്കാരം! അവൻ എന്നെ വിളിക്കുന്നു, ചായസൽക്കാരത്തിനു്! വകതിരിവുള്ളവൻ എന്നെ വിളിക്കുമോ?

ഗോപാലൻനായർ: അതു ശരിയായ ചോദ്യം.

കൃഷ്ണപിള്ള: അസംബന്ധം പറയാതിരിക്കു.

ശങ്കരക്കുറുപ്പ്: എന്നിട്ടു സാറു് അദ്ദേഹത്തോടു് എന്തു പറഞ്ഞു?

കൃഷ്ണപിള്ള: ഒന്നും പറഞ്ഞില്ല. ഞാൻ എന്തെല്ലാം സഹിച്ചു! അവൻെറ തലയിൽ ഇടിത്തീ വീഴട്ടേന്നു ധ്യാനിച്ചുകൊണ്ടു് അക്കൂട്ടത്തിൽച്ചെന്നു് ഇരിക്കുകകൂടി ചെയ്തു. ഒരക്ഷരം മിണ്ടാതെ. അവൻ വിട്ടുമോ? തുടങ്ങി: ഞാൻ ആ ബോളി അല്പം തിന്നണം. ഈ പായസം കുറച്ചു കുടിക്കണം. മഹാപാപി! അവനുണ്ടോ അറിയുന്നു എൻെറ പ്രാണവേദന? (സങ്കടം വരുന്നു) പറയൂ, ശങ്കരാ, എനിക്കു് ഒരു കഷണം തിന്നാൻ സാധിക്കുമോ? ഒരു തുള്ളി വെള്ളം ഇറക്കാൻ കഴിയുമോ? (നിശ്ശബ്ദനാകുന്നു.)

ഗോപാലൻനായർ: സാധുബ്രാഹ്മണൻ ഇയാളോടുള്ള ദയകൊണ്ടു്—

കൃഷ്ണപിള്ള: ദയ! എന്താ ഗോപാലൻനായരേ നിങ്ങൾ

പറയുന്നതു്? തീയിൽക്കിടന്നു പൊരിയുന്നവന്റെ ഉച്ചി യിൽ എണ്ണയൊഴിക്കുന്നതാണോ ദയ?

ഗോപാലൻനായർ: വാസ്തവത്തിൽ നിങ്ങളുടെ ഉച്ചി യിൽ എണ്ണ ഒഴിക്കേണ്ട കാലം—

ശങ്കരക്കുറുപ്പ്: ഇത്രേ ഉണ്ടായുള്ളോ?

കൃഷ്ണപിള്ള: ഇത്രയോ? കൊള്ളാം! അതുപറഞ്ഞു് ഇതു പറഞ്ഞു് അവൻ ചോദിക്കയാണ്—(കോപംവ രുന്നു.)

ശങ്കരക്കുറുപ്പ്: എന്തോന്നു ചോദിച്ചു?

കൃഷ്ണപിള്ള: എന്തോന്നെന്നോ? അവന്റെ പഴയ ചോ ദ്യം—അധികപ്രസംഗി!

ശങ്കരക്കുറുപ്പ്: പഴയ ചോദ്യമോ?

കൃഷ്ണപിള്ള: ഞാൻ മുൻപേ പറഞ്ഞില്ലേ? വഷളൻ! അവൻ അറിയുന്നോ എന്റെ ഉള്ളിൽ എങ്ങനെ ജ്വലി ക്കുകയാണെന്നു്? ചോദിക്കുന്നു: "മിസ്റ്റർ കൃഷ്ണപിള്ള എത്ര നാളാണ് ഇങ്ങനെ കഴിയുക? നിങ്ങൾക്ക് ഒരു സംബന്ധം ആകരുതോ?" ഞാൻ...ഞാൻ അ ങ്ങോട്ടു തിരിഞ്ഞു. "എന്തെടാ, നീ എന്തു പറഞ്ഞു? ഇതിനു മുമ്പും നീ എന്നോടു് ഇതു ചോദിച്ചു. എന്റെ വീട്ടിൽവെച്ചു്. അന്നു ഞാൻ ഒന്നും പറഞ്ഞില്ല. എ നിക്കറിയാം, നീയൊരു ഗുരുത്തംകെട്ടവനാണ്, നാലു് ആണുങ്ങളുടെ മുമ്പിൽവെച്ചു് ഒരിക്കൽ ചോദിക്കും, അന്നേരം ആയിക്കൊള്ളാമെന്നു വിചാരിച്ചു്. നീ എന്താ ചോദിച്ചതു്? സംബന്ധം ആകരുതേ എന്നു്. എടാ, നീ ഒക്കെ വിവാഹംചെയ്യുക, അല്ലേ? ഈയു ള്ളവൻ സംബന്ധം ആകുക. പറ. മ്, കേൾക്കട്ടെ. ഒന്നുകൂടെ. എടാ, നിന്റെ മുൻവരിയിലെ നാലു പല്ലു് അടിവയററിൽ..." (കോപംകൊണ്ടു ജ്വലിക്കുന്നു.)

(ശങ്കരക്കുറുപ്പ് ചിരി അടക്കുവാൻ പണിപ്പെടുന്നു)

ഗോപാലൻനായർ: (ശങ്കരക്കുറുപ്പിനോട്) എന്താ, കേട്ടില്ലേ? ആ പാവം പരദേശബ്രാഹ്മണനു വ്യാകരണം തെററിപ്പോയി. ഇതാണു കഥ. ഇനി നിങ്ങൾ പറയാൻതുടങ്ങിയതു ധൈര്യമുണ്ടെങ്കിൽ പൂത്തിയാക്കണം. മുൻവരിയിലെ നാലു പല്ല് അടിവയററിൽ—

(തപാൽശിപായി പ്രവേശിച്ച് ഒരു എഴുത്തു കൊടുക്കുന്നു. കൃഷ്ണപിള്ള എഴുത്തു വായിക്കുന്നു. മുഖം മ്ലാനമാകുന്നു.)

എന്താ വിശേഷം?

(കൃഷ്ണപിള്ള ഒന്നും പറയുന്നില്ല.)

ശങ്കരക്കുറുപ്പ്: സാറെന്താ ഒന്നും മിണ്ടാത്തതു്?

കൃഷ്ണപിള്ള: എന്തു പറയാനാണ്? എന്തെല്ലാം അനുഭവിക്കണം! ഹാ! ഈശ്വരാ!

ഗോപാലൻനായർ: എന്തുപററി?

ശങ്കരക്കുറുപ്പ്: ആർക്കാണ് ആപത്തു്?

കൃഷ്ണപിള്ള: ആർക്കെന്നോ? എനിക്കല്ലാതെ ആർക്കാണ് ആപത്തെല്ലാം വെച്ചിരിക്കുന്നതു്? ഇതാ, നോക്കൂ. (എഴുത്തു കൊടുക്കുന്നു.)

(ശങ്കരക്കുറുപ്പ് എഴുത്തു വായിക്കുന്നു. മുഖത്തു് അത്ഭുതം പ്രത്യക്ഷമാകുന്നു)

ഗോപാലൻനായർ: എന്താ, കുറുപ്പേ?

ശങ്കരക്കുറുപ്പ്: എനിക്കൊന്നും മനസ്സിലാകുന്നില്ല.

കൃഷ്ണപിള്ള: മനസ്സിലാകുന്നില്ലേ? ഈ അവസരത്തിൽ എന്തായന്നു ഞാൻ—

ഗോപാലൻനായർ: എവിടെനിന്നാണു് എഴുത്തു്?

ശങ്കരക്കുറുപ്പ്: എഴുത്തു് ഇദ്ദേഹത്തിൻെറ അമ്മാവൻെറ ഭാര്യയുടേതാണ്.

ഗോപാലൻനായർ: എന്തെഴുതിയിരിക്കുന്നു?

ശങ്കരക്കുറുപ്പ്: അത്യാവശ്യമായി ഒന്നു ചെല്ലണമെന്നു്.

ഗോപാലൻനായർ: (അത്ഭുതത്തോടുകൂടി) എന്ത്?

ശങ്കരക്കുറുപ്പ്: അല്ലാതെ ഇതിൽ ഒന്നുമില്ല. ഞാൻ വായിക്കാം: "ഏറ്റവും പ്രിയപ്പെട്ട കൃഷ്ണന്, ഈ എഴുത്തു കിട്ടിയാൽ ഉടനെ ഇത്രടം ഒന്നു വരണം. സ്വന്തം അമ്മായി കല്യാണിയമ്മ." ചുവടെ ഒരു വാചകം കൂടെ ചേർത്തിട്ടുണ്ട്. മിസ്റ്റർ നായർക്ക് അവരെ വലിയ പരിചയമില്ലല്ലോ. നല്ല വിവരവും വിദ്യാഭ്യാസവും ഉള്ള സ്ത്രീയാണ്. ഇദ്ദേഹത്തിൻെറ പ്രകൃതം അറിയാവുന്നതുകൊണ്ടു പരിഭ്രമിക്കരുതെന്നുകരുതി ചേർത്തതായിരിക്കണം "ഇവിടെ എല്ലാവർക്കും സുഖമാണ്."

ഗോപാലൻനായർ: ഇതാണോ ഹോ, നിങ്ങൾക്കുമാത്രം പൊതിഞ്ഞുകെട്ടിവെച്ചിരിക്കുന്ന ആപത്ത്?

കൃഷ്ണപിള്ള: പോരായോ? ഇതിൽ കവിഞ്ഞ് എൻെറ ഇന്നത്തെ അവസ്ഥയിൽ—

ഗോപാലൻനായർ: നിങ്ങളുടെ അവസ്ഥ! ഉലക്കേടെ മൂട്! വിഡ്ഢിത്തത്തിനും ഒരതിരുവേണം. നിങ്ങളെ പഠിപ്പിച്ച് ഒരു പുരുഷനാക്കിവിട്ട അമ്മാവൻ. അമ്മയെപ്പോലെ രക്ഷിച്ചുവളർത്തിയെന്നു നിങ്ങൾ എന്നോടുതന്നെ ആയിരം ഉരു പറഞ്ഞിട്ടുള്ള അമ്മായി. അവർ ഇന്ന് ഒരു വിധവ. അങ്ങോട്ടൊന്നു ചെല്ലണമെന്നു പറഞ്ഞു. അത് ആപത്തായിപ്പോയി! ഇപ്പോൾ നിങ്ങളുടെ മുൻവരിയിലെ പല്ലാണു തകർക്കേണ്ടത്.

കൃഷ്ണപിള്ള: നിങ്ങളെ എങ്ങനെയാണു കാര്യം പറഞ്ഞു മനസ്സിലാക്കുന്നത്?

ശങ്കരക്കുറുപ്പ്: അവർക്ക് ഒന്നു കാണണമെങ്കിൽ അങ്ങോട്ടു ചെല്ലാതെ—

ഗോപാലൻനായർ: അവർ ഇങ്ങോട്ടു വരണം.

കൃഷ്ണപിള്ള: എന്നു ഞാൻ പറഞ്ഞോ?

ഗോപാലൻനായർ: പറയാത്തതു വലിയ കാര്യമായിപ്പോയി!

കൃഷ്ണപിള്ള: അവർ എന്തിനാണ് എന്നെ ഇപ്പോൾ കാണുന്നതു്?

ഗോപാലൻനായർ: അതു് അവരോടു ചോദിക്കണം. എനിക്കറിഞ്ഞുകൂടാ.

കൃഷ്ണപിള്ള: ഞാൻ എങ്ങനെയാണു പോകുന്നതു്?

ഗോപാലൻനായർ: അടുത്ത ബസ്സിൽ.

കൃഷ്ണപിള്ള: അതല്ല.

ഗോപാലൻനായർ: അതല്ല, മറ്റേതാ! ആ മറേറതൊക്കെ കൈയിൽ ഇരിക്കട്ടെ; ഇപ്പോൾ ഇറങ്ങുന്നുണ്ടോ?

കൃഷ്ണപിള്ള: ഇപ്പോഴോ? ഞാൻ ഒന്നു് ആലോചിക്കണ്ടേ?

ഗോപാലൻനായർ: വേണ്ടാ, ഒന്നും ആലോചിക്കണ്ടാ. ഇറങ്ങുന്നോ ഇല്ലിയോ?

കൃഷ്ണപിള്ള: ഇല്ലെങ്കിൽ?

ഗോപാലൻനായർ: ഇല്ലെങ്കിൽ ഞാനും നിങ്ങളുടെ ഈ പ്രിയശിഷ്യനുംകൂടെ ആ ഊശാന്താടിയിൽപ്പിടിച്ചു് ഇവിടുന്നു് അവിടെവരെ വലിക്കും.

കൃഷ്ണപിള്ള: (സങ്കടത്തോടുകൂടി) ശങ്കരാ, നീയുംകൂടെ എന്നെ—

ശങ്കരക്കുറുപ്പു്: (ചിരി പിടിച്ചടക്കിക്കൊണ്ടു്) അവർ ആവശ്യപ്പെട്ടാൽ—

കൃഷ്ണപിള്ള: ഞാൻ പോകുകില്ലെന്നു പറഞ്ഞോ? ഒന്നു് ആലോചിച്ചുകൊള്ളട്ടേന്നു പറഞ്ഞാൽ—

**ഗോപാലൻനായർ:** ആട്ടെ, ആലോചിക്കാൻ എത്ര സമയം വേണം?

**കൃഷ്ണപിള്ള:** അതെങ്ങനെ പറയും? ആലോചിച്ചുനോക്കട്ടെ.

**ഗോപാലൻ നായർ:** ആലോചിക്കാൻ എത്ര സമയം വേണമെന്നു് ആലോചിക്കാൻതുടങ്ങുകയാണോ? ഞാൻ പറയാം, അഞ്ചുമിനിട്ട തന്നിരിക്കുന്നു.

**കൃഷ്ണപിള്ള:** അഞ്ചുമിനിട്ടോ?

**ഗോപാലൻനായർ:** മിണ്ടരുതു്, മിണ്ടിപ്പോയാൽ ആ അനുവാദം പിൻവലിക്കും. അനങ്ങാതെ അവിടിരുന്നു് ആലോചിച്ചുകൊള്ളു. ഞങ്ങൾ ഇവിടെ ഇങ്ങനെ ഇരിക്കാം.

(ഗോപാലൻനായരും ശങ്കരക്കുറുപ്പും ശാന്തം അനക്കിരണ്ടു പ്രതിമകൾപോലെ ഇരിക്കുന്നു. കൃഷ്ണപിള്ള കണ്ണുമാത്രം ഇടംവലം തിരിച്ചു രണ്ടുപേരെയും നോക്കുന്നു. അവസാനം നോട്ടം ആകാശത്തിൽ ഉറയ്ക്കുന്നു. ശരീരം പുറകോട്ടു ചായുന്നു. ഇടത്തെ കൈകൊണ്ടു മീശ തടവിത്തുടങ്ങുന്നു.)

(കർട്ടൻ)

## രംഗം രണ്ടു്

[കൃഷ്ണപിള്ളയുടെ അമ്മാവന്റെ വീടു്. സമയം രാത്രി എട്ടുമണി. ഒരു പുല്ലായിൽ കൃഷ്ണപിള്ളയും മറ്റൊന്നിൽ കല്യാണിയമ്മയും ഇരിക്കുന്നു. കൃഷ്ണപിള്ളയുടെ മുഖത്തു വ്യക്തമായ പരിഭ്രമം. കല്യാണിയമ്മയുടെ മുഖത്തു് അവ്യക്തമായ മന്ദഹാസം.]

**കല്യാണിയമ്മ:** എനിക്കു പറയാനുള്ളകാര്യം പറയേണ്ടതു് എന്റെ ആവശ്യമല്ലേ? അതിനു നീ കിടന്നു പിടയ്ക്കുന്നതെന്തിനു്?

**കൃഷ്ണപിള്ള:** (ക്ഷമാപണസ്വരത്തിൽ) ഇനി ഒരു ബസ്സേയുള്ളു; അതിൽ തിരിച്ചുപോയാൽക്കൊള്ളാമെന്നുണ്ടു്.

കല്യാണിയമ്മ: ഓഹോ! അങ്ങനെയാണെങ്കിൽ പോയിട്ട നാളെ വന്നാലും മതി.
കൃഷ്ണപിള്ള: നാളെയും വരണോ?
കല്യാണിയമ്മ: ഇന്ന പോകണമെങ്കിൽ.
കൃഷ്ണപിള്ള: ഞാൻ പോകാതിരുന്നാൽ—
കല്യാണിയമ്മ: എന്താ അപേക്ഷ?
കൃഷ്ണപിള്ള: അയ്യോ! എനിക്ക പോകണം.
കല്യാണിയമ്മ: റാന്തൽ കൊണ്ടുവരാൻ പറയട്ടേ?
കൃഷ്ണപിള്ള: ഇപ്പോഴോ?
കല്യാണിയമ്മ: എന്തിനു നേരം കളയുന്നു?
കൃഷ്ണപിള്ള: കാര്യം ഒന്നും പറയാതെ?
കല്യാണിയമ്മ: ഒന്നും പറയാനില്ല.
കൃഷ്ണപിള്ള: പരിഭവിക്കയാണോ?
കല്യാണിയമ്മ: ഇനിയും അത്രയ്ക്കായില്ല.
കൃഷ്ണപിള്ള: അമ്മായീ!—
കല്യാണിയമ്മ: ഞാൻ അശരണയായ ഒരു വിധവയായിരിക്കാം. എങ്കിലും മനസ്സില്ലാത്തവരെ പിടിച്ചുകെട്ടിനിർത്തി കാര്യം പറയേണ്ട നില വന്നിട്ടില്ല.
കൃഷ്ണപിള്ള: എന്തു കഠിനവാക്കുകളാണ് പറയുന്നത്?
കല്യാണിയമ്മ: കഠിനവാക്കോ? നീ ബസ്സിൽനിന്നിറങ്ങി പൊടിയും പുരണ്ട് പെട്ടിയും തൂക്കിപ്പിടിച്ചു വന്ന് കല്പടയിൽ നിന്നുകൊണ്ടല്ലേ എന്നോട്ട വിളിച്ചതെന്തിനാണെന്നു ചോദിച്ചത്?
കൃഷ്ണപിള്ള: അത്...എന്തോ...അത്യാവശ്യം...
കല്യാണിയമ്മ: അത്യാവശ്യം കല്പടയിലാണോ? എന്നിട്ട്, 'അപ്പനേ, പോയി ഒന്നു കുളിച്ചിട്ട വാ' എന്നു ഞാൻ പറഞ്ഞു. ഒരു മൊന്ത വെള്ളം തലവഴി ഒഴിക്കാത്ത കുററം. മുഴുവൻ തോർത്തിയില്ല. ഓടിവന്നിരി

ക്കുന്നു, കാര്യം ചോദിക്കാൻ! 'വല്ലതും ആഹാരം കഴിച്ചിട്ടാകട്ടെ'ന്നു പറഞ്ഞു. ഊണു കഴിഞ്ഞു വന്നു ഞാൻ ഒന്നിരുന്നില്ല, കാര്യം പറയണം. ഇതു നിന്റെ എന്നത്തേയും പതിവുതന്നെ. ഒരു പിരുപിരുപ്പ്! എങ്കിലും ഒട്ടൊന്നു കുറഞ്ഞുകാണുമെന്നു വിചാരിച്ചിരുന്നു.

കൃഷ്ണപിള്ള: എന്തു വേണമെങ്കിൽ പറഞ്ഞുകൊള്ളണം. ഇനി എന്നെ ശാസിക്കാൻ മററാരുണ്ട്?

കല്യാണിയമ്മ: എന്നാൽ അവിടെ മര്യാദയ്ക്ക് അടങ്ങിയിരിക്കണം. എനിക്കു പറയാനുള്ള കാര്യം ഓടിച്ചിട്ടു പറയാനുള്ളതല്ല; അല്പം സാവകാശത്തിൽ പറയാനുള്ളതാണ്. നിനക്കു മുറുക്കണ്ടേ?

കൃഷ്ണപിള്ള: വേണ്ടാ.

കല്യാണിയമ്മ: എന്തുപററി?

കൃഷ്ണപിള്ള: ഞാൻ മുറുക്കു നിർത്തി.

കല്യാണിയമ്മ: എന്നുമുതൽ?

കൃഷ്ണപിള്ള: (തൊണ്ട ഇടറുന്നു) അതില്പിന്നെ ഞാൻ—

കല്യാണിയമ്മ: അങ്ങനെയാണോ? ഞാൻ മുറുക്കുതുടങ്ങിയതുതന്നെ എന്റെ ഭർത്താവു മരിച്ചതിൽപ്പിന്നെയാണ്. അതുകൊണ്ട് ഇനി നിർത്താൻ കാര്യവുമില്ല. നാരായണീ, ആ വെററിലത്തട്ടം ഇങ്ങു കൊണ്ടുവാ.

(കല്യാണിയമ്മയുടെ മകൾ നാരായണി വെററിലത്തട്ടവും കൊണ്ട് അല്പം ലജ്ജയോടുകൂടി പ്രവേശിക്കുന്നു. കൃഷ്ണപിള്ള മുഖം കുനിച്ചു നിലത്തുനോക്കിയിരിക്കുന്നു. കല്യാണിയമ്മയ്ക്കു ചിരി വരുന്നു. നാരായണി വെററിലത്തട്ടം എവിടെ വെയ്ക്കണമെന്നു നിശ്ചയമില്ലാതെ നില്ക്കുന്നു)

എന്താ, നോക്കിനില്ക്കുന്നതു്? അങ്ങോട്ടു കൊടുക്കൂ. കൃഷ്ണാ, ആ തട്ടം ഒന്നു വാങ്ങിച്ചുകൊള്ളൂ.

കൃഷ്ണപിള്ള: (തല ഉയർത്താതെ) എനിക്കു മുറുക്കാൻ വേണ്ടെന്ന്—

കല്യാണിയമ്മ: ഓ! ഞാൻ മറന്നുപോയി! ഇങ്ങു തന്നേക്കു്.

(നാരായണി തട്ടം അമ്മയുടെ കൈയിൽ കൊടുത്തിട്ടു പോകുന്നു. കൃഷ്ണപിള്ള മുഖം ഉയർത്തുന്നു.)

(തട്ടത്തിൽ നോക്കിയിട്ടു്) മക്കളേ!—

നാരായണി: (അണിയറയിൽനിന്നു്) "അമ്മാ!"

കല്യാണിയമ്മ: ഈ വെററില മോശം. നല്ല തുളസിവെററില അവിടെയുണ്ടു്. കുറച്ചു കൊണ്ടുവാ.

(നാരായണി വെറ്റിലയുംകൊണ്ടു വരുമ്പോഴും കൃഷ്ണപിള്ള മുഖം കുനിക്കുകയും വെററില തട്ടത്തിൽ വെച്ചിട്ടു പോയിക്കഴിഞ്ഞപ്പോഴും മുഖം ഉയർത്തുകയും ചെയ്യുന്നു.)

മക്കളെങ്ങു പോയോ?

നാരായണി: (അണിയറയിൽ) "ഇല്ലമ്മാ, എന്തു വേണം?"

കല്യാണിയമ്മ: വാസനപ്പാക്കു് ഇരിപ്പില്ലേ?

നാരായണി: (അണിയറയിൽ) "ഉണ്ടു്. അമ്മയ്ക്കു വേണോ?"

കല്യാണിയമ്മ: വേണം.

(നാരായണി വീണ്ടും പ്രവേശിച്ചു് പാക്കു് അമ്മയുടെ കൈയിൽ കൊടുത്തിട്ടു പോകുന്നു. കൃഷ്ണപിള്ള പഴയപടി.)

(പകുതിവഴി പോയ നാരായണിയെ തിരിച്ചുവിളിക്കുന്നു) മക്കളേ നില്ലു്.

(നാരായണി തിരിഞ്ഞുനില്ക്കുന്നു.)

ഇങ്ങു വാ!

(നാരായണി തിരിയെ ചെല്ലുന്നു.)

(നാരായണിയെ പിടിച്ചു് അടുക്കൽ ഇരുത്തുന്നു) മക്കളിവിടിരുന്നു് അമ്മയ്ക്കു വെററില തേച്ചു താ.

(നാരായണി അധോമുഖിയായിരുന്നു വെററിലയ്ക്കു ചുണ്ണാമ്പു തേയ്ക്കുന്നു. കൃഷ്ണപിള്ള ഈ പ്രാവശ്യം കുനിച്ച മുഖം ഉയർത്താതെ തന്നെ ഇരിക്കുന്നു.)

(പുഞ്ചിരി അടക്കിക്കൊണ്ട്) എഴുത്ത് എപ്പോൾ കിട്ടി?

കൃഷ്ണപിള്ള: (അതേ ഇരിപ്പിൽ) ഉച്ചയ്ക്ക്.

കല്യാണിയമ്മ: അപ്പോൾ ഉടനെ പുറപ്പെട്ടിരിക്കണമല്ലൊ!

കൃഷ്ണപിള്ള: അമ്മായി ആവശ്യപ്പെട്ടാൽ—

കല്യാണിയമ്മ: പിന്നെ പറയാനുണ്ടോ?

കൃഷ്ണപിള്ള: പറഞ്ഞതു വല്ലതും കേൾക്കാതിരുന്നിട്ടുണ്ടോ?

കല്യാണിയമ്മ: ഞാൻ വല്ലതും പറഞ്ഞിട്ടുണ്ടോ?

കൃഷ്ണപിള്ള: എന്നോട് എന്തെല്ലാം—

കല്യാണിയമ്മ: എന്തെല്ലാമാണ്? കേൾക്കട്ടെ, ഒരെണ്ണം. (നാരായണി കൊടുത്ത വെററില കൈയിൽ വാങ്ങിക്കൊണ്ട്) മക്കളെ പോയി ഒരു കിണ്ണത്തിൽ കുറെ കുഴമ്പ് എടുത്തു കൊണ്ടുവാ.

(നാരായണി പോകുന്നു.)

കൃഷ്ണപിള്ള: (തലയുയർത്തുന്നു) കുഴമ്പോ?

കല്യാണിയമ്മ: അതേ.

കൃഷ്ണപിള്ള: എന്തിന്?

(കല്യാണിയമ്മ വെററിലയും പാക്കും ചവയ്ക്കുന്നു.)

അമ്മായിക്ക് വാതത്തിൻെറ—

കല്യാണിയമ്മ: ഹേയ്, എനിക്കു വാതവുമില്ല, പിത്തവുമില്ല.

കൃഷ്ണപിള്ള: പിന്നെ?

(നാരായണി കുഴമ്പുംകൊണ്ടു പ്രവേശിക്കുന്നു. കൃഷ്ണപിള്ള മുഖം കുനിക്കുന്നു.)

കല്യാണിയമ്മ: മക്കളേ, അതു് അവൻെറ പിടലിക്കൊന്നു പിരട്ടിക്കൊടുക്കു്!

നാരായണി: എന്നെക്കൊണ്ടു വയ്യാ! (ചിരിപൊട്ടിപ്പോകാതെ കിണ്ണവുംകൊണ്ടു് ഓടുന്നു.)

കൃഷ്ണപിള്ള: (ഓക്കാതെ മുഖം ഉയർത്തിപ്പോകുന്നു) എന്റെ—

കല്യാണിയമ്മ: അതേ, നിന്റെ പിടലിക്കുതന്നെ. അവിടെ എന്തോ തരക്കേടു പററിയിട്ടുണ്ടു്. (ഹാസ്യം ഉപേക്ഷിച്ചു് ഗൗരവത്തോടുകൂടി) കൃഷ്ണാ, നീ എന്തെല്ലാം ഗോഷ്ടികളാണു് കാട്ടുന്നതു്? അവളുടെ കാലു് ഈ മുറിയിൽ കുത്തുമ്പോൾ നിന്റെ പിടലി ഒടിഞ്ഞുപോകുന്നതെന്തു്? മുഖത്തു നോക്കാൻ വയ്യാത്ത വണ്ണം ആ പാവം നിന്നോടു് എന്തു പിഴച്ചു?

കൃഷ്ണപിള്ള: എന്താണു് ഇങ്ങനെയൊക്കെ പറയുന്നതു്?

കല്യാണിയമ്മ: അങ്ങനെയൊക്കെ കാട്ടിയിട്ടുതന്നെ. നീ ഈ വീടു് അറിയുമോ? എന്നെ അറിയുമോ? എന്റെ മകളെ അറിയുമോ?

കൃഷ്ണപിള്ള: എനിക്കു നേരിട്ട കഠിനദുഃഖം അമ്മായിക്കു് അറിഞ്ഞുകൂടേ?

കല്യാണിയമ്മ: അറിയാം. എന്നാൽ നീ ഒന്നറിയുന്നില്ല. നീ ഭാര്യ മരിച്ച ഒരു പുരുഷൻ; നീ സംസാരിക്കുന്നതു് ഭർത്താവു മരിച്ച ഒരു സ്ത്രീയോടു്.

കൃഷ്ണപിള്ള: അതുപോലെയാണോ?—

കല്യാണിയമ്മ: (കഠിനമായ നീരസത്തോടെ) എന്താ ചോദിച്ചതു്? എന്റെ ഭർത്താവു മരിച്ചതുപോലെയാണോ നിന്റെ ഭാര്യ മരിച്ചതെന്നോ? സ്വബോധത്തോടുതന്നെയാണോ ചോദിച്ചതു്?

കൃഷ്ണപിള്ള: (അപരാധിയെപ്പോലെ) അമ്മായീ, അതല്ല, ഞാൻ എന്തൊക്കെയോ ഓർത്തുകൊണ്ടു്—

കല്യാണിയമ്മ: എന്തെങ്കിലും ഓർത്തുകൊണ്ട് എന്തെങ്കിലും പറയുന്ന സ്വഭാവം എന്നു തുടങ്ങി? കഷ്ടം! നീ എന്നോട്ട് ഇങ്ങനെ പറയുക! (തൊണ്ട ഇടറുന്നു.)

കൃഷ്ണപിള്ള: ഞാൻ പറഞ്ഞതു ക്ഷമിക്കണം!

കല്യാണിയമ്മ: എൻെറ ദുഃഖം സാരമില്ലെന്ന്! സഹോദരനില്ല, മകനില്ല, ഒരു പുരുഷൻെറ സഹായമില്ല. പ്രായമായ ഒരു മകളേയുംകൊണ്ടു തനിച്ച്—ഈശ്വരാ!—(വ്യസനം വർദ്ധിക്കുന്നു.)

കൃഷ്ണപിള്ള: ഇവിടുത്തെ കാര്യങ്ങളെല്ലാം ഞാൻ അന്വേഷിച്ചുകൊണ്ടാണിരിക്കുന്നത്!

കല്യാണിയമ്മ: (പരിഭവസ്വരത്തിൽ) എന്തിനു വെറുതെ കള്ളംകൂടെ പറയുന്നു?

കൃഷ്ണപിള്ള: ഞാൻ അമ്മായിയോട്ട എന്നെങ്കിലും ഒരു കള്ളം പറഞ്ഞിട്ടുണ്ടോ?

കല്യാണിയമ്മ: പഴയ കാര്യമൊക്കെ എന്തിനു പറയുന്നു? ആ അമ്മായി പോയില്ലേ? അമ്മാവൻ പോയാൽ പിന്നെ എന്തമ്മായി?

കൃഷ്ണപിള്ള: കഷ്ടം! എന്തെല്ലാമാണ് പറയുന്നത്? എൻെറ അമ്മായി ആണോ ഇത്? അമ്മയല്ലേ? എന്നെ എടുത്തു വളർത്തിയ—?

കല്യാണിയമ്മ: ആ എടുത്തു വളർത്തിയ അമ്മയെ നീ കണ്ടിട്ട് എത്ര നാളായി?

കൃഷ്ണപിള്ള: എനിക്കൊരു മനസ്സമാധാനവുമില്ലാതെ—

കല്യാണിയമ്മ: നിനക്കു മനസ്സമാധാനമില്ലെങ്കിൽ ഉടനെ വരേണ്ടതു് ഇങ്ങോട്ടല്ലേ? നീ കുഞ്ഞായിരുന്നപ്പോൾ ഒന്നു് ഉരുണ്ടുവീണാൽ ഓടിവന്നു് ആരുടെ മടിയിലാണു് കയറിയിരുന്നതു്? നിനക്കു വിശന്നപ്പോൾ ആരെ കെട്ടിപ്പിടിച്ചാണു നിലവിളിച്ചതു്? അങ്ങനെ

ഒരുത്തി ഇന്നും ജീവിച്ചിരിപ്പുണ്ടെന്നു്—(ശബ്ദം നിന്നുപോകുന്നു.)

കൃഷ്ണപിള്ള: ഞാൻ എന്റെ അമ്മായിയെ മറന്നുവെന്നാണോ?

കല്യാണിയമ്മ: അല്ല. എന്നിട്ട് ഞാൻ വെററിലപാക്കു വെച്ചു ക്ഷണിച്ചിട്ടല്ലേ നീ ഇപ്പോൾ ഒന്നു വന്നതു്? നിനക്കു മനസ്സമാധാനം നല്കാൻ ഞങ്ങളല്ലാതെ ആരുണ്ടു്? ഞങ്ങളെ രക്ഷിക്കാൻ നീയല്ലാതെ ആരുണ്ടു്? (കഠിനദുഃഖത്തോടുകൂടി) എനിക്കു് ഒരു മകനുണ്ടായിരുന്നെങ്കിൽ അവനു് ഇങ്ങനെ ഒരു സങ്കടം നേരിട്ടാൽ അവൻ എന്റെ അടുത്തു വരാതിരിക്കുമായിരുന്നോ? ഈശ്വരൻ ഈ പാപിക്കു്—(കരയുന്നു.)

കൃഷ്ണപിള്ള: അങ്ങനെ പറയരുതു്. എൻറമ്മായി അങ്ങനൊന്നും പറയരുതു്. എനിക്കതു സഹിക്കാൻ വയ്യാ.

കല്യാണിയമ്മ: കുഞ്ഞേ!—(കരയുന്നു.)

കൃഷ്ണപിള്ള: എന്റമ്മായി കരയരുതു്! എനിക്കു് അതു കാണാൻ വയ്യാ! (കണ്ണു നനയുന്നു) അമ്മായിക്കെന്തു ദുഃഖം—

കല്യാണിയമ്മ: എന്റെ ദുഃഖം—എനിക്കു് ദുഃഖിക്കാനല്ലാതെ എന്തുണ്ടു്? ഈശ്വരാ!

കൃഷ്ണപിള്ള: എന്നിട്ടു് എന്നെ ഇതുവരെ അറിയിക്കാതിരുന്നതു് എന്താണു്?

കല്യാണിയമ്മ: അറിയാൻ ആഗ്രഹമില്ലാത്തവരെ എന്തിനു്—?

കൃഷ്ണപിള്ള: കഷ്ടം! ഞാൻ അത്ര നന്ദികെട്ടവനോ! എനിക്കുവേണ്ടി അമ്മായി കഷ്ടപ്പെട്ടിട്ടുള്ളതിനു് എന്തു ചെയ്താലും ആകയില്ല. എങ്കിലും എന്തെങ്കിലും ഒരു

നിസ്സാരസഹായമെങ്കിലും അങ്ങോട്ടു ചെയ്യാൻ കഴി ഞ്ഞാൽ അതിൽപ്പരം—

കല്യാണിയമ്മ: എന്നെ മറന്നതും സഹിക്കാം. എന്നാൽ നിന്റെ അമ്മാവൻ തത്സമയത്തിൽ ഒരു കുഞ്ഞി നെ എന്റെ കൈയിൽ ഏല്പിച്ചിട്ടാണ് പോയതെ ന്നെങ്കിലും—(കരയുന്നു.)

കൃഷ്ണപിള്ള: അയ്യോ, ഇന്ന് എന്തെല്ലാമാണു ഞാൻ കേൾക്കുന്നത്! ഞാൻ നാരായണിയേയും മറന്നെന്നോ!

കല്യാണിയമ്മ: നീ അവളെ ഓർത്തോണ്ടിരിക്കയായി രുന്നോ?

കൃഷ്ണപിള്ള: കഷ്ടം! ഞാനവളെ മറക്കുകയോ?

കല്യാണിയമ്മ: നിനക്കു ഞങ്ങളോടു സ്നേഹമില്ലെങ്കിൽ വേണ്ടാ. എന്തിനിങ്ങനെ ആക്ഷേപിക്കുന്നു?

കൃഷ്ണപിള്ള: ആക്ഷേപിക്കുകയോ? ഞാനോ? സത്യമാ യിട്ടു പറയുന്നു, ഞാൻ നാരായണിയെ ഓർത്തുകൊണ്ടു തന്നെയാണിരിക്കുന്നത്.

കല്യാണിയമ്മ: എന്നിട്ട് എന്തു ചെയ്തു?

കൃഷ്ണപിള്ള: (ജിജ്ഞാസയോടുകൂടി) എന്തു ചെയ്യാ നാണ്?

കല്യാണിയമ്മ: ആലോചിച്ചിട്ട് ഫലം എന്തായി?

കൃഷ്ണപിള്ള: എന്താകാനാണ്? എനിക്കു മനസ്സിലാകു ന്നില്ല.

കല്യാണിയമ്മ: നിനക്ക് ഒന്നും മനസ്സിലാകുകയില്ല. അവൾക്ക് എത്ര വയസ്സായെന്നു മനസ്സിലായിട്ടുണ്ടോ?

കൃഷ്ണപിള്ള: അതു പിന്നെ എനിക്കറിഞ്ഞുകൂടേ?

കല്യാണിയമ്മ: അവളെ എത്രനാൾ ഞാൻ പൂട്ടിക്കെട്ടി വെച്ചുകൊണ്ടിരിക്കണം?

കൃഷ്ണപിള്ള: ഞാനും അതുതന്നെയാണ് ആലോചിക്കുന്നതു്.

കല്യാണിയമ്മ: ഏതു്?

കൃഷ്ണപിള്ള: അവൾക്കു യോഗ്യനായിട്ടൊരു പുരുഷനെ—

കല്യാണിയമ്മ: ബഹുവിശേഷമായി!

കൃഷ്ണപിള്ള: പിന്നെങ്ങനെയാണു്?

കല്യാണിയമ്മ: അവൾക്കൊരു പുരുഷനെ നീ അന്വേഷിക്കുക. നിനക്കു് ഒരു സ്ത്രീയെ അവളും! നല്ല മുറതന്നെ! വേണ്ടാ, കൃഷ്ണാ, നീ ഒന്നും ചെയ്യണ്ടാ! അവൾ ഇങ്ങനെ ഇരുന്നുകൊള്ളട്ടെ! ഞാൻ മരിക്കുന്നതുവരെ! അതുകഴിഞ്ഞാൽ...എന്റെ കുഞ്ഞു്...(കരയുന്നു.)

കൃഷ്ണപിള്ള: (ഗദ്ഗദത്തോടുകൂടി) അമ്മായീ!

കല്യാണിയമ്മ: അവളുടെ തലയിലെഴുത്താണു്. അച്ഛനോ പോയി! അമ്മയും ഇനി വളരെനാളില്ല. ആശ്രയത്തിനു് ഒരാളുണ്ടെന്നു വിചാരിച്ചിരുന്നു. അവൻ— (കരയുന്നു.)

കൃഷ്ണപിള്ള: അമ്മായി വ്യസനിക്കരുതു്. എല്ലാം ഞാൻ ഏററു. അവൾക്കു ചേർന്ന ഒരു പുരുഷനെ—

കല്യാണിയമ്മ: കൃഷ്ണാ, അതു പറയാതെങ്കിലുമിരിക്കു്. സ്നേഹമില്ലെങ്കിൽ വേണ്ടാ. ദയവില്ലെങ്കിൽ വേണ്ടാ. പറയുന്നതിനു് ഒരു മര്യാദയെങ്കിലും വേണ്ടേ?

കൃഷ്ണപിള്ള: (ആശ്ചര്യത്തോടുകൂടി) ഞാൻ എന്തു മര്യാദകേടാണു പറഞ്ഞതു്?

കല്യാണിയമ്മ: മര്യാദകേടല്ലേ? അവളെ നീ മനഃപൂർവ്വം ആക്ഷേപിക്കയാണോ?

കൃഷ്ണപിള്ള: (വർദ്ധിച്ച ആശ്ചര്യത്തോടുകൂടി) മനഃപൂർവ്വം ആക്ഷേപിക്കയോ!

കല്യാണിയമ്മ: അല്ലേ? ഞങ്ങൾ മോശക്കാരാണ്. അവൾ അനാഥയുമാണ്. എങ്കിലും നിൻെറ അമ്മാവന്റെ മകളാണല്ലോ! അവളെ കാണുമ്പോൾ അദ്ദേഹം... വീണ്ടും... എൻെറ മുൻപിൽ—(കരയുന്നു.)

കൃഷ്ണപിള്ള: (എന്തു ചെയ്യണമെന്നറിയാതെ) എന്തെല്ലാമോ പറയുന്നു. അവൾക്ക ചേരുന്ന ഒരു പുരുഷനെ അന്വേഷിക്കാമെന്നു പറഞ്ഞാൽ—

കല്യാണിയമ്മ: നീ ഒരു പുരുഷനല്ലേ?

കൃഷ്ണപിള്ള: (കണ്ണു മിഴിച്ചുകൊണ്ട്) ഞാനോ?

കല്യാണിയമ്മ: അതേ, നീയ്!

കൃഷ്ണപിള്ള: ഞാനോ?

കല്യാണിയമ്മ: അല്ലെന്നു പറയാൻ ഭാവിക്കയാണോ?

കൃഷ്ണപിള്ള: ഞാൻ—

കല്യാണിയമ്മ: നീ?

കൃഷ്ണപിള്ള: (എന്തോ ഓർത്തുകൊണ്ട്) പു... രു... ഷ... നാ... ണ്...

കല്യാണിയമ്മ: ആവൂ! ഈശ്വരാധീനം!

കൃഷ്ണപിള്ള: പക്ഷേ,—

കല്യാണിയമ്മ: ആ പക്ഷേ എനിക്കറിയാം. അവൾക്ക നിൻെറ ഭാര്യയായിരിക്കാൻ യോഗ്യതയില്ല.

കൃഷ്ണപിള്ള: (ഞെട്ടലോടുകൂടി) എൻെറ ഭാര്യ!

കല്യാണിയമ്മ: എന്താ, അതു പറയാൻ പാടില്ലാത്ത കാര്യമാണോ?

കൃഷ്ണപിള്ള: എൻെറ ഭാര്യ!... അമ്മായീ... ഹാ, എന്റെ ഭാര്യ! (കരയുന്നു.)

കല്യാണിയമ്മ: നിനക്ക കൊള്ളാത്തവളെങ്കിൽ പിന്നെ ആർക്ക കൊള്ളാം?

കൃഷ്ണപിള്ള: ഞാൻ... ഇനി... വിവാഹം... എനിക്ക്

ഇനി... ഒരു... ഭാര്യ... നാരായണി... അമ്മായി എന്താണ് പറയുന്നത്?

കല്യാണിയമ്മ: അതു നിനക്കു മനസ്സിലാകുകയില്ല. ഒരമ്മയുടെ ഹൃദയം, ഒരു സ്ത്രീയുടെ സ്നേഹം, നീ എങ്ങനെ അറിയും? ഹാ! ഇന്നു ഞാൻ പറഞ്ഞു. എത്രനാളായ ആഗ്രഹമാണ്! എത്രനാൾ ഞാൻ അതു് അടക്കിവെച്ചു! കുഞ്ഞേ, നിങ്ങളെ രണ്ടുപേരെയും ഒരുമിച്ചു മടിയിൽ ഇരുത്തി കളിപ്പിച്ചിട്ടുള്ളവളല്ലേ ഞാൻ? നിങ്ങളുടെ മുഖം ഒരുമിച്ചു കണ്ടപ്പോൾ, നിങ്ങൾ ഒരുമിച്ചു കളിച്ചു നടന്നപ്പോൾ, നിങ്ങളെ ഒരുമിച്ചു കുളിപ്പിച്ച് ഒരുമിച്ച് ആഹാരം തന്ന് ഒരുമിച്ചു കൊണ്ടുനടന്നപ്പോൾ—കൃഷ്ണാ, നിനക്കു മനസ്സിലാകുമോ? അന്നു ഞാൻ ആശിച്ചതെന്താണെന്ന്? ഞാൻ കണ്ട സ്വപ്നങ്ങൾ എന്തെന്ന്? (കരയുന്നു.)

കൃഷ്ണപിള്ള: അമ്മായി ഒട്ടും വ്യസനിക്കണ്ടാ. എന്നെക്കാൾ എത്രയോ യോഗ്യനായിട്ട്—

കല്യാണിയമ്മ: പിന്നെയും അതുതന്നെ! നീ ഒന്നും ചെയ്യാതിരുന്നാൽ മതി. ഞാൻ എല്ലാം അനുഭവിച്ചുകൊള്ളാം.

കൃഷ്ണപിള്ള: എന്റെ സ്വത്തിന്—

കല്യാണിയമ്മ: (കോപവും സങ്കടവും കലന്ന സ്വരത്തിൽ) നിന്റെ സ്വത്തോ? നീ ഞങ്ങളെ ആരെന്നു വിചാരിച്ചു? മതി, പറഞ്ഞതെല്ലാം. ഹോ! ഈശ്വരാ! ഇതും കേൾക്കേണ്ടിവന്നല്ലോ!

കൃഷ്ണപിള്ള: ഞാൻ പറയാൻവന്നതു മുഴുവൻ—

കല്യാണിയമ്മ: കേട്ടതുതന്നെ ധാരാളമായി! കുഞ്ഞേ, നീ എന്നോടാണ്—എന്റെ കൃഷ്ണനും നാരായണിക്കും കൂടെ ജനിക്കുന്ന കുഞ്ഞിന്റെ കൈകൊണ്ട് ഒരുതുള്ളി

തീർത്ഥം വാങ്ങി കുടിച്ചിട്ട് മരിക്കണമെന്നു ജപിച്ചു കൊണ്ടിരിക്കുന്ന എന്നോടാണു്—(കരയുന്നു.)

(അകത്തു നാരായണിയും കരഞ്ഞുതുടങ്ങുന്നു. കൃഷ്ണപിള്ളയുടെ പരിഭ്രമവും സങ്കടവും വർദ്ധിക്കുന്നു. ഇടയ്ക്കിടയ്ക്കു കല്യാണിയമ്മ ഇരിക്കുന്ന സ്ഥലത്തേക്കും ഇടയ്ക്കിടയ്ക്കു നാരായണിയുടെ കരച്ചിൽ പുറപ്പെടുന്ന സ്ഥലത്തേക്കും നോക്കുന്നു.)

കൃഷ്ണപിള്ള: എന്നിട്ടു് ഇങ്ങനെ ആയിരുന്നു ആഗ്രഹമെങ്കിൽ അമ്മായി എന്താണു നേരത്തെ പറയാതിരുന്നതു്?

കല്യാണിയമ്മ: (സങ്കടവും അഭിമാനവും കലർന്ന സ്വരത്തിൽ) എനിക്കു കുറച്ചു വകതിരിവുള്ളതുകൊണ്ടു്. ജാനകി നിന്റെ അച്ഛന്റെ അനന്തരവൾ. അച്ഛനും അമ്മയും ഇല്ലാത്ത കുഞ്ഞു്. വളർത്തിയ അമ്മാവനും പോയി. ഒരു സഹോദരൻമാത്രം. അവന്റെ കൂടെ എത്രനാൾ കഴിയും? ഇവളുടെ അച്ഛൻ അന്നു ജീവിച്ചിരിക്കയുംചെയ്യുന്നു. ജാനകിയെ വിവാഹം ചെയ്യാൻ പാടില്ല, എന്റെ മകൾക്കു വേണം നിന്നെ എന്നു ഞാൻ പറയുമോ? ഞാൻ പഠിച്ച മുറയല്ലതു്.

കൃഷ്ണപിള്ള: ഇന്നു് എന്റെ നില അതിൽക്കഷ്ടമല്ലേ?

കല്യാണിയമ്മ: നിന്റെ കഷ്ടത എനിക്കറിയാം. ആ കഷ്ടതയിൽ നിന്നെ ശുശ്രൂഷിക്കേണ്ടവളാണവൾ. അവൾ അതു ചെയ്യയില്ലേ? നിന്റെ അമ്മാവന്റെ പാകം നോക്കിയവളാണു ഞാൻ. ഞാനാണു് അവളെ വളർത്തിയതു്. പക്ഷേ, ആ അമ്മാവനല്ല നീ. അദ്ദേഹത്തിനു സ്നേഹമെന്തെന്നറിയാമായിരുന്നു.

(അകത്തു നാരായണിയുടെ കരച്ചിൽ കൂടുന്നു.)

കൃഷ്ണപിള്ള: അമ്മായി ഇങ്ങനെയെല്ലാം പറഞ്ഞിട്ടല്ലിയോ ആ സാധു അവിടെക്കിടന്നു്—

കല്യാണിയമ്മ: സാധു! നിന്റെ സാധു! അമ്പ! എന്തു

ദയയാണ്! ഞാൻ പറയുന്നതു കേട്ടിട്ടാണ് അവൾ കരയുന്നതു്, അല്ലാതെ നീ പറയുന്നതു കേട്ടിട്ടല്ല! നാരായണി, മകളേ, നീ എന്തിനു കരയുന്നു? നമ്മളെ ദൈവം ശപിച്ചു. അല്ലെങ്കിൽ നിന്റെ അച്ഛൻ നമ്മെ എന്തിനു് ഇങ്ങനെ വിട്ടിട്ടു പോയി? നീ കരയാതിരിക്ക്. നിന്റെ അമ്മ ചത്തില്ലല്ലോ! നീ കരയുന്നതു് ഞാൻകൂടെ ചത്തിട്ടു മതി. (കരയുന്നു.)

(കരച്ചിൽ കേട്ടു രണ്ടുപേർ കയറിവരുന്നു.)

ഒന്നാമൻ: എന്താ, എന്താ വിശേഷം?

(കല്യാണിയമ്മയും നാരായണിയും കരച്ചിൽതുടരുന്നു. കൃഷ്ണപിള്ള ആകെ വിഷമിക്കുന്നു.)

രണ്ടാമൻ: കരഞ്ഞാൽ എങ്ങനെ കാര്യം മനസ്സിലാകും? എന്താ സംഗതി?

ഒന്നാമൻ: കല്യാണിയമ്മേ, കാര്യം പറയൂ.

രണ്ടാമൻ: നാരായണി എവിടെ?

കല്യാണിയമ്മ: അവിടെക്കിടന്നു നിലവിളിക്കുന്നതു കേട്ടില്ലേ?

ഒന്നാമൻ: അല്ലാ, രണ്ടുപേരും? എന്താ ഇതു്? എന്തുണ്ടായിയെന്നു പറയാതെ?

രണ്ടാമൻ: വക്കീൽസാറും ഒന്നും പറയുന്നില്ലല്ലോ!

കല്യാണിയമ്മ: കൃഷ്ണാ, ഇന്നു് ഇതിനും ഇടയായി. ഇവരെല്ലാവരും. ഞാൻ എന്താ പറയുക? നീ നിമിത്തം.

(മൂന്നാമതൊരാരാൾ പ്രവേശിക്കുന്നു.)

മൂന്നാമൻ: എന്താ ഈ കരച്ചിൽ? എന്തുണ്ടായി?

ഒന്നാമൻ: ഞങ്ങളും അതുതന്നെ ചോദിക്കയാണ്. ആരും ഒന്നും പറയുന്നില്ല!

കല്യാണിയമ്മ: കഷ്ടമായല്ലോ! എന്താ ചെയ്യുക? കുഞ്ഞേ, കൃഷ്ണാ, നീ എന്തിനു്—?

മൂന്നാമൻ: ഇവരെന്തിനാണ്, സാറേ, കരയുന്നതു്?

കല്യാണിയമ്മ: കൃഷ്ണാ, എനിക്കു വയ്യാ, ഒന്നും പറയാൻ. നീതന്നെ പറ. എന്റെ ഈശ്വരാ! മക്കളേ, നാരായണീ, നീ കരയാതിരിക്ക്. അവൻ നമ്മളെ ഉപേക്ഷിച്ചെന്നു വിചാരിച്ചോ. എന്നാലും സഹിക്കണ്ടേ?

(രണ്ടു സ്ത്രീകളും ഓടിക്കയറി വരുന്നു. ഒരുത്തി കല്യാണിയമ്മയുടെ അടുത്തുചെന്നിരിക്കുന്നു )

രണ്ടാമത്തെ സ്ത്രീ: നാരായണി എവിടെ?

കല്യാണിയമ്മ: അവിടെങ്ങാണ്ടു കിടന്നു കരയുകയാണ്!

(രണ്ടാമത്തെ സ്ത്രീ അങ്ങോട്ട് ഓടിപ്പോകുന്നു.)

ഒന്നാമത്തെ സ്ത്രീ: (കരഞ്ഞുകൊണ്ട്) കല്യാണിയമ്മ എന്തിനു കരയുന്നു? ആരാണ് ഉപേക്ഷിച്ചെന്നു പറഞ്ഞത്?

കല്യാണിയമ്മ: ഞങ്ങൾക്ക് ഈ ലോകത്തിൽ ഇനി ഉപേക്ഷിക്കാനാരുണ്ട്? ആ ആൾതന്നെ ഉപേക്ഷിച്ചു!

രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "മകളേ, നാരായണീ, കരയാതിരിക്ക്. കാര്യം പറ. എന്നോടു പറ. എന്റെ തങ്കമല്ലിയോ? കരഞ്ഞുകരഞ്ഞു മുഖമെല്ലാം വീത്തല്ലോ! എന്റെ മക്കൾക്ക് എന്തുവേണം? അയ്യയ്യോ, ഇങ്ങനെ കരഞ്ഞാലോ?"

കല്യാണിയമ്മ: അവൾ കരയട്ടെ. ഞങ്ങൾ കരയാനുണ്ടായവരാണ്. കരഞ്ഞുകരഞ്ഞു പാപം തീരട്ടെ. അല്ലെങ്കിൽ എന്റെ കൃഷ്ണൻ ഇങ്ങനെ—

ഒന്നാമത്തെ സ്ത്രീ: (കല്യാണിയമ്മയോടു ചേർന്നിരുന്നു പുറത്തു തലോടിക്കൊണ്ട്) എന്താ പറഞ്ഞത്? ഇദ്ദേഹം എന്തു ചെയ്തു?

രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "അയ്യോ, എന്റെ മക്കള് ഇത്ര മറന്നിയോ? ഇതിനാണോ പള്ളിക്കൂടത്തിൽ പോയതും പരീക്ഷ ജയിച്ചതും? ചോദിച്ചാൽ

കാര്യം പറയാതെ ചുമ്മാ കമഴ്ന്നുകിടന്നു് ഒറ്റക്ക രച്ചിലോ? ദൈവമേ, എനിക്കിതു കാണാൻവയ്യ്."

(നാട്ടിലെ പ്രമാണിയായ കാരണവർ പ്രവേശിക്കുന്നു.)

നാട്ടുപ്രമാണി: എന്തു്? എന്താ ഇതു്? കല്യാണി, നീ എന്തിനാണു കരയുന്നതു്? (എഴുന്നേററുനിന്ന കൃഷ്ണ പിള്ളയെ കണ്ടിട്ടു്) അല്ലാ, കൃഷ്ണനോ? നീ എപ്പോൾ വന്നു? ഇരിക്കു്, ഇരിക്കു്. (ഇരിക്കുന്നു)

(പുറകെ കൃഷ്ണപിള്ളയും ഇരിക്കുന്നു.)

ഇവിടെ എന്താ ഈ ബഹളം? ഇവർ എന്തിനാ കര യുന്നതു്?

(കൃഷ്ണപിള്ള ഒന്നും പറയുന്നില്ല.)

നാട്ടുപ്രമാണി: (ചുററും നില്ക്കുന്നവരോടു്) എന്താ കാര്യം?

ഒന്നാമൻ: ഒന്നും മനസ്സിലായില്ല. ആരും ഒന്നും പറയു ന്നില്ല. കരച്ചിൽ മാത്രം!

നാട്ടുപ്രമാണി: വളരെ വിശേഷമായിരിക്കുന്നു! കല്യാ ണി, നിനക്കു കുറെ തന്റേടമുണ്ടെന്നാണല്ലോ ഞാൻ വിചാരിച്ചിരുന്നതു്.

കല്യാണിയമ്മ: അമ്മാവാ, എനിക്കു തന്റേടമുണ്ടായിരു ന്നു. അവളുടെ അച്ഛൻ മരിച്ചില്ലേ? എനിക്കു് അതു താങ്ങാൻ കഴിയുന്നതാണോ? എന്നിട്ടു ഞാൻ സഹി ച്ചില്ലേ? എങ്കിലും, അമ്മാവാ, എന്നോടു് ഇങ്ങ നെ... ഞാനും ഒരു സ്ത്രീയല്ലേ? സഹിക്കുന്നതിനും അ തിരില്ലേ?

നാട്ടുപ്രമാണി: (ചുററും നില്ക്കുന്നവരോടു്) ഇവൾ ആരു ടെ കാര്യമാണു പറയുന്നതു്?

രണ്ടാമൻ: സൂക്ഷ്മം അറിഞ്ഞുകൂടാ. എങ്കിലും ഇദ്ദേഹം എന്തോ...

നാട്ടുപ്രമാണി: (ആശ്ചര്യത്തോടെ) ആരു്? കൃഷ്ണനോ?

നന്നായി! എന്താ ഈ പറയുന്നതു്? കല്യാണീ, കര ച്ചിൽ നിർത്തു്. ഉള്ള കാര്യം പറയൂ.

കല്യാണിയമ്മ: ഞങ്ങൾക്കു് ഈ ലോകത്തിൽ ഒരു സ ഹായം കൃഷ്ണനല്ലാതെ—

നാട്ടുപ്രമാണി: അതേ, അവൻ മാത്രമാണു് പറയത്തക്ക വണ്ണം ഒരാൾ ഉള്ളതു്.

കല്യാണിയമ്മ: ഞാൻ എൻെറ മടിയിൽവെച്ചു വള ത്തിയ എന്റെ കുട്ടനല്ലിയോ അവൻ?

നാട്ടുപ്രമാണി: കൊള്ളാം! നീയല്ലേ സത്യത്തിൽ അവ ൻെറ അമ്മ?

കല്യാണിയമ്മ: അങ്ങനെയാണു് ഈ നിമിഷംവരെ ഞാനും വിചാരിച്ചിരുന്നതു്.

നാട്ടുപ്രമാണി: ഇപ്പോൾ എന്തുപററി? അതിനു് ഒരു തെററും പററുകയില്ല. കൃഷ്ണനെ എനിക്കും നല്ലവണ്ണം അറിയാം. അവനു നിന്നോടുള്ള സ്നേഹം എനിക്കു് അറിഞ്ഞുകൂടേ?

കല്യാണിയമ്മ: ജാനകി മരിച്ചിട്ടു് ഒരു വഷമായില്ലേ?

നാട്ടുപ്രമാണി: അല്പം കൂടുതലായി.

കല്യാണിയമ്മ: ഈ കാലമത്രയും അവനു കുളിയില്ല, ഊണില്ല, വീട്ടിൽ ഒരു വേലക്കാരൻപോലുമില്ല. എൻെറ കുഞ്ഞു് അങ്ങനെ കിടന്നു സങ്കടപ്പെടുന്ന തു് അറിഞ്ഞുകൊണ്ടു്, അമ്മാവാ, ഞാൻ എത്ര നാൾ സഹിച്ചിരിക്കും?

നാട്ടുപ്രമാണി: സഹിക്കണമെന്നു നിന്നോടു് ആരു പറ ഞ്ഞു? അവനുവേണ്ട ശുശ്രൂഷകൾക്കുള്ള ഏപ്പാടു് നീ ഇതുവരെ എന്തുകൊണ്ടു ചെയ്തില്ല?

കല്യാണിയമ്മ: അവനെ ശുശ്രൂഷിക്കേണ്ടവളല്ലേ അക ത്തുകിടന്നു നിലവിളിക്കുന്നതു്?

(നാരായണിയുടെ കരച്ചിൽ വ്യക്തമായി കേൾക്കുന്നു.)

മക്കളേ, കരയാതെ! അമ്മാവാ, എനിക്കു വയ്യാ. അവൾ അവിടെക്കിടന്നു കരഞ്ഞു ചങ്കുപൊട്ടിക്കുന്നതുകേട്ടുകൊണ്ടു ഞാൻ എങ്ങനെ ഇവിടിരിക്കും?

നാട്ടുപ്രമാണി: അവൾ എന്തിനു കരയുന്നു? ഇതിൽ കരയാൻ കാര്യം? അവനു വേറെ ആരിരിക്കുന്നു? അവൾക്ക് ആരിരിക്കുന്നു? അവളെ അവൻെറകൂടെ പറഞ്ഞയയ്ക്കരുതോ?

കല്യാണിയമ്മ: അതു ഞാൻതന്നെ ചെയ്യാൽ മതിയോ?

നാട്ടുപ്രമാണി: മടയത്തരം പറയുന്നോ? എന്നാണോ ഞാൻ പറഞ്ഞതു്? ഞങ്ങളെല്ലാരുംകൂടെ കൂടി വേണ്ടതുപോലെ പറഞ്ഞയയ്ക്കും. അതിനെല്ലാമുണ്ടല്ലോ ഒരു മുറയും നടപ്പുമൊക്കെ! (എല്ലാവരോടുമായി) എന്താ?

മററുള്ളവർ: അതേ, അതേ, അങ്ങനെ വേണമല്ലോ!

ഒന്നാമത്തെ സ്ത്രീ: (കല്യാണിയമ്മയോട്) ഇതിനു നിങ്ങളെന്തിനാണ് കരഞ്ഞതു്? സന്തോഷിക്കാനുള്ളപ്പോൾ?

രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "നീ കൊള്ളാം! മതി, മതി, നിറ്ത്തു്. ഇപ്പൊഴോ കണ്ണീരു്? ഇത്ര മംഗളമായിട്ടുള്ള കാര്യം പറയുമ്പോൾ?"

ഒന്നാമത്തെ സ്ത്രീ: (അകത്തുകേൾക്കത്തക്കവണ്ണം) എങ്കിലും കരഞ്ഞുപോകയില്ലേ? (കരയുന്നു) പണ്ടത്തെക്കാര്യമൊക്കെ ഓർത്തുപോകയില്ലേ? ഇപ്പോൾ അദ്ദേഹം ഉണ്ടായിരുന്നെങ്കിൽ—

കല്യാണിയമ്മ: എന്റെ വിധി! എനിക്കു് അല്ലെങ്കിൽ—

നാട്ടുപ്രമാണി: നിനക്കു് എന്തുപററി? നിൻെറ കാര്യം, വേണ്ട വിവരവും സ്നേഹവുമുള്ള ഒരു മരുമകനുള്ളപ്പോൾ നീ എന്തിനു ദുഃഖിക്കുന്നു?

രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "അതല്ലിയോ പറയുന്നതു്? വന്നതു വന്നു. എന്തുവെച്ച് അമ്മാവൻ പോയാൽ അതിലും തികഞ്ഞ ഒരു അനന്തരവനെ തന്നിട്ടല്ലിയോ പോയതു്?"

ഒന്നാമത്തെ സ്ത്രീ: അതാണു ഞാനും ചോദിക്കുന്നതു്? കല്യാണിയമ്മ കരഞ്ഞിട്ട് ഒരു കാര്യവുമില്ല. നിങ്ങളെപ്പോലെ ഭാഗ്യവതി ആരുണ്ട്? നാരായണിയെപ്പോലെ ഒരു മകളും കൃഷ്ണപിള്ളയെപ്പോലെ ഒരു മരുമകനും—ഇങ്ങനെ ആർക്കു കിട്ടിയിട്ടുണ്ട്?

നാട്ടുപ്രമാണി: മതി. കരച്ചിലും പിഴിച്ചിലുമൊക്കെ നിർത്തട്ടെ. ഇനി നമുക്ക്—എന്താ കൃഷ്ണാ?

കൃഷ്ണപിള്ള: (പെട്ടെന്നു ഞെട്ടി ഉണർന്നവനെപ്പോലെ) ഞാൻ—

നാട്ടുപ്രമാണി: (മററുള്ളവരോട്) അല്ലെങ്കിൽ ഈ കാര്യത്തിൽ കൃഷ്ണൻ എന്തുചെയ്യാനാണു്? ഇവിടെ വേറെ പുരുഷന്മാരുമില്ല. എല്ലാം നമ്മൾതന്നെ നടത്തണം. എന്താ?

മൂന്നാമൻ: അങ്ങനെയാണു്.

രണ്ടാമൻ: എല്ലാം ഇവിടെ നിശ്ചയിച്ചാൽ മതി.

ഒന്നാമൻ: അതു പറയണോ?

നാട്ടുപ്രമാണി: എന്റെ അഭിപ്രായം...എന്തായാലും ഇതു കൃഷ്ണന്റെ രണ്ടാമത്തെ വിവാഹമാണല്ലോ—

കൃഷ്ണപിള്ള: അമ്മാവാ, ഞാൻ—

നാട്ടുപ്രമാണി: ഹേയ്! ഒന്നുമില്ല. നിന്നെ എനിക്കറിഞ്ഞുകൂടേ? ഞങ്ങളുടെ ഇഷ്ടംതന്നെ നിന്റെയും ഇഷ്ടം? പക്ഷേ, ഞങ്ങൾ കരുതണമല്ലോ, നിനക്കൊരു വിഷമം തോന്നരുതെന്നു്. അതുകൊണ്ട് എനിക്കു തോന്നു

ന്നതു് വിവാഹത്തിനു് വലിയ ഘോഷമൊന്നും വേണ്ടെന്നാണു്.

മൂന്നാമൻ: അതാണു ശരി.

ഒന്നാമൻ: പക്ഷേ, ഇവിടെ ഇങ്ങനെ ഒരടിയന്തിരം—

രണ്ടാമൻ: അതാണു് ഞാനും പറയാൻ ഭാവിച്ചതു്. ഇങ്ങനെ മംഗലകൃത്യം ഇവിടെ ആദ്യമാണു്.

കൃഷ്ണപിള്ള: അയ്യോ! അമ്മാവാ, എന്റെ—

നാട്ടുപ്രമാണി: ഇല്ലില്ല. വലിയ ബഹളമൊന്നും കൂട്ടണമെന്നല്ല. എങ്കിലും അവളുടെ അച്ഛന്റെ നില, കുടുംബസ്ഥിതി, നിന്റെ അവസ്ഥ—എല്ലാം ഓക്കണമല്ലോ!

ഒന്നാമൻ: പിന്നെ വേണ്ടയോ? ആന ചടച്ചാലും തൊഴുത്തിൽ കെട്ടാമോ?

രണ്ടാമൻ: എത്ര കുറച്ചു കണക്കുകൂട്ടിയാലും ഈ വീട്ടിൽ അങ്ങനെയിങ്ങനെയൊന്നും അവസാനിക്കയില്ല!

മൂന്നാമൻ: ഒക്കെ പറയാമെന്നേയുള്ളു! ഒന്നും നടപ്പിൽ വരുകില്ല.

രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "നിങ്ങളെല്ലാരുംകൂടെ എന്തോന്നാണു് ആലോചിക്കുന്നതു്? എന്റെ നാരായണിയുടെ കല്യാണത്തിനു് പാവങ്ങൾക്കു നാഴിവറ്റു കൊടുക്കരുതെന്നാണോ?"

ഒന്നാമൻ: എന്നിവിടെ ആരു പറഞ്ഞു? വലിയ കൊട്ടും ഘോഷവും ഒക്കെ വേണോ എന്നു്—

രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "വേണം, വേണം. കേട്ടോ, അതൊന്നും ആരും പറയണ്ടാ. കൊട്ടും വേണം, കുരവയും വേണം! നല്ല കാര്യമായിപ്പോയി! എന്താ, അവളെ മോഷ്ടിച്ചോണ്ടോ പോകുന്നതു്?"

കൃഷ്ണപിള്ള: ഞാൻ എന്താണു പറയേണ്ടതു്? നിങ്ങൾ എല്ലാവരും എൻെറ ആളുകൾ!

നാട്ടുപ്രമാണി: അതേ. നീ ഒന്നും വിചാരപ്പെടേണ്ടാ. എല്ലാം ഞങ്ങൾ ഏററു.

കൃഷ്ണപിള്ള: (ദയനീയസ്വരത്തിൽ) അമ്മാവാ!

നാട്ടുപ്രമാണി: എന്താ, പറയൂ!

കൃഷ്ണപിള്ള: ഞാൻ ഒരു കാര്യം പറഞ്ഞുകൊള്ളട്ടെയോ?

നാട്ടുപ്രമാണി: പറയരുതോ? ഇവിടെ രണ്ടു ഭാഗത്തേക്കും പറയാനുള്ളതു നീയല്ലേ?

കൃഷ്ണപിള്ള: എൻെറ ഭാര്യ മരിച്ചതിൽപ്പിന്നെ—

നാട്ടുപ്രമാണി: (വാത്സല്യപൂർവ്വം) കൃഷ്ണാ, അതൊക്കെ പറയണോ? ഞങ്ങൾക്കു് എല്ലാം അറിഞ്ഞുകൂടേ? ദൈവം അനുഗ്രഹിച്ചു് അതൊക്കെ തീരാൻ പോകയാണു്. നാരായണിയെപ്പോലെ ഇത്ര സൗഭാഗ്യം തികഞ്ഞ ഒരു പെൺകുട്ടി—

കൃഷ്ണപിള്ള: അതല്ല, ഞാൻ ഇനി ഒരു വിവാഹം—

നാട്ടുപ്രമാണി: (അല്പം ഒരു സംശയത്തോടുകൂടി) വിവാഹം?—

കൃഷ്ണപിള്ള: ചെയ്യുയില്ലെന്നു്—

(കല്യാണിയമ്മയും നാരായണിയും കരഞ്ഞുതുടങ്ങുന്നു. കൃഷ്ണപിള്ള നിശ്ശബ്ദനായി മുഖം താഴ്ത്തി ഇരിക്കുന്നു. മറ്റെല്ലാവർക്കും കാര്യം മനസ്സിലായിത്തുടങ്ങുന്നു.)

നാട്ടുപ്രമാണി: (ആലോചനാപൂർവ്വം) എന്താ പറഞ്ഞതു്?

(കൃഷ്ണപിള്ള ഒന്നും മിണ്ടുന്നില്ല.)

(ഗൗരവത്തോടുകൂടി) നിന്നോടാണു ചോദിച്ചതു്. നീ എന്താണു പറഞ്ഞതു്?

കൃഷ്ണപിള്ള: അമ്മാവൻ എനിക്കു മാപ്പുതരണം!

നാട്ടുപ്രമാണി: എന്തിനു്?

കൃഷ്ണപിള്ള: എനിക്കു വയ്യാ. എനിക്കു്—

നാട്ടുപ്രമാണി: എന്തോന്നു്?

കൃഷ്ണപിള്ള: ഞാൻ അങ്ങനെ നിശ്ചയിച്ചുപോയി!

നാട്ടുപ്രമാണി: (ശബ്ദം ഉയർത്തി) എങ്ങനെ?

കൃഷ്ണപിള്ള: നിങ്ങൾ എന്നോട്ട് അങ്ങനെ പറയരുതു്.

നാട്ടുപ്രമാണി: (അസുഖത്തോടുകൂടി) വയ്യാ, നിശ്ചയിച്ചു, പറയരുതു്—എന്തോന്നു്? എന്തോന്നെന്നു്?

കൃഷ്ണപിള്ള: രണ്ടാമതൊരു വി... വാ..., ഹം—

(കരച്ചിൽ വഷളാകുന്നു.)

നാട്ടുപ്രമാണി: ഓഹോ! വക്കീലാണല്ലോ. നായർ ആക്ടിൽ വായിച്ചതാണോ?

കൃഷ്ണപിള്ള: അതല്ല.

നാട്ടുപ്രമാണി: പിന്നെ മനുസ്മൃതിയിലോ? എന്നിട്ട നീ ഇതുവരെ പറഞ്ഞതു്?

കൃഷ്ണപിള്ള: എന്നേക്കൊണ്ടു് ഒന്നും പറയിച്ചില്ലല്ലോ!

നാട്ടുപ്രമാണി: അതും എൻെറ കുററമാണു്. ഞങ്ങളെയെല്ലാം ഇത്രയുംനേരം വിഡ്ഢികളാക്കിയിട്ടു്—കൃഷ്ണാ, ഇതെല്ലാം അങ്ങു പട്ടണത്തിൽ വെച്ചേക്കണം. ഞങ്ങൾ വെറും നാട്ടുമ്പുറത്തുകാരു്. ഇതൊന്നും ഞങ്ങളോടു വേണ്ടായിരുന്നു!

കൃഷ്ണപിള്ള: എന്താണു് ഇങ്ങനെ പറയുന്നതു്?

നാട്ടുപ്രമാണി: ഞാൻ ഇവിടെ വന്നുകയറി എന്താണു കാര്യമെന്നു ആറുപ്രാവശ്യം ചോദിച്ചില്ലേ? നീ ഒരക്ഷരം ഉരിയാടിയോ? എന്നിട്ടു് ഇപ്പോൾ എനിക്കാണു കുററം. നിന്നെക്കൊണ്ടു പറയിച്ചില്ലെന്നു്!

ഒന്നാമൻ: എൻെറ പൊന്നേ, ഞാൻ ഇങ്ങനെ കേട്ടിട്ടില്ല.

നാട്ടുപ്രമാണി: ചുമ്മാതല്ലല്ലോ ഈ പെണ്ണുങ്ങൾ കിടന്നു കരഞ്ഞതു്!

കല്യാണിയമ്മ: ഇപ്പോൾ അമ്മാവനു മനസ്സിലായില്ലേ?
രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "മകളേ, കരയരുത്. ഈശ്വരാ! എനിക്കിതു കാണാൻ വയ്യേ!"
കല്യാണിയമ്മ: അമ്മാവൻ ചോദിച്ചില്ലിയോ, എനിക്കു തന്റേടം ഇല്ലേ എന്ന്? അമ്മാവൻതന്നെ പറയണം, എനിക്ക് എങ്ങനെ തന്റേടം വരും? ഇതു ഞാൻ എങ്ങനെ സഹിക്കും?
നാട്ടുപ്രമാണി: ഞാൻ ചോദിച്ചിട്ട് നീ എന്താ ഒന്നും പറയാതിരുന്നതു്?
കല്യാണിയമ്മ: ഞാൻ എങ്ങനെ പറയും? എന്റെ മടിയിൽ ഇരുത്തി വളർത്തിയ കുഞ്ഞല്ലിയോ? അവനെക്കുറിച്ച്—എന്റെ നാക്കുകൊണ്ട്—ഇക്കാര്യം—എങ്ങനെ ഞാൻ—?
നാട്ടുപ്രമാണി: (സങ്കടത്തോടുകൂടി) കൃഷ്ണാ, നീ ഇതു കേൾക്കുന്നുണ്ടോ?—ഈ അവസരത്തിലും അവൾ പറയുന്നതു്?
കൃഷ്ണപിള്ള: (കഠിനദുഃഖത്തോടുകൂടി) ഞാൻ എന്തുവേണമെങ്കിലും ചെയ്യാം—
നാട്ടുപ്രമാണി: നീ അങ്ങനെ സമ്മതിക്കുമെന്ന് എനിക്കറിയാം. നീ എത്ര നല്ലവനാണെന്ന്—
കൃഷ്ണപിള്ള: (പെട്ടെന്ന്) വിവാഹം ഒഴിച്ച്—
നാട്ടുപ്രമാണി: എന്തു്? നീ എന്നെ ഇട്ടു പന്തുതട്ടുന്നോ?
ഒന്നാമത്തെ സ്ത്രീ: അയ്യോ! ഇവരിപ്പോൾ കരഞ്ഞു ചാകും.
രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "അതൊന്നുമല്ല. ഇതിൽ എന്തോ കാര്യമുണ്ട്. പട്ടണത്തിലില്ലിയോ താമസം!"
ഒന്നാമത്തെ സ്ത്രീ: അങ്ങനെയെന്തോ കാണും.

കൃഷ്ണപിള്ള: (സങ്കടത്തോടുകൂടി) കഷ്ടം! മഹാപാപം.

നാട്ടുപ്രമാണി: മഹാപാപമോ? ഇവരു് ഇവിടെക്കിട ന്നു കരഞ്ഞു ചത്താൽ നിനക്കു് പുണ്യം. അതുതന്നെ യാണു കാര്യം, സംശയമില്ല!

കൃഷ്ണപിള്ള: സത്യമായിട്ടു്—

നാട്ടുപ്രമാണി: അല്ലെങ്കിൽ പറ. എന്തുകൊണ്ടു് ഇവ ളെ വിവാഹംചെയ്തുകൂടാ?

ഒന്നാമത്തെ സ്ത്രീ: കണ്ടാൽ കൊള്ളുകില്ലേ?

രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "അതേ, പഠി പ്പില്ലിയോ?"

ഒന്നാമത്തെ സ്ത്രീ: തറവാടു മോശമോ?

രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "സ്വഭാവം ചീ ത്തയോ?"

ഒന്നാമത്തെ സ്ത്രീ: സ്വത്തില്ലിയോ?

രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "എന്തോന്നാ ഇ ല്ലാത്തതു്?"

ഒന്നാമത്തെ സ്ത്രീ: ഒന്നു പറയട്ടേ! ഞങ്ങൾകൂടെ കേൾ ക്കട്ടെ!

കല്യാണിയമ്മ: അവനെ നിർബ്ബന്ധിക്കണ്ടാ. അവൻ സ ന്തോഷമായിരുന്നുകൊള്ളട്ടെ. എനിക്കു് അതു ക ണ്ടാൽ മതി.

നാട്ടുപ്രമാണി: കൃഷ്ണാ, ഇങ്ങോട്ടു നോക്കു്. ഞാൻ നിശ്ച യിച്ചു. നീ നാരായണിയെ വിവാഹം കഴിക്കണം.

കൃഷ്ണപിള്ള: (സങ്കടത്തോടുകൂടി) അമ്മാവൻ അതു മാത്രം—

നാട്ടുപ്രമാണി: (കോപം വരുന്നു) എന്തു്? ഇതെല്ലാം കേട്ടിട്ടു് ഇവരു് ഇവിടെക്കിടന്നു ചത്താലും ശരി,

നീ—ഏ?—ഇവൻ ഇരിക്കുന്ന ഇരിപ്പു കണ്ടില്ലേ'—
കണ്ണുംമിഴിച്ചു താടിയും നീട്ടി'!—
(കൃഷ്ണപിള്ള മയത്തോടുകൂടി താടിമീശയിൽ പിടിക്കുന്നു )
ഒന്നാമത്തെ സ്ത്രീ: എങ്ങനെയിരുന്ന ആളാണ്! ഇപ്പോ
ഴെന്തൊരു കോലമായിപ്പോയി!
രണ്ടാമത്തെ സ്ത്രീ: (അണിയറയിൽ) "എങ്ങനെ ആകാ
തിരിക്കും? ഇതല്ലേ മനസ്സ്?"
ഒന്നാമൻ: എങ്കിലും ഈ താടിവളത്താൻ ആരു് ഉപദേ
ശിച്ചു?
രണ്ടാമൻ: മൂത്തമേത്തരുടെ കൂട്ട്!
ഒന്നാമൻ: ഹേയ്! മുനിയല്ലേ?
നാട്ടുപ്രമാണി: (പെട്ടെന്നു്) മുനി! എന്തിനെടാ, നീ ഈ
താടി വളത്തുന്നതു്?
കൃഷ്ണപിള്ള: (താടി കൈപ്പള്ളയിൽ ഒതുക്കിക്കൊണ്ടു്)
അവളുടെ ഓമ്മ—
നാട്ടുപ്രമാണി: അവളുടെ ഓമ്മയോ? അവൾ നിന്റെ
ഊശാന്താടിയിലാണോ തൂങ്ങിക്കിടന്നതു്? ഈ താടി
തടകിത്തടകിയാണു നീ നശിച്ചതു്. (മററുള്ളവരുടെ
നേരെ തിരിഞ്ഞു്) പോയി ഒരു ക്ഷൗരക്കാരനെ വി
ളിച്ചുകൊണ്ടുവാ. ഇവന്റെ മീശ ഇന്നെടുക്കണം.
കൃഷ്ണപിള്ള: അയ്യോ! (മീശ രണ്ടുകൈകൊണ്ടും മറച്ചു
പിടിച്ചുകൊണ്ടു ചാടി എഴുനേല്ക്കാൻ തുടങ്ങുന്നു.)
നാട്ടുപ്രമാണി: ഇരി അവിടെ. നീ എവിടെപ്പോകുന്നു?
കൃഷ്ണപിള്ള: അയ്യോ! എന്റെ മീശ!
നാട്ടുപ്രമാണി: നിന്റെ മീശയോ?—ആരു പോയി?
(ഒന്നാമൻ പോകാൻ തുടങ്ങുന്നു.)
കൃഷ്ണപിള്ള: (നിരാശനായി) ഹേ, നില്ക്കണം!
(ഒന്നാമൻ നില്ക്കുന്നു.)

നാട്ടുപ്രമാണി: നില്ക്കുന്നോ? എന്തിനു്? പോയി വേഗം വിളിച്ചുകൊണ്ടുവാ.

കൃഷ്ണപിള്ള: അമ്മാവാ, ഞാൻ നമസ്കരിക്കാം!

നാട്ടുപ്രമാണി: വേണ്ടാ, നിൻെറ നമസ്കാരമൊന്നും എനിക്കു വേണ്ടാ.

കൃഷ്ണപിള്ള: എൻെറ മീശ എടുക്കരുതേ!

നാട്ടുപ്രമാണി: എടുക്കും. ഇപ്പോൾ. അതു കഴിഞ്ഞിട്ടേയുള്ളു മററു കാര്യങ്ങൾ! നിൻെറ ഓർമ്മയെല്ലാം പൊതിഞ്ഞുകെട്ടി വെച്ചിരിക്കുന്നതു് അതിലല്ലിയോ?—ആരും പോയില്ലേ?

(ഗോപാലൻനായർ കൈയിൽ ഒരു ചെറിയ ബാഗുമായി പ്രവേശിക്കുന്നു. ശങ്കരക്കുറുപ്പു് പിന്നാലെ പ്രവേശിച്ചു് അധികം മുന്നോട്ടുവരാതെ ഒട്ടകന്നുനില്ക്കുന്നു. ഗോപാലൻനായർ അടുത്തുചെന്നു താഴെ ഇരുന്നു പെട്ടി തുറക്കുന്നു.)

ഗോപാലൻനായർ: നിങ്ങളാരും പോകണ്ടാ. ആ കാര്യം ഞാൻ ഏററു.

കൃഷ്ണപിള്ള: ദ്രോഹി! ഇവിടെയും വന്നോ? എൻെറ താടി—

ഗോപാലൻനായർ: (പെട്ടി തുറക്കുന്നതിനിടയിൽ ഒരു പാട്ടുമട്ടിൽ) ഇവിടെയും വന്നോ, എൻെറ താടി—നോക്കട്ടെ...എവിടെയാണു് ആ കത്തി?

നാട്ടുപ്രമാണി: നിങ്ങൾ ആരാണു്?

ഗോപാലൻനായർ: (കത്തി എടുത്തുകൊണ്ടു്) ഞാൻ ഒരു അഡ്വക്കേററ് ആണു്. ഇയാളുടെകൂടെ കച്ചേരിയിൽ പോയിട്ടുള്ള മഹാപാപിയാണു്. ഇയാളുടെ വീട്ടിൽ കാലുകഴുകുന്ന ജീവനുള്ള ഏകസാധനം ഞാനാണു്! ജാതിയിൽ ഒരു നായരുമാണു്. എങ്കിലും അമ്മാവൻെറ അനുഗ്രഹത്തോടുകൂടി ഇയാളെ നിർമ്മീശനാക്കുന്ന കാര്യം ഞാൻ ഏല്ക്കുന്നു.

(കല്യാണിയമ്മയുടെ കരച്ചിൽ നില്ക്കുന്നു. അവർ കൗതുകത്തോടുകൂടി ഗോപാലൻനായരെ നോക്കുന്നു. നാരായണിയുടെ കരച്ചിലും അവസാനിക്കുന്നു. അവളുടെ അടുത്തിരുന്ന സ്ത്രീ അവിടെനിന്ന് എണീററു വാതില്ക്കൽ വന്നു നോക്കുന്നു )

കൃഷ്ണപിള്ള: അമ്മാവാ, ഇയാൾ ഒരു ഭ്രാന്തനാണ്!

ഗോപാലൻനായർ: ഈ അബദ്ധം ഇയാൾ കൂടെക്കൂടെ പറയും. ആ കാര്യവും ഈ മീശക്കാര്യത്തോടുകൂടിത്തന്നെ ഇപ്പോൾ തീരുമാനിക്കണം. അമ്മാവൻതന്നെ—അല്ലെങ്കിൽ വേണ്ടാ, മടിയിൽ വെച്ചു വളർത്തിയ അമ്മായിയല്ലിയോ ഇരിക്കുന്നത്! അമ്മതന്നെ വിധിക്കണം. വൃത്തിയായിട്ട് മുഖക്ഷൗരംചെയ്തു കുളിച്ചു മുടിയും ചീകിവെച്ച് അങ്ങനെ സുന്ദരനായിരിക്കുന്ന എനിക്കാണോ ഭ്രാന്ത്, അതോ, ഉഗ്രശാന്താടിയും നീട്ടി കുനിപ്പിടിച്ചു കുത്തിയിരിക്കുന്ന ഈ കണ്ടൻ പൂച്ചയ്ക്കാണോ?

(സകലരും ചിരി അടക്കാൻ വിഷമിക്കുന്നു.)

സമയം പോകുന്നു! അമ്മാവാ, ഇങ്ങോട്ടു നീങ്ങിയിരിക്കാൻ പറയണം.

കൃഷ്ണപിള്ള: (അപേക്ഷാസ്വരത്തിൽ) അമ്മാവാ!—

ഗോപാലൻനായർ: താൻ വെറുതെ എന്തിനു വിളിക്കുന്നു? എന്റെ അമ്മാവാ, എന്റെ എത്രനാളത്തെ ആഗ്രഹമാണിത്! (കൃഷ്ണപിള്ളയോട്) എടോ, തന്നോട് എന്നുമുതൽ പറയുന്നു, ഈ താടി തനിക്ക് ആപത്താണെന്ന്? ഇങ്ങോട്ടു നീങ്ങി ഇരിക്കണം.

കൃഷ്ണപിള്ള: തന്നെ ഞാൻ—

ഗോപാലൻനായർ: എന്നെ താനൊരു ചുക്കും ചെയ്കയില്ല. ഇവിടെ ഞാൻ അമ്മാവന്റെ കസ്റ്റഡിയിലാണ്. തനിക്കെന്നെ ഒന്നു തൊടാമോ? കാണട്ടെ!

കൃഷ്ണപിള്ള: അമ്മാവാ, എന്നെ രക്ഷിക്കണം!

**ഗോപാലൻനായർ:** ഇങ്ങോട്ട് നീങ്ങിയിരിക്കുന്നോ, അതോ—(മുമ്പോട്ട് അടുക്കുന്നു.)

**കൃഷ്ണപിള്ള:** (മീശ തട്ടുന്തു പിടിച്ചുകൊണ്ട്) എടോ!—അമ്മാവാ, ഇയാൾ ഒരു വകതിരിവില്ലാത്തവനാണ്!

**ഗോപാലൻനായർ:** താൻ ഇവിടെ അടങ്ങിയിരിക്കണം, കേട്ടോ? അമ്മാവാ, ഇയാൾ കിടന്നു പിടയ്ക്കും. മുഖം മുറിഞ്ഞാൽ ഞാൻ ഉത്തരവാദിയല്ല.

**കൃഷ്ണപിള്ള:** അയ്യോ! ഇയാൾ എന്നെ ചതിക്കും. അമ്മാവൻ ഇയാളോട്—

**നാട്ടുപ്രമാണി:** ഞാൻ പറയുന്നതു നീ തന്നെ കേൾക്കുന്നില്ല. പിന്നല്ലേ ഇയാള്!

**കൃഷ്ണപിള്ള:** അമ്മാവൻ പറഞ്ഞതു് എന്തെങ്കിലും ഞാൻ കേൾക്കാതിരുന്നിട്ടുണ്ടോ?

**ഗോപാലൻനായർ:** അതു ചോദിച്ചില്ല. ഇപ്പോൾ കേൾക്കുന്നോ എന്നാണ് ചോദ്യം. ചോദ്യം മനസ്സിലാക്കി ഉത്തരം ബോധിപ്പിക്കു.

**കൃഷ്ണപിള്ള:** പോടോ അവിടുന്ന്.

**ഗോപാലൻനായർ:** ആങ്ഹാ? (അല്പംകൂടെ മുന്നോട്ടു നീങ്ങുന്നു.)

**കൃഷ്ണപിള്ള:** അയ്യോ, ഇയാൾ—അമ്മാവാ, ഒന്നു പറയുകില്ലേ?

**നാട്ടുപ്രമാണി:** നിന്നോടു പറഞ്ഞുകഴിഞ്ഞിട്ടല്ലേ അയാളോട്?

**കൃഷ്ണപിള്ള:** അമ്മാവനു് എന്നോടു് എന്താണു പറയാൻ പാടില്ലാത്തതു്?

**നാട്ടുപ്രമാണി:** എന്നാൽ, ഇതാ, ഞാൻ അവസാനമായി ഒന്നുകൂടെ പറയുന്നു: നീ നാരായണിയെ വിവാഹം ചെയ്യണം.

കൃഷ്ണപിള്ള: എന്നെ നിങ്ങളെല്ലാവരുംകൂടെ—(വ്യസനംകൊണ്ടു നിശ്ശബ്ദനാകുന്നു.)

നാട്ടുപ്രമാണി: നീ അതു സമ്മതിക്കുന്നോ, അതോ—

ഗോപാലൻനായർ: അതാണു ചോദ്യം. ഭാര്യയെ സ്വീകരിക്കുന്നോ, താടിമീശ ഉപേക്ഷിക്കുന്നോ? തിരിച്ചു പോകുന്നതു് ഭാര്യയോടുകൂടിയോ, താടിയോടുകൂടാതെയോ? അതാണു തന്നെ തുറിച്ചുനോക്കുന്ന വിഷമപ്രശ്നം! (കത്തി ഇരിക്കുന്ന കൈയും കത്തിയും ചേർത്തു് ഒരു ചോദ്യചിഹ്നത്തിന്റെ രൂപത്തിൽ കൃഷ്ണപിള്ളയുടെ മുഖത്തിനുനേരെ പിടിച്ചുകൊണ്ടു്) കുറിക്കൂ, ആ പ്രശ്നത്തിനു് ഉത്തരം കുറിക്കൂ.

കൃഷ്ണപിള്ള: കഷ്ടം! നിങ്ങളെല്ലാവരുംകൂടെ എന്നെ എന്തിനു് ഇങ്ങനെ വിഷമിപ്പിക്കുന്നു?

ശങ്കരക്കുറുപ്പ്: (അല്പം മുമ്പോട്ടു നീങ്ങി മൃദുസ്വരത്തിൽ) ഇവരെല്ലാവരും അങ്ങനെ പറയുന്ന സ്ഥിതിക്കു്—

കൃഷ്ണപിള്ള: ശങ്കരാ, നീയും...നീയും എന്നോടു്—

ശങ്കരക്കുറുപ്പ്: ഇവരെല്ലാം ആരാണു്? വീട്ടുകാരും ബന്ധുക്കളും കരക്കാരും സ്നേഹിതന്മാരും. ഇനി സാറിനു വേറെ ആരുണ്ടു്? ഞങ്ങളെല്ലാവരും ഒരുമിച്ചു നല്ലൊരു കാര്യം പറയുമ്പോൾ—

കൃഷ്ണപിള്ള: അങ്ങനെ ചെയ്യണമെന്നാണോ നീയും പറയുന്നതു്? ഹാ! ദൈവമേ! (അധോമുഖനായിരിക്കുന്നു.)

ഗോപാലൻനായർ: (പെട്ടന്നു കത്തി ഹാൻഡ്ബാഗിൽ തിരിയെ വെച്ചിട്ടു കല്യാണിയമ്മയോടു്) കേട്ടില്ലേ? എന്നിട്ടു നോക്കിയിരിക്കുന്നോ?

(കല്യാണിയമ്മ കാര്യം മനസ്സിലാകാതെ ഗോപാലൻനായരെ നോക്കുന്നു.)

(എഴുന്നേററുകൊണ്ടു്) ഇതു മരുമകനു ചേർന്ന അമ്മാ

യിതന്നെ കണ്ടില്ലിയോ ഇരുന്നു കണ്ണുമിഴിക്കുന്നതു്? എണീററുപോയി എല്ലാമൊന്നു് ഒരുക്കണം!

കൃഷ്ണപിള്ള: (അത്ഭുതത്തോടുകൂടി) ഇപ്പോഴോ?

ഗോപാലൻനായർ: അല്ല കേട്ടോ? ഇയാള്ക്കു് കൊച്ചുകുഞ്ഞല്ലിയോ? കുറച്ചു പ്രായമാകട്ടെ? (കല്യാണിയമ്മയോടു്) എണീററു പോകാൻ പറഞ്ഞാൽ!

(കല്യാണിയമ്മ എഴുന്നേല്ക്കുന്നു.)

ആവൂ! എഴുന്നേല്ക്കാനറിയാമോ? അങ്ങോട്ടു ചെന്നു് ഒരു നിലവിളക്കു്, തട്ടം, എല്ലാം—വേഗമാകട്ടെ!

(കല്യാണിയമ്മ നടക്കുന്നു.)

അപ്പോൾ, അമ്മാവാ, നമുക്കു് ഒരുകുത്തു മൽമൽ വേണം. രണ്ടു നേരിയതു്. ഒരു മാല.

കല്യാണിയമ്മ: അതൊക്കെ ഇവിടെത്തന്നെ കാണും.

ഗോപാലൻനായർ: എന്നിട്ടാണോ ഉറുമ്പിഴയുന്നതുപോലെ? ഒന്നു് ഓടിപ്പോകുന്നുണ്ടോ? അതോ, ഞാൻ ഇയാടെ താടിക്കു് പിടിക്കൂടണോ?

(കല്യാണിയമ്മയും അവരുടെ പുറകെ ഒന്നാമത്തെ സ്ത്രീയും രണ്ടു പുരുഷന്മാരും ചിരിച്ചുകൊണ്ടു പോകുന്നു.)

കല്യാണിയമ്മ: (അണിയറയിൽ) "മക്കളു് എണീക്കു്! വാ. ഈ മുണ്ടൊന്നു മാറി, തലമുടി ഒന്നു കെട്ടി—"

ഗോപാലൻനായർ: (ഉറക്കെ) വേണ്ടാ, വേണ്ടാ. മുണ്ടു മാറണ്ടാ, മുടിയും കെട്ടണ്ടാ. അയ്യ! ഇയാളാണല്ലോ വന്നിരിക്കുന്ന കോന്തച്ചാരു്!

കല്യാണിയമ്മ: (അണിയറയിൽ ചിരികലർന്ന സ്വരത്തിൽ) "എങ്കിലും മുഖം ഒന്നു കഴുകാതെ—"

ഗോപാലൻനായർ: പാടില്ല, പാടില്ല. മുഖം കഴുകാനേ പാടില്ല. ഇങ്ങോട്ടു തള്ളിവിട്ടേച്ചാൽ മതി.

(കല്യാണിയമ്മയും മററും ഓരോരോ സാധനങ്ങളുമായി തിരിച്ചു വരുന്നു. കല്യാണിയമ്മ വിളക്ക വച്ചിട്ട തിരിച്ചുപോകുന്നു.)

അമ്മാവാ, എല്ലാമൊന്നു പറഞ്ഞുകൊടുത്താട്ടെ!

നാട്ടുപ്രമാണി: കൃഷ്ണാ, എണീററ് നീങ്ങി ആ വിളക്കിൻെറ അപ്പുറത്തായി നില്ല്.

ഗോപാലൻനായർ: അനുവാദം ചോദിക്കുന്നതെല്ലാം പെണ്ണു വന്നിട്ട്.

കൃഷ്ണപിള്ള: എടോ, താനാരെടോ?

ഗോപാലൻനായർ: ഞാൻ കത്തിയും താൻ താടിയും— മനസ്സിലായോ? എന്നാൽ ആടിക്കൊള്ളു.

കൃഷ്ണപിള്ള: തന്നെ ഞാൻ—

ഗോപാലൻനായർ: അയ്യയ്യോ! ഇപ്പോഴൊന്നും പറയല്ലേ! പെണ്ണുകെട്ടാൻ ചമഞ്ഞു നില്ക്കുന്ന മണവാളനാണേ! തൽക്കാലം അവിടെപ്പോയി നില്ക്കണം.

(കൃഷ്ണപിള്ള, ഗോപാലൻനായരെ പരിഭവത്തോടുകൂടി നോക്കിക്കൊണ്ട് നിർദ്ദേശിച്ച സ്ഥലത്തുചെന്നു നില്ക്കുന്നു.)

അമ്മാവാ, പെണ്ണു വരാൻ—

നാട്ടുപ്രമാണി: വരാൻ പറയണം, വരാൻ പറയണം!

(കല്യാണിയമ്മയും രണ്ടാമത്തെ സ്ത്രീയും അവരുടെ മദ്ധ്യത്തിലായി നാരായണിയും പ്രവേശിക്കുന്നു.)

ഗോപാലൻനായർ: പിന്നെ ഉണ്ടല്ലോ, മോങ്ങി മോന്തയും വീർപ്പിച്ച് ഇങ്ങോട്ടു വന്നാൽ—

(നാരായണി വിഷമിക്കുന്നു.)

നാട്ടുപ്രമാണി: കുഞ്ഞേ, അങ്ങോട്ട് അടുത്തുനില്ല്. കൃഷ്ണൻെറ ഇടത്തുവശത്ത്. അങ്ങനെ! മാല എവിടെ?

ഒന്നാമൻ: ഇതാ.

നാട്ടുപ്രമാണി: കൃഷ്ണൻെറ കൈയിൽ കൊടുക്ക്.

(ഒന്നാമൻ മാല കൊടുക്കുന്നു.)

കൃഷ്ണാ, മാല അവളുടെ കഴുത്തിലിട്.

(കൃഷ്ണപിള്ള മാലയിടുന്നു.)

വസ്ത്രം അവന്റെ കൈയിൽ കൊടുക്ക്.

(രണ്ടാമൻ അങ്ങനെ ചെയ്യുന്നു.)

കുഞ്ഞേ, നാരായണീ, തൊഴുതു വാങ്ങിക്ക്.

(കൃഷ്ണപിള്ള വസ്ത്രം കൊടുക്കുന്നു. നാരായണി തൊഴുതു വാങ്ങുന്നു.)

ഗോപാലൻനായർ: എല്ലാരും നോക്കിനില്ക്കുന്നോ?

ആർപ്പോ!...ഓ...ാ...ാ...!

(എല്ലാരും ചേർന്ന് ആർപ്പുവിളിക്കുന്നു.)

കുരവ! കുരവ!

(സ്ത്രീകൾ കുരവയിടുന്നു.)

(കർട്ടൻ)

## പാത്രങ്ങൾ

വലിയെടത്തെ കുഞ്ഞമ്മ
ശ്രീധരൻനായർ —കുഞ്ഞമ്മയുടെ മകൻ
പാർവ്വതിയമ്മ
ഓമന —പാർവ്വതിയമ്മയുടെ മകൾ
ദേവകിയമ്മ
ഒരു പോലീസുകാരൻ

[ഒരു കുടിലിൽ അരികത്തിട്ടിരിക്കുന്ന പഴയൊരു കട്ടിലിൽ പട്ടിണികൊണ്ടു തളർന്ന ഓമന കിടക്കുന്നു. പരമപരവശയായ പാർവ്വതിയമ്മ അടുക്കൽ ഇരിക്കുന്നു.]

ഓമന: അമ്മേ, നേരം എന്തായി?

പാർവ്വതിയമ്മ: ഉച്ചകഴിഞ്ഞു, മകളേ.

ഓമന: അന്നേരം ഞാൻ ഒന്നും കഴിക്കണ്ടേ?

പാർവ്വതിയമ്മ: ഒന്നും കഴിക്കരുതെന്നല്ലേ വൈദ്യൻ പറഞ്ഞതു്?

ഓമന: വൈദ്യൻ ഒന്നും കഴിക്കുകില്ലേ?

പാർവ്വതിയമ്മ: വൈദ്യനു ദീനം ഇല്ലല്ലോ!

ഓമന: ദീനമുള്ളവർ ഒന്നും കഴിച്ചുകൂടേ?

പാർവ്വതിയമ്മ: ചില ദീനക്കാർ ഒന്നും കഴിച്ചുകൂടാ.

ഓമന: അതെന്തു ദീനമാ, അമ്മേ?

പാർവ്വതിയമ്മ: അതു വൈദ്യനേ അറിയാവൂ!

ഓമന: വൈദ്യനെ ഒന്നിങ്ങോട്ടു കൊണ്ടുവരാമോ? ഞാൻ ഇതുവരെ കണ്ടിട്ടില്ലല്ലോ!

പാർവ്വതിയമ്മ: മക്കളെ, ഞാൻ എന്നും വിളിക്കും. വരാതെ ഞാൻ എന്തു ചെയ്യും?

ഓമന: എന്താ വരാത്തതു്? അമ്മ ഇവിടെ ഇല്ലാത്തപ്പോൾ ഞാനും വിളിക്കും. എപ്പോഴും വൈദ്യനെ വിളിക്കയാണു് എന്റെ ജോലി. ചിലപ്പോൾ വിളി കേൾക്കും. എന്നാൽ ഇങ്ങോട്ടു വരുകില്ല. അതെന്താ അമ്മേ?

(പാർവ്വതിയമ്മ മിണ്ടാതെ ഓമനയെ നോക്കി ഇരിക്കുന്നു.)

അമ്മ വൈദ്യനെ കണ്ടിട്ടുണ്ടോ?

പാർവ്വതിയമ്മ: ഉണ്ട്.

ഓമന: കണ്ടാലെങ്ങനെയിരിക്കും?

പാർവ്വതിയമ്മ: നന്നാ വെളുത്ത്, വെളുത്ത മുണ്ടുടുത്ത്—

ഓമന: അതേ, അമ്മേ! നന്നാ വെളുത്ത്, ചന്ദ്രനെപ്പോലെ വെളുത്താണ്, അല്ലിയോ? തലയിൽ ഒരു തൊപ്പിയുമുണ്ട്, പൊന്നുകൊണ്ട്! ചുററും നക്ഷത്രങ്ങളെപ്പോലെ ഒരുപാടു പേരുമുണ്ട്, ഇല്ലിയോ?

(പാർവ്വതിയമ്മ ആശ്ചര്യപ്പെട്ടു മൗനമായിരിക്കുന്നു.)

അവിടെല്ലാം പൊന്നാണമ്മേ! രത്നങ്ങളും. എന്തൊരു തിളക്കമാണ്! എപ്പോഴും പാട്ടുകേൾക്കാം. വൈദ്യനും പാടും. എന്തൊരു ശബ്ദം! അമ്മയുടെ ശബ്ദം പോലും അടുത്തുചെല്ലുകേലാ. അമ്മ വൈദ്യൻെറ ശബ്ദം കേട്ടിട്ടുണ്ടോ?

പാർവ്വതിയമ്മ: (വിചാരമഗ്നയായി) ഉണ്ട്.

ഓമന: ഞാനും കേട്ടിട്ടുണ്ട്. കണ്ടിട്ടില്ലെന്നേ ഉള്ളു. എനിക്ക് ഒന്നു കാണണമല്ലോ. അമ്മേ, അമ്മ ഇന്നു നിശ്ചയമായും കൊണ്ടുവരണം.

പാർവ്വതിയമ്മ: (കണ്ണുനീർ തുടച്ചുകൊണ്ട്) കുഞ്ഞേ, ഞാൻ വിളിക്കാം. വരുമെന്നു തോന്നുന്നില്ല.

ഓമന: അമ്മ പറയണം, ഓമന പറഞ്ഞെന്ന്. വൈദ്യൻെറ ഓമന പറഞ്ഞെന്നു പറയണം. ചുമ്മാവിളികേട്ടാൽ പോരാ, ഇങ്ങോട്ടു വരണമെന്ന് ഓമന പറഞ്ഞെന്നു പറയണം. പറയുമോ, അമ്മേ?

(പാർവ്വതിയമ്മ കനിഞ്ഞു മിണ്ടാതിരിക്കുന്നു.)

അമ്മ, എന്താ ഒന്നും മിണ്ടാത്തതു്? ഓമന പറഞ്ഞെന്നു പറഞ്ഞാൽ വരും. അല്ലെങ്കിൽ പിണങ്ങുന്നതിനാ,

അമ്മേ, വിളികേൾക്കുന്നതു്? നിശ്ചയമായും വരും. അമ്മയ്ക്കു് ഇങ്ങനെ പറയാമോ?
(പാർവ്വതിയമ്മ കരഞ്ഞുതുടങ്ങുന്നു.)
അമ്മേ, എനിക്കു തോന്നുന്നതു്, എന്റെ ദീനം പോകണമെങ്കിൽ വൈദ്യനെ കാണണം. ഒരിക്കലും ഒന്നും കഴിക്കാതെന്നും പറഞ്ഞോണ്ടു് അങ്ങിരുന്നാൽ മതിയോ? അതു് ഒക്കുകില്ല!
(പാർവ്വതിയമ്മ കരയുന്നു.)
(അമ്മയുടെ മുഖത്തു തപ്പിനോക്കിയിട്ടു്) അമ്മയുടെ വിചാരം അമ്മ കരയുന്നതു ഞാൻ അറിയുന്നില്ലെന്നാണു്. അമ്മ എപ്പൊഴും കരയുകയാണെന്നു് എനിക്കറിയാം. ഞാൻ കാണുമ്പോൾ കണ്ണുനീരു തുടച്ചുകളയും. അങ്ങോട്ടു തിരിയുമ്പോൾ പിന്നെയും കരയും. എന്തിനാണു് കരയുന്നതെന്നു ചോദിക്കണമെന്നു് എപ്പൊഴും വിചാരിക്കും. പിന്നേം വേണ്ടാന്നു വിചാരിക്കും. എന്തായാലും ഇന്നു് അമ്മ എന്നോടു പറയണം. അമ്മയ്ക്കു് അതു പറയാൻ ഞാനല്ലാതെ ആരുണ്ടു്? എന്നോടു പറഞ്ഞില്ലെങ്കിൽ ഞാനും കരയും.

പാർവ്വതിയമ്മ: (കണ്ണുനീർ തുടച്ചുകളഞ്ഞിട്ടു്) പലതും വിചാരിച്ചു കരഞ്ഞുപോകുന്നു. അതെല്ലാം പറഞ്ഞാൽ നിനക്കു മനസ്സിലാകുമോ?

ഓമന: മനസ്സിലാകും. എന്തു പറഞ്ഞാലും മനസ്സിലാകും. അമ്മ ഒന്നും പറയാതെതന്നെ എനിക്കു മനസ്സിലാകുന്നുണ്ടല്ലോ. പിന്നെ പറഞ്ഞാൽ മനസ്സിലാകുകില്ലേ? അമ്മ ഒന്നു പറയണം. മനസ്സിലാകുമോ എന്നു നോക്കാമല്ലോ. മനസ്സിലായില്ലെങ്കിൽപ്പിന്നെ ഞാൻ ചോദിക്കയില്ല. അമ്മ പറയുകയും വേണ്ടാ.

പാർവ്വതിയമ്മ: പറയാം. കുറെ കഴിയട്ടെ.

രാമൻ: ഇപ്പോൾ പറഞ്ഞാൽ പിന്നെയും കരയും? കണ്ണിൽ വെള്ളം നിറഞ്ഞുകഴിഞ്ഞു. കൊള്ളാം. വേണ്ടാ അമ്മേ, വേണ്ടാ. അമ്മയ്ക്കു തനിയെ തോന്നുമ്പോൾ പറഞ്ഞാൽ മതി. പറഞ്ഞില്ലെങ്കിലും ഒന്നുമില്ല. അമ്മ കരയാതിരുന്നാൽ മതി. (കുറച്ചുനേരം അമ്മയുടെ മുഖത്തു തന്നെ നോക്കിക്കൊണ്ടു ചിന്താമഗ്നയായി കിടന്നിട്ട്) അമ്മയ്ക്ക് ഒന്നു ചിരിക്കാമോ? അമ്മ ചിരിച്ചുകണ്ടിട്ട് എത്ര നാളായി! അമ്മ ചിരിച്ചാൽ എങ്ങനെയിരിക്കും! അമ്മ ഒടുക്കം ചിരിച്ചതു് എന്നാണെന്നു പറയട്ടെ. എന്റെ കൈയിലെ കാപ്പു് ഊരി കാലൊടിഞ്ഞ ആ പെട്ടിക്കണ്ണന് കൊടുത്ത അന്നായിരുന്നു. അതിന്റെ അടുത്ത ദിവസമായിരുന്നു അവരെല്ലാരുംകൂടി അച്ഛനെ പിടിച്ചുകൊണ്ടുപോകാൻ അവിടെ വന്നതു്. അവരിപ്പുറേ വന്നു. അച്ഛൻ ഒന്നും മിണ്ടാതെ അപ്പുറത്തുകൂടെ ഒരോട്ടം. അമ്മ നിലത്തു വീണിട്ട്—

(പാർവ്വതിയമ്മ പെട്ടെന്ന് എണീറ്റു പുറത്തേക്കു പോകുന്നു.)

അമ്മ കരയാനാണു പോയതു്. എന്നെ കാണിക്കാതെ അപ്പുറത്തു പോയിരിക്കയാണ്. എന്നെ കാണിക്കാത്തതെന്താണ്? പിന്നെ ആരുണ്ട് അതു കാണാൻ? എന്റെ അടുത്തിരുന്നാൽ ഞാൻ കണ്ണുനീരു തുടച്ചേനെ! ഉമ്മയും കൊടുത്തേനെ! എന്നാൽ അമ്മ കരയാൻനേരത്തു് വേറെ വല്ലിടത്തും പോകും. അങ്ങോട്ടു ചെല്ലാമെന്നുവെച്ചാൽ അനങ്ങരുതെന്നു വൈദ്യൻ പറഞ്ഞിട്ടുണ്ടു്. എനിക്കു് വൈദ്യനെ ഒന്നു കാണണം. കുറെ ചോദിക്കാനുണ്ടു്. വൈദ്യൻ പറയുന്നതു കേട്ടുതുടങ്ങിയിട്ട് എത്ര ദിവസമായി! ഒന്നും തിന്നരുതു്; വേണ്ടാ. ഒരിടത്തും പോകരുതു്; വേണ്ടാ.

ണ്ടും മിണ്ടരുതു്; അതും വേണ്ടാ. ഇതൊക്കെയായി
ട്ടും ഇങ്ങോട്ടൊന്നു വരാൻ ഭാവവുമില്ല! ഇനി മനസ്സു
ണ്ടെങ്കിൽ ഇങ്ങോട്ടുവരണം. അതുവരെ എന്റെ
ഇഷ്ടംപോലെ. എന്റെ അമ്മ അപ്പുറത്തുകിടന്നു ക
രയുകയാണു്. ഞാൻ ഇവിടെ ചുമ്മാകിടക്കണോ?
ഞാനും അങ്ങോട്ടു പോകും. (കട്ടിലിൽനിന്നു് എഴു
ന്നേല്ക്കുന്നു. ബോധമററു് വീണുപോകുന്നു.)

പാർവ്വതിയമ്മ: (നിലവിളിച്ചുകൊണ്ടു് ഓടിവന്നു മകളെ
എടുത്തു കട്ടിലിൽ കിടത്തിയിട്ടു്) അയ്യോ! മക്കളേ!
ഓമനേ! (മുഖത്തു് വെള്ളം തളിച്ചിട്ടു്) മക്കളേ! ഈ
ശ്വരാ! ഇതും കാണാനാണോ ഇവളെ വെച്ചിരിക്കുന്ന
തു്? ഞാൻ അനുഭവിച്ചതു പോരേ? ഓമനേ! ഓമനേ!
എന്റെ കുഞ്ഞു മിണ്ടുന്നില്ലല്ലോ! ഞാൻ എന്തുചെയ്തു
ഇങ്ങനെ വരാൻ? തുണയായിരുന്ന ആൾ പോയി.
ഉണ്ടായിരുന്നതെല്ലാം പോയി. പട്ടിണികിടന്നിട്ടും
തെണ്ടാൻ മനസ്സുവരുന്നില്ല. എന്നിട്ടും തെണ്ടി. തെ
ണ്ടാതെന്തുചെയ്യും? എന്നാൽ, കൃഷ്ണാ, അങ്ങു കൈവി
ട്ട മഹാപാപിയെ ഉണ്ടോ മററു വല്ലവരും സഹായി
ക്കുന്നു? (മകളെ ചുംബിച്ചിട്ടു്) ഓമനേ! ഹാ! ഇവ
ളെ ഞാൻ പട്ടിണിയിട്ടുതന്നെ കൊന്നു. വിശന്നുപൊ
രിഞ്ഞു വല്ലതും ചോദിച്ചാൽ വൈദ്യന്റെ പേരു
പറഞ്ഞു് സമാധാനപ്പെടുത്തിത്തുടങ്ങിയിട്ടു് എത്ര ദി
വസമായി! എന്റെ കുഞ്ഞിന്റെ മുഖത്തുനോക്കി
ഞാൻ എത്ര കള്ളം പറഞ്ഞു! അല്ലാതെ ഞാൻ എന്തു
ചെയ്യും? ഞാൻ കാൺകെ എന്റെ കുഞ്ഞു് കഞ്ഞി
വെള്ളം കുടിക്കാതെ ഇങ്ങനെ മരിക്കണമെന്നു്!—
ഓമനേ! ഓമനേ! എന്റെ പൊന്നുമക്കളേ!

ഓമന: അമ്മേ!

പാർവ്വതിയമ്മ: കൃഷ്ണാ! (ഓമനയുടെ ദേഹത്തിൽ കമഴ്ന്നു കിടന്നു കരയുന്നു.)

(ഓമന അമ്മയുടെ കണ്ണുനീർ തുടയ്ക്കുവാൻ ശ്രമിക്കുന്നു. കൈ തളർന്ന് കട്ടിലിൽ വീണുപോകുന്നു.)

ഓമനേ!

ഓമന: അമ്മേ, വെള്ളം വേണം.

(പാർവ്വതിയമ്മ വെള്ളം ഒഴിച്ചുകൊടുക്കുന്നു.)

(വെള്ളം കുടിച്ചിട്ട്) അമ്മ എന്തിനാണ് ഇങ്ങനെ കരയുന്നത്?... അമ്മ കരഞ്ഞുകൊണ്ടല്ലിയോ പോയത്?... എനിക്കുകൂടെ അങ്ങോട്ട് വരണമെന്നു തോന്നി... ഞാൻ എണീറ്റു... കണ്ണിൽ ഇരുട്ടുകയറി.

പാർവ്വതിയമ്മ: നീ എന്തിനാണ് എണീറ്റത്? എണീക്കരുതെന്നു വൈദ്യൻ പറഞ്ഞിട്ടില്ലേ?

ഓമന: ഇനി ഞാൻ വൈദ്യൻ പറഞ്ഞാൽ കേൾക്കുകില്ല. അല്ലെങ്കിൽ ഇങ്ങോട്ടു വരണം.

പാർവ്വതിയമ്മ: ഹാ! ഞാൻ ഇവളോട് എന്തു പറയും? മകളേ, വൈദ്യൻ പറയുന്നതു കേട്ടില്ലെങ്കിൽ ദീനം കൂടുകില്ലേ?

ഓമന: കൂടിയാലെന്താ?

പാർവ്വതിയമ്മ: കൂടിയാലെന്താണെന്നോ?

ഓമന: അതേ, കൂടിയാലെന്താ? കൂടട്ടെ! അമ്മേ, എനിക്കു വിശക്കുന്നു. ഉടനെ വല്ലതും തരണം.

പാർവ്വതിയമ്മ: ഞാൻ വൈദ്യനോടു ചോദിച്ചിട്ടു വരാം.

ഓമന: വേണ്ടാ, ചോദിക്കണ്ടാ. വൈദ്യനോടാണോ എന്നോടാണോ അമ്മയ്ക്കു സ്നേഹം? എനിക്കു വിശപ്പു സഹിക്കാൻ വയ്യാ! ഉടനെ വല്ലതും വേണം!

പാർവ്വതിയമ്മ: (ഓമനയെ നോക്കാൻ ധൈര്യമില്ലാതെ മുഖം തിരിച്ചുപിടിച്ചുകൊണ്ട്) മക്കളേ, ദീനം വെട്ടെന്നു തീരും. ഇത്രയും സഹിച്ചില്ലേ?

ഓമന: വയ്യാ, അമ്മേ വയ്യാ! വയ്യാഞ്ഞിട്ടാണു പറയുന്ന ത്. വയറ് എരിയുന്നു. ഇടയ്ക്കിടയ്ക്ക് ഒന്നും കാണാൻ വയ്യാതാകുന്നു. അമ്മയെ മാത്രം എപ്പൊഴും കാണാം. അതാണ് അമ്മയോടുതന്നെ പറയുന്നത്. വല്ലതും തന്നേ, അമ്മേ!

പാറ്വതിയമ്മ: ദൈവമേ, എനിക്കു വയ്യാ. എനിക്കു ശ ക്തിയില്ല. എന്നെ എന്തിനു് ഇങ്ങനെ പരീക്ഷി ക്കുന്നു?

ഓമന: എന്റെ കണ്ണിൽ ഇരുട്ടുകയറുന്നു. എനിക്കൊന്നും കാണാൻ വയ്യാ...അമ്മയെ മാത്രം കാണാം...എ ന്നാൽ എവിടെയാണെന്നു് അറിഞ്ഞുകൂടാ...അമ്മ അങ്ങു ദൂരെ പോയോ? കരയാൻ പോയതാണോ? എന്നാൽ ഞാനും അങ്ങോട്ടുവരും. അമ്മ പോകരു തേ! ഞാനും വരുമേ! ഞാൻ താഴെ വീഴുമേ! (എഴുന്നേ ല്ക്കാൻ ശ്രമിക്കുന്നു. ബോധം കെടുന്നു.)

(പാറ്വതിയമ്മ പിന്നെയും വെള്ളം കൊടുക്കുന്നു.)

(കണ്ണുതുറന്നു ചുററും നോക്കിക്കൊണ്ടു്) അമ്മേ, ഞാൻ വൈദ്യനെ കണ്ടു. എന്തു പ്രകാശം! അമ്മ പ റഞ്ഞില്ലിയോ, ഉദിച്ചുയരുന്ന ചന്ദ്രനേപ്പോലെ! ചി രിച്ചുകൊണ്ടിരിക്കുന്നു. ചുറ്റും എത്ര ആളുകൾ! ഒരാൾ എന്നെ 'ഓമനേ!' എന്നു വിളിച്ചു. ഞാൻ കണ്ടിട്ടുണ്ടു്. അതാരാ, അമ്മേ? ഞാൻ അമ്മയുടെ അടുത്തുനിന്നു വരുകയില്ലെന്നു പറഞ്ഞു. അവർ ചിരിച്ചു. എല്ലാ രും ചിരിച്ചു. അവർ എന്തിനാ അമ്മേ, ചിരിച്ചതു്?

പാറ്വതിയമ്മ: കുഞ്ഞേ, നീ പറയുന്നതൊന്നും എനിക്കു മനസ്സിലാകുന്നില്ല!

ഓമന: മനസ്സിലാകുന്നില്ലേ? അമ്മ പറയുന്നതെല്ലാം എനിക്കു മനസ്സിലാകുന്നുണ്ടല്ലോ! ഞാൻ അവിടെ

എന്തെല്ലാം കണ്ടു! ഞാൻ പറയട്ടെ? അല്ലെങ്കിൽ വേണ്ടാ. അമ്മയ്ക്കു മനസ്സിലാകയില്ലല്ലോ! അമ്മയ്ക്കു കാണണോ? ഇനി ഞാൻ കാണുമ്പോൾ അമ്മയെ വിളിക്കാം.

പാർവ്വതിയമ്മ: കുഞ്ഞേ, നിനക്കു ക്ഷീണമുണ്ട്. കുറച്ചു മിണ്ടാതെ കിടക്ക്.

ഓമന: ഇല്ല. ക്ഷീണമെല്ലാം പോയി. ഇനി ക്ഷീണം ഉണ്ടാകയില്ല. ഞാൻ വൈദ്യനോടു ചോദിച്ചു, എനിക്കു വല്ലതും കഴിക്കാമോ എന്ന്. അദ്ദേഹം സമ്മതിച്ചമ്മേ. ചിരിച്ചുകൊണ്ടു സമ്മതിച്ചു, എന്തുവേണമെങ്കിൽ തിന്നുകൊള്ളാൻ. അതുകൊണ്ട് അമ്മ ഉടനെ വല്ലതും തരണം.

പാർവ്വതിയമ്മ: ഈശ്വരാ, പിന്നെയും അതുതന്നെ! ഞാൻ എന്തു ചെയ്യേണ്ടു? ഇവളെ ഇങ്ങനെ കണ്ടോണ്ടു ഞാൻ ഇവിടെ എങ്ങനെ ഇരിക്കും? അല്ലാതെ ഞാൻ എന്തു ചെയ്യും? (കരയുന്നു.)

ഓമന: എന്തു ചെയ്യുമെന്നോ? ഉടനെ വല്ലതും—അല്ലാ, കരയുകയാണോ? എനിക്കു വിശക്കുന്നെന്നു പറയുമ്പോൾ അമ്മ എന്തിനാണിങ്ങനെ കരയുന്നതു്? ഞാൻ പറഞ്ഞതു നേരാണ്. വൈദ്യൻ സമ്മതിച്ചു. പിന്നെയും കരയുകയാണോ? എനിക്കു വയ്യാഞ്ഞിട്ടല്ലിയോ ഞാൻ പറയുന്നതു്? ഇതിനു മുൻപ് ഞാൻ ഇങ്ങനെ പറഞ്ഞിട്ടുണ്ടോ? എനിക്ക് ഒട്ടും വയ്യാ. അയ്യോ! അമ്മേ, ഇങ്ങനെ കരഞ്ഞാലോ? ഇനി ഞാൻ മിണ്ടുകയില്ല.

പാർവ്വതിയമ്മ: (ക്രമേണ കരച്ചിൽ അടക്കിയിട്ട്) കുഞ്ഞേ, നീ ഇവിടെ അനങ്ങാതെ കിടക്കാമോ? ഞാൻ പോയി വല്ലതും കൊണ്ടുവരാം.

ഓമന: (സന്തോഷത്തോടുകൂടി) കിടക്കാമമ്മേ. അനങ്ങു കില്ല.

പാർവ്വതിയമ്മ: (എണീററു മാറി ഓമന കാണാതെ നി ന്നിട്ട വിചാരം) ഞാൻ എന്താണ പറഞ്ഞതു്? എ ന്തിനാണ് എണീററതു്? എങ്ങോട്ടാണ പോകു ന്നതു്? എന്തു കൊണ്ടുവന്നുകൊടുക്കാനാണ്?...എന്റെ കുഞ്ഞു കരയുമ്പോൾ മുലപ്പാലു കൊടുത്തു ശീലിച്ച ഹൃദയം താനറിയാതെ പറഞ്ഞുപോയി അസംബ ന്ധം!...തെണ്ടിയാലും ഒന്നും കിട്ടുകയില്ല. എനിക്ക തരാനുള്ള ഒരുപിടി നെല്ലു് ഈ പാടത്തെങ്ങും വിള ഞ്ഞിട്ടില്ല!...അഥവാ പോകാമെന്നുതന്നെ വെച്ചാലും ഇവളെ ഈ സ്ഥിതിയിൽ തനിയെ ഇട്ടിട്ട പോകു ന്നതെങ്ങനെ?...അല്ല, പോകുകതന്നെ വേണം. ഇതു വരെ പോകാതിരുന്നതാണ തെററു്! ചോദിക്കാത്ത വർക്ക് ഒന്നും കിട്ടുകയില്ല...ഹേയ്! ശുദ്ധ അബദ്ധ ! എത്രപേർക്ക കിട്ടുന്നു! മഹാഭാഗ്യങ്ങൾ കെട്ടിവലിച്ചു് തലയിൽ കയററിവച്ചു് മഹാന്മാരാക്കിയവർ എത്ര?... ഞാൻ എന്തു വിഡ്ഢി! ആലോചിക്കാൻ കണ്ട സമയം! ഞാൻ പോകുന്നു. എന്തായാലും പോകുകയാണ ഭേദം! ഇവിടെ ഇരുന്നാൽ പ്രയോജനമില്ലെന്നു നിശ്ചയം! പോയാൽ അതിൽക്കൂടുതൽ ഒന്നും വരാനില്ല. വല്ലതും സാധിച്ചെങ്കിൽ—അതേ, വല്ലതും സാധിച്ചെങ്കിൽ— എന്തായാലും പോകയാണ്. ഒന്നുകിൽ വല്ലതും കി ട്ടും. അതുംകൊണ്ടു തിരിച്ചു വരും. ഇല്ലെങ്കിൽ—? പോകയാണ്!...(കുറച്ചു നടന്നു പെട്ടെന്നു നിന്നു്) ഓമനേ! നീ എന്നെ പഠിപ്പിച്ചു. നീ പറഞ്ഞതു് എനിക്ക മനസ്സിലാകുന്നു. നീ വൈദ്യനെ കണ്ടു, ഇല്ലേ? ഉദിച്ചുവരുന്ന ചന്ദ്രനെപ്പോലുള്ള വൈദ്യ

ണെ? നീതന്നെ ഭാഗ്യവതി! അവിടെ ഒരാൾ നിന്നെ 'ഓമനേ' എന്നു വിളിച്ചു. ഇല്ലേ? (മുഖം പ്രകാശമാനമാകുന്നു) ഹാ! ഒരാൾ വിളിച്ചു! 'ഓമനേ' എന്ന്!... ഞാൻ പോകുകയാണ്. (പുറത്തു പോയിട്ട്) മകളെ, ഞാൻ ഇതാ, വന്നുകഴിഞ്ഞു. അതുവരെ നീ അനങ്ങരുതേ!

ഓമന: (ഉറക്കെ) ഇല്ല! (കുറേനേരം അനങ്ങാതെ കിടന്നതിനുശേഷം ഇടയ്ക്കിടയ്ക്കു കണ്ണടയ്ക്കുകയും ഇടയ്ക്കിടയ്ക്കു തുറക്കുകയും ചെയ്തുകൊണ്ട്) ഞാൻ അമ്മയോടു പറഞ്ഞു, ഞാൻ പറഞ്ഞെന്നു പറഞ്ഞാൽ വരുമെന്ന്. എനിക്കറിയാം, ചോദിക്കയും വേണ്ടാ, ഒന്നും വേണ്ടാ, ഞാൻ പറഞ്ഞെന്നു പറഞ്ഞാൽ മതി. പോരെയോ?... അതേ എന്നു ഞാൻ എത്ര പ്രാവശ്യം പറഞ്ഞു! അമ്മ ഒന്നും മിണ്ടുകയില്ല. പിന്നെ ഞാൻ എന്തുചെയ്യും? എനിക്ക് അങ്ങോട്ടു പോരണമെന്നുണ്ട്. എന്നാൽ അമ്മ പറയും അനങ്ങരുതെന്ന്. അനങ്ങാതെ എങ്ങനെയാ വരുന്നത്? എന്താ ചിരിക്കുന്നത്? അങ്ങനെ ചിരിച്ചോണ്ട് എപ്പോഴും ഇവിടെ ഇരിക്കാമോ?... ഇരിക്കാമെന്നോ? അയ്യ! പിന്നെ എനിക്കൊന്നും വേണ്ടാ! ഞാൻ എത്രപ്രാവശ്യം വിളിച്ചു? എന്നിട്ട് ഇത്ര താമസിച്ചതെന്താ? പിന്നെയും ചിരിക്കയാണോ? ഒന്നും പറഞ്ഞില്ലെങ്കിലും എനിക്കു കാര്യം മനസ്സിലായി. പക്ഷേ, എന്തോന്നാ മനസ്സിലായതെന്ന് അറിഞ്ഞുകൂടാ!... എന്റെ അടുത്ത് എന്നെ തൊട്ടോണ്ട് ഇരിക്കാമോ? എപ്പോഴും അങ്ങനെയാണെന്നോ? പിന്നെന്താ എനിക്കു മനസ്സിലാകാത്തത്?... ആ! അങ്ങനെ ആയിരിക്കും. ഇനി ഞാൻ വേറൊന്നും വിചാരിക്കയില്ല. അന്നേരം എപ്പോഴും കാണാമല്ലോ!... അതു

ശരിയാണു്. അമ്മ വരുമ്പോൾ ഒക്കുകയില്ല. അന്നേരം അമ്മേ മാത്രമേ എനിക്കു് കാണാവൂ!...എന്നെ 'ഓമനേ' എന്നു വിളിച്ചതാരാണു്?...അയ്യോ! ഞാൻ അറിഞ്ഞില്ലല്ലോ! ഞാൻ എത്രനാളായി നോക്കിയിരിക്കുന്നു! അപ്പുറത്തിറങ്ങി ഒററ ഓട്ടം! പിന്നെ കണ്ടിട്ടേയില്ല. അമ്മ എന്തു കരഞ്ഞു! ഞാൻ എന്തു കരഞ്ഞു! അന്നുമുതൽ നോക്കിയിരിക്കയാണു്! കണ്ടപ്പോൾ അറിഞ്ഞുമില്ല!...ഇനി എനിക്കെന്നു കാണാം?...ആഹാ, അതിനും സമയമുണ്ടോ? എനിക്കു് അവിടുന്നു് ഒരു പൂവു പറിച്ചു തരുമോ? ഒരു കിളിയെ പിടിച്ചു തന്നാലും മതി. അതൊന്നും വേണ്ടാ, എന്നെക്കൂടെ അങ്ങോട്ടു കൊണ്ടുപോയാൽ മതി...ഓ! ഇതു വിഷമംതന്നെ. എന്തു പറഞ്ഞാലും സമയമാകട്ടെ, സമയമാകട്ടെ എന്നു്. അമ്മയും ഇങ്ങനെതന്നെ. എന്തു പറഞ്ഞാലും. ഇങ്ങനെ ഒരാകുകയുണ്ടോ? സമയം എന്നേ ആയി. ഇനി ഞാൻ കലമ്പുമേ! അല്ലെങ്കിൽ എന്നെക്കൂടെ കൊണ്ടുപോകണം.

പാർവ്വതിയമ്മ: (ഒരു റൊട്ടിയുംകൊണ്ടു് പ്രവേശിച്ചു് മകളുടെ അടുത്തു ചെന്നിരുന്നിട്ടു്) മകളേ!

(ഓമന കണ്ണു തുറക്കുന്നു.)

ഞാൻ ഒരു റൊട്ടി കൊണ്ടുവന്നിട്ടുണ്ടു്. ഇതാ, മോളു് ഇതു തിന്നു്.

ഓമന: (റൊട്ടി വാങ്ങിക്കൊണ്ടു്) ഇതു് എവിടുന്നു കിട്ടി?

പാർവ്വതിയമ്മ: വലിയിടത്തുനിന്നു്.

ഓമന: കുഞ്ഞമ്മ തന്നതാണോ?

പാർവ്വതിയമ്മ: അല്ല, കുഞ്ഞമ്മ അവിടെ ഇല്ലായിരുന്നു.

ഓമന: പിന്നെ ആരാ തന്നതു്?

പാർവ്വതിയമ്മ: ലക്ഷ്മിക്കുഞ്ഞു്.

ഓമന: കുഞ്ഞമ്മ എത്ര നല്ലവരാണ്!

പാർവ്വതിയമ്മ: അതേ, മകളേ, ലക്ഷ്മിക്കുഞ്ഞിനെപ്പോലൊരു കുഞ്ഞില്ല.

ഓമന: അമ്മേ, കുഞ്ഞമ്മയെ എനിക്കൊന്നു കാണണം.

പാർവ്വതിയമ്മ: (പൊട്ടുന്നു്) എന്തിനാ, മകളേ?

ഓമന: പിന്നെ... പിന്നെ... എന്തിനാണെന്നു് എനിക്കു് അറിഞ്ഞുകൂടാ!

പാർവ്വതിയമ്മ: മക്കളേ, നിനക്കു വിശപ്പില്ലേ? റൊട്ടി തിന്നു്.

ഓമന: (റൊട്ടി ഒന്നു കടിച്ചിട്ടു്) എനിക്കിതു കടിച്ചുതിന്നാൻ വയ്യാ.

പാർവ്വതിയമ്മ: വെള്ളത്തിൽ മുക്കിത്തരാം. (ഒരു കഷണം മുറിച്ചെടുത്തു വെള്ളത്തിൽ മുക്കിക്കൊടുക്കുന്നു.)

ഓമന: (റൊട്ടി തിന്നുകൊണ്ടു്) അമ്മേ, വൈദ്യൻ ഇതുവരെ ഇവിടെ ഉണ്ടായിരുന്നു. അമ്മ വന്നതിൽപ്പിന്നെ കണ്ടിട്ടില്ല.

പാർവ്വതിയമ്മ: (കണ്ണുനീരോടുകൂടി) അതങ്ങനെയാണ് മകളേ!

ഓമന: ഞാൻ പറഞ്ഞില്ലിയോ വരുമെന്നു്! വന്നതു കണ്ടോ? ഇവിടെ വന്നു് എന്റെ അടുത്തു് ഇരുന്നു. എന്തെല്ലാം പറഞ്ഞു! എപ്പോഴും ചിരിച്ചുകൊണ്ടാണു് ഓരോന്നു പറയുന്നതു്! എന്നെ തൊട്ടോണ്ടാണിരുന്നതു്. അപ്പോൾ എന്റെ വിശപ്പും പോയി, ക്ഷീണവും പോയി!

പാർവ്വതിയമ്മ: (കണ്ണുനീർ തുടച്ചിട്ടു്) മക്കൾക്കു വെള്ളം കുടിക്കണോ?

ഓമന: വേണ്ടാ. റൊട്ടി തിന്നാൽ മതി. നല്ല റൊട്ടി!

കുഞ്ഞമ്മ എന്തു നല്ലവരാ! അവരെ എനിക്കൊന്നു കാണണം. അവരോട്ട് ഇങ്ങോട്ടു വരാൻ പറയുമോ?

പാർവ്വതിയമ്മ: കൊള്ളാം! അവർ ഇങ്ങോട്ടു വരുമോ?

ഓമന: ഓഹോ, വരും. ഞാൻ പറഞ്ഞെന്നു പറയണം. എനിക്കു നടക്കാൻ വയ്യാഞ്ഞിട്ടാണെന്നു പറയണം. അപ്പോൾ തീർച്ചയായും വരും.

പാർവ്വതിയമ്മ: മക്കളേ, അവർ വരുകില്ല.

ഓമന: ഇങ്ങനെയല്ലിയോ വൈദ്യൻെറ കാര്യത്തിലും പറഞ്ഞതു? എന്നിട്ടു വന്നതു കണ്ടോ?...പിന്നെ, അമ്മേ, അവിടെ കണ്ടതു് ആരെയാണെന്നറിയാമോ? ഞാൻ വൈദ്യനോടു ചോദിച്ചു. അമ്മേ, അതു് അച്ഛനാണു്.

(പാർവ്വതിയമ്മയുടെ മുഖം വിളറി. പുറത്തു വരുമായിരുന്ന നില വിളി പിടിച്ചടക്കി അവർ കട്ടിലിൽ കമഴ്ന്നിരുന്നു.)

അമ്മ കരയാൻ തുടങ്ങുകയാണോ? ഇനി കരയണ്ടാ. ഞാൻ അച്ഛനെ വിളിച്ചു കൊണ്ടുവരും. ഇല്ലെങ്കിൽ നമ്മളേക്കൂടി അങ്ങോട്ടു കൊണ്ടുപോകണമെന്നു ഞാൻ വൈദ്യനോടു പറഞ്ഞിട്ടുണ്ടു്. പക്ഷേ, ഉടനെ ഒക്ക കില്ല. വൈദ്യനും അമ്മേപ്പോലെയാ. എല്ലാത്തിനും സമയമുണ്ടു്.

(പാർവ്വതിയമ്മ വിങ്ങിക്കരഞ്ഞുതുടങ്ങുന്നു.)

അമ്മ എന്തിനാണു കരയുന്നതു്? അമ്മയ്ക്കെന്തു വേണം? അച്ഛനെ ഇങ്ങോട്ടു കൊണ്ടുവരണോ, അമ്മയ്ക്കു് അങ്ങോട്ടു പോകണോ?

പാർവ്വതിയമ്മ: (കരഞ്ഞുകൊണ്ടു്) എനിക്കു് അങ്ങോട്ടു പോയാൽ മതി.

ഓമന: അത്രേയുള്ളോ? ഞാൻ വൈദ്യനോടു പറയാം. അക്കാര്യം ഞാൻ ഏറ്റു. പോരായോ? ഇനി കരയണ്ട.

പാർവ്വതിയമ്മ: (കരച്ചിൽ ഒട്ടു് അടക്കി) മക്കളേ, ഞാൻ

കരയുന്നതുകൊണ്ട് നീ സങ്കടപ്പെടേണ്ടാ. എനിക്ക് ചിലപ്പോഴെല്ലാം ഇങ്ങനെ കരച്ചിൽ വരും. അതു സാരമില്ല.

ഓമന: കരയണമെങ്കിൽ കാരണം എന്നോടു പറയണം. അല്ലെങ്കിൽ കരയാതെ ഇരിക്കണം.

പാർവ്വതിയമ്മ: കാരണം നിന്നോടു പറയാം.

ഓമന: എന്നാൽ പറയണം!

പാർവ്വതിയമ്മ: ഇപ്പോഴല്ല.

ഓമന: ആ, അതുതന്നെ. സമയം വരണം! കുഞ്ഞമ്മേ ഇങ്ങോട്ടു കൊണ്ടുവരാനും സമയമുണ്ടോ?

പാർവ്വതിയമ്മ: മക്കളേ, കുഞ്ഞമ്മ ഇങ്ങോട്ടു വരുകില്ല.

ഓമന: അവർ എത്ര നല്ലവരാണ്! എനിക്കു ദീനമാണെന്നു പറഞ്ഞാൽ വരുകില്ലേ? തീർച്ചയായും വരും. വേണമെങ്കിൽ ഇപ്പോൾ വരും.

(അണിയറയിൽ കോപസ്വരത്തിൽ: "എടീ പിച്ചക്കാരീ! പിച്ചക്കാരീ!" വാതിലിൽ ഇടിക്കുന്നു. "എടീ തെണ്ടീ! അവളെവിടെ? എടീ കള്ളീ, നീ എവിടാടീ ഒളിച്ചിരിക്കുന്നത്?" പിന്നെയും വാതിലിൽ ഇടിക്കുന്നു.)

അമ്മേ! അതാരാ?

(പാർവ്വതിയമ്മ ഒന്നും പറയുന്നില്ല.)

അതാരാ അമ്മേ?

പാർവ്വതിയമ്മ: കുഞ്ഞമ്മയാണെന്നാ തോന്നുന്നത്!

ഓമന: (അത്യത്ഭുതത്തോടുകൂടി) കുഞ്ഞമ്മയോ?

(അണിയറയിൽ: "എടീ കള്ളീ, വാതിൽ തുറക്കുന്നുണ്ടോ? അതോ പുരയ്ക്കു തീവയ്ക്കണോ? തൊറക്കെടീ വാതില്!")

അതു് ആരോടാ, അമ്മേ?

പാർവ്വതിയമ്മ: മക്കളേ, എന്നോടാണ്!

ഓമന: അമ്മയോടോ?

പാർവ്വതിയമ്മ: അതേ കുഞ്ഞേ, എന്നോടുതന്നെ!

(മാമന അത്ഭുതംകൊണ്ടു മിണ്ടാതെ കിടക്കുന്നു. പാർവ്വതിയമ്മ വാതിൽ തുറക്കുന്നു. അവരുടെ പിടലിക്ക പിടിച്ച് അകത്തേക്ക തള്ളിയിട്ടു പുറകെ കുഞ്ഞമ്മയും പ്രവേശിക്കുന്നു. സുഖലോലുപവും അലസവുമായ ജീവിതംകൊണ്ടു തടിച്ച് മാംസളവും അശക്തവുമായ ശരീരം.)

കുഞ്ഞമ്മ: എടീ കള്ളീ, കള്ളീ, കള്ളീ! നീ ഇന്ന് എന്റെ വീട്ടിൽ വന്നോ?

പാർവ്വതിയമ്മ: ഉവ്വ്.

കുഞ്ഞമ്മ: ഉവ്വോ? ഹാ, നിന്റെ ഉവ്വ്! നിന്നോട്ട് എന്റെ പടിക്കകത്തു കാലുകുത്തരുതെന്നു പറഞ്ഞിട്ടില്ലിയോടീ? എന്തെടീ, പറഞ്ഞിട്ടില്ലിയോ?

(പാർവ്വതിയമ്മ ഒന്നും പറയുന്നില്ല.)

എടീ, നിന്നോടാ ചോദിച്ചത്! (മുഖത്തു കുത്തുന്നു.) നിന്നോട്! (പിന്നെയും കുത്തുന്നു) നിന്നോടേ, നിന്നോട്! (പിന്നെയും കുത്തുന്നു) നിന്നോടാ ചോദിച്ചത്!

(പാർവ്വതിയമ്മ ഒന്നും പറയുന്നില്ല.)

എടീ, നിന്റെ വാ പൊളിക്കമോ? നീ എന്തിനവിടെ കേറി? കണ്ടിടം തെണ്ടി നടക്കുന്ന നീ!

പാർവ്വതിയമ്മ: എന്റെ കുഞ്ഞു്—

കുഞ്ഞമ്മ: ഹാ! നിന്റെ കുഞ്ഞോ? കുഞ്ഞു്! കുഞ്ഞു്! നീ ആരു്? കുഞ്ഞമ്മയോ? എങ്ങാണ്ടുകിടന്ന പെറുക്കി! ഹോ, നിന്റെ കുഞ്ഞു്!

(പാർവ്വതിയമ്മ പിന്നെയും നിശ്ശബ്ദയാകുന്നു.)

എടീ, നീ അവിടുന്നു മോഷ്ടിച്ച റൊട്ടി എവിടെ?

പാർവ്വതിയമ്മ: അയ്യോ! ഞാൻ മോഷ്ടിച്ചില്ല.

കുഞ്ഞമ്മ: എന്തെടീ! നീ മോഷ്ടിച്ചില്ലേ? പിന്നെ, നിനക്ക ദക്ഷിണ തന്നോ? ഇനി കള്ളംകൂടെ പറഞ്ഞാൽ നിന്റെ പല്ലു ഇളക്കിച്ചേ ഞാൻ പോകൂ!

പാർവ്വതിയമ്മ: ഞാൻ മോഷ്ടിച്ചതല്ല. ലക്ഷ്മി—

**കുഞ്ഞമ്മ:** (മുമ്പോട്ടു ചാടി പാർവ്വതിയമ്മയെ പിടിച്ചു കുലുക്കുകയും നുള്ളുകയും കുത്തുകയും ഒക്കെ ചെയ്തുകൊണ്ട്) അത്രയ്ക്കായോ? നിന്റെ ലക്ഷ്മിയോ? അവൾക്കതു വേണം. നിന്നെ വിളിച്ചു നിന്റെ മടിയിൽ കയറിയിരുന്ന് പറയുന്ന നുണയെല്ലാം കേൾക്കുന്നതിന് അതു വേണം. പക്ഷേ, എന്നോടു പറഞ്ഞതിന് ഇന്നാ—ഇന്നാ—ഇന്നാ—(ഓരോ പ്രാവശ്യവും അടിക്കുന്നു) അത്രയ്ക്കു മൂത്തോ? മ്ഹൂ? ഇന്നാ—ഇന്നാ—(പിന്നെയും അടിക്കുന്നു. പിടിച്ചു തള്ളുന്നു.)

(പാർവ്വതിയമ്മ താഴെ വീഴുന്നു.)

**ഓമന:** (അമ്മ വീഴുന്നതു കണ്ട്) അയ്യോ! അമ്മേ!

**കുഞ്ഞമ്മ:** (ഓമനയുടെനേരെ തിരിഞ്ഞ്) ആ! ഇവിടെയുണ്ടോ അസത്ത്? കൊച്ചുപട്ടി! നിനക്കുമുണ്ട്!

**ഓമന:** (റൊട്ടി നീട്ടിക്കൊണ്ട്) കുഞ്ഞമ്മ, ഇതാ റൊട്ടി!

**കുഞ്ഞമ്മ:** (മുമ്പോട്ടു കുതിച്ച്) ഛീ! നിന്റെ റൊട്ടിയോ? (റൊട്ടി പിടിച്ചുപറിച്ച് അതുകൊണ്ടുതന്നെ ഓമനയ്ക്ക് രണ്ടുമൂന്നു കുത്തു കൊടുത്തിട്ട് അതു നിലത്തിട്ടു ചവിട്ടുന്നു.)

(കുഞ്ഞമ്മ ഓമനയുടെ നേരെ ചെല്ലുന്നതു കണ്ട് പാർവ്വതിയമ്മ എഴുന്നേല്ക്കുന്നു.)

(പാർവ്വതിയമ്മയുടെ നേരെ തിരിഞ്ഞ്) എണീറ്റോ? എടീ, നീ ഇനി എന്റെ വീട്ടിൽ കയറുമോ?

**പാർവ്വതിയമ്മ:** ഇല്ല.

**കുഞ്ഞമ്മ:** ഇല്ലിയോ? പിന്നെ നീ വലിയ കൊട്ടാരത്തിൽ പോകുമോ? എവിടെടീ നിന്റെ ചൂല്? (ചൂലെടുക്കാൻ കുനിയുന്നു.)

(ദേവകിയമ്മ പ്രവേശിക്കുന്നു. ഓജസ്സാർന്ന മുഖം. സുഘടിതവും സുശക്തവുമായ ശരീരം.)

ദേവകിയമ്മ: (കുഞ്ഞമ്മയുടെ ഒരു കൈപ്പിടിച്ച് അവരെ ലഘുവായി വലിച്ചു പുറകോട്ടു നിർത്തിക്കൊണ്ട്) വരട്ടെ.

കുഞ്ഞമ്മ: (കോപാന്ധയായി അങ്ങോട്ടു തിരിഞ്ഞിട്ട്) വരട്ടേ? നീ ആരെടീ വരട്ടാൻ?

ദേവകിയമ്മ: ആരായാലെന്തു്?

കുഞ്ഞമ്മ: ആരായാലെന്തെന്നോ? എന്റെ കൈപ്പു പിടിക്കാനാരെടീ നീ?

ദേവകിയമ്മ: (ചെറുചിരിയോടുകൂടി) ആരായാലെന്തു്?

കുഞ്ഞമ്മ: എന്റെ കൈ വിട്ടില്ലെങ്കിൽ നിന്റെ പല്ലു ഞാൻ തുപ്പിക്കും!

ദേവകിയമ്മ: കൈവിട്ടാൽ എന്തു തുപ്പിക്കും? (കൈയിലെ പിടി ക്രമേണ മുറുക്കുന്നു.)

കുഞ്ഞമ്മ: എന്റെ കൈ വിടാനാ പറഞ്ഞതു്!

ദേവകിയമ്മ: അതു് എപ്പൊഴേ മനസ്സിലായി. ഒന്നുകൂടെ മനസ്സിലാകാനുണ്ടു്. ഇവിടെ ഒരു തെണ്ടിയും ഒരു കുഞ്ഞമ്മയും ഉണ്ടെന്നു കേട്ടു. തെണ്ടിയാരു്, കുഞ്ഞമ്മയാരു്?

കുഞ്ഞമ്മ: നിന്നെ ഞാനിപ്പോൾ എല്ലാം മനസ്സിലാക്കും!

ദേവകിയമ്മ: അപ്പോൾ കൈവിടുകയും ചെയ്യും.

കുഞ്ഞമ്മ: എടീ പിശാചേ!—അയ്യോ! എന്റെ കൈ നോവുന്നു!

ദേവകിയമ്മ: അതങ്ങനെയാണു്. പിശാചു പിടിച്ചാൽ കുറേശ്ശെ നോവും!

കുഞ്ഞമ്മ: നീ എന്റെ കൈ വിടുകില്ലേ?

ദേവകിയമ്മ: പിന്നെ വിടാതെ? ഇങ്ങനെ നില്ക്കാനോ? എനിക്കു വേറെ തൊഴിലുണ്ടു്.

കുഞ്ഞമ്മ: നിന്റെ തൊഴിലൊക്കെ നിന്റെ വീട്ടി—

ആ, എൻെറ കൈ! എടീ, തേ—! അയ്യോ! എനിക്ക വയ്യാ! എടീ അസത്തേ!—ആ! ഊ! എടീ, എൻെറ കൈ വിട്ടില്ലെങ്കിൽ—അയ്യോ! (കൈ വിടുവിക്കാൻ ശ്രമിക്കുന്നു) അയ്യോ! അയ്യോ! (ആ ശ്രമം നിൎത്തി കൈ അയച്ചിട്ടു മുഖംകൊണ്ടു പല ഗോഷ്ടികളും കാട്ടിക്കൊണ്ടു നില്ക്കുന്നു.)

ദേവകിയമ്മ: (പാൎവ്വതിയമ്മയോട്ട്) ഈ സ്ത്രീ ആരാ?

കുഞ്ഞമ്മ: നിൻെറ സ്ത്രീയോ? ഫാ!—അയ്യോ! അയ്യോ!

ദേവകിയമ്മ: ഈ പെൺപിറന്നവരേതാ?

കുഞ്ഞമ്മ: പെൺപിറന്നവരോ? നിൻെറ പല്ല്—ആ! ഊ!

ദേവകിയമ്മ: ഇവളേതാ?

കുഞ്ഞമ്മ: ഇവൾ—

ദേവകിയമ്മ: മിണ്ടരുത്! (കൈ ഞെക്കിഞെരിക്കുന്നു.)

കുഞ്ഞമ്മ: ആ! ആ! അയ്യോ!

ദേവകിയമ്മ: ഇവിടെ ഒരു ഭിക്ഷക്കാരിയുണ്ടെന്നു കേട്ടു് ഇവളാണോ?

പാൎവ്വതിയമ്മ: ഭിക്ഷക്കാരി ഞാനാണ്!

ദേവകിയമ്മ: ഇവളോ?

പാൎവ്വതിയമ്മ: വലിയടത്തെ കുഞ്ഞമ്മയാണ്.

ദേവകിയമ്മ: ആങ്ഹാ! കുഞ്ഞമ്മയ്ക്കു് അടിച്ചുതളി ഇതുയിടെ പിച്ചക്കാരിയുടെ വീട്ടിലാണോ? എന്നെ കളിപ്പിക്കണ്ടാ. സത്യം പറയണം!

പാൎവ്വതിയമ്മ: ഞാൻ സത്യമാണു പറഞ്ഞതു്.

ദേവകിയമ്മ: വേണ്ടാ, നേരിട്ടുതന്നെ ചോദിച്ചുകളയാം. (കുഞ്ഞമ്മയോട്ട്) നീ ആരെടീ?

(കുഞ്ഞമ്മ ഒന്നും പറയുന്നില്ല.)

എടീ, നിന്നോടാണു ചോദിച്ചതു്!

(കുഞ്ഞമ്മ ഒന്നും പറയുന്നില്ല.)

എടീ പൊണ്ണീ, ചോദിച്ചതിനുത്തരം പറയാതെ തടിപോലെ നിന്നാൽ നിൻെറ കൈ ഞാൻ ചമ്മന്തിയാക്കും!

കുഞ്ഞമ്മ: (പല്ലുകടിച്ചുകൊണ്ടു്) അവള് പറഞ്ഞതു്—

ദേവകിയമ്മ: ഛീ! അവള് പറഞ്ഞതോ? അവള് പറഞ്ഞതാണോ നിന്നോടു ചോദിച്ചതു്? നിനക്കു പറയാൻ വയ്യേ? നിനക്കു നാക്കില്ലേ? ആരെടീ നീ?

കുഞ്ഞമ്മ: എനിക്കു പറയാൻ മനസ്സു്—അയ്യോ! അയ്യോ! പറയാം. എൻെറ കൈ അരഞ്ഞു. ഞാനാണു കുഞ്ഞമ്മ!

ദേവകിയമ്മ: ഹാ! നീയാണോ കുഞ്ഞമ്മ? കള്ളം പറഞ്ഞാൽ കൈയുടെപുറകെ, ബലൂൺപോലുള്ള നിൻെറ അറുചെള്ളയും പപ്പടംപോലെ ഞാൻ തകർക്കും! മര്യാദയായിട്ടു താമസിക്കുന്ന ഒരു സ്ത്രീയുടെ വീട്ടിൽക്കയറി അവരെ ചൂലെടുത്തു തല്ലാൻ തുടങ്ങുന്ന നീ കുഞ്ഞമ്മയോ? പട്ടിണികൊണ്ടു ചാകാൻ തുടങ്ങുന്ന ആ കുഞ്ഞിൻെറ കൈയിൽനിന്നു റൊട്ടി പിടിച്ചുപറിച്ചു താഴത്തിട്ടു ചവിട്ടിയ രാക്ഷസീ! നീയോ കുഞ്ഞമ്മ? പറ! നീ ആരു്? പറയുന്നോ ഇല്ലിയോ? (കൈ ഞെരിക്കുന്നു.)

കുഞ്ഞമ്മ: അയ്യോ! അയ്യോ! ഞാൻ കുഞ്ഞമ്മയാണു്.

ദേവകിയമ്മ: നേരു പറയുകയില്ല, അല്ലേ? പറയിച്ചേക്കാം. ഇപ്പോൾ ഇവിടെ നില്ലു്. (കുഞ്ഞമ്മയെപ്പിടിച്ചു് ഒരുവശത്തു കൊണ്ടുചെന്നു നിർത്തിയിട്ടു്) ഇവിടെ നിന്നുകൊള്ളണം. ഞാൻ പറയുന്നതുവരെ. അനങ്ങരുതു്! മിണ്ടരുതു്! (പാർവ്വതിയമ്മയെപ്പിടിച്ചു കട്ടിലിൻെറ അടുത്തു കൊണ്ടുപോയി ഓമനയുടെ ഒരു വശത്തു് ഇരുത്തി മറുവശത്തു് താനും ഇരുന്നിട്ടു്,

അതുവരെ ഇടത്തുകൈയിൽ വെച്ചിരുന്ന കടലാസ്സുകൂട്ട പൊട്ടിച്ച് ബിസ്കററ് എടുത്ത് ഓമനയ്ക്കു കൊടുത്തുകൊണ്ട്) ഞാൻ വളരെയൊക്കെ ഭയപ്പെട്ടിരുന്നു. എന്നാൽ ഓമനയെ ഇത്ര ഇങ്ങനെ കാണുമെന്ന് വിചാരിച്ചില്ല! എന്താണ് ഇവിടെ ഉണ്ടായത്? ഞാൻ ഒടുവിലെ എത്തിയുള്ളൂ. മുഴുവൻ കഥ മനസ്സിലായില്ല.

പാർവ്വതിയമ്മ: ഓമനയുടെ പേര് എങ്ങനെ മനസ്സിലായി?

ദേവകിയമ്മ: ഇവളെ ഓമനയെന്നു വിളിക്കാൻ പേരറിയണോ?

പാർവ്വതിയമ്മ: പറഞ്ഞിടത്തോളംകൊണ്ടുതന്നെ ഇങ്ങോട്ടു വന്നതാണെന്നും വ്യക്തമാണല്ലോ!

ദേവകിയമ്മ: അഥവാ പേരറിയാമെന്നുതന്നെ ഇരിക്കട്ടെ. അതൊക്കെ പറയുന്നതു പിന്നെയായാലും മതിയല്ലോ. ഇപ്പോൾ ഇവൾ വല്ലതും തിന്നട്ടെ. ഞാൻ കഥയും കേൾക്കട്ടെ.

പാർവ്വതിയമ്മ: ഇവൾക്ക് എന്തെങ്കിലും ആഹാരം കൊടുത്തിട്ടു വളരെ ദിവസമായി. ഇവളെ ഇങ്ങനെയിട്ടിട്ടു പുറത്തെങ്ങും പോകാനും വയ്യാതായി. ഇന്ന് അവൾക്കു വിശപ്പും ക്ഷീണവും സഹിക്കാൻ വയ്യാത്ത നില വന്നു. ബോധം ക്ഷയിച്ചുതുടങ്ങി. ആ കാഴ്ച സഹിച്ചുകൊണ്ട് എങ്ങനെ അടങ്ങിയിരിക്കും? എന്തായാലും പുറത്തേക്കു പോകാമെന്നു നിശ്ചയിച്ചു. പലടത്തും നടന്ന് അവസാനം വലിയടത്തു ചെന്നു.

ദേവകിയമ്മ: ആ വീട്ട് അടുത്തല്ലേ?

പാർവ്വതിയമ്മ: അതേ, നന്നാ അടുത്താണ്. പക്ഷേ, ഞാൻ അവിടെ ചെല്ലുന്നതു് കണ്ടമ്മയ്ക്കു് ഇഷ്ടമല്ല.

അവിടെ കയറരുതെന്നു കുഞ്ഞമ്മ എന്നോടു പറഞ്ഞിട്ടുണ്ടു്.

ദേവകിയമ്മ: മ്, എന്നിട്ടു്?

പാർവ്വതിയമ്മ: കുഞ്ഞമ്മ അവിടില്ലായിരുന്നു. ലക്ഷ്മിക്കുഞ്ഞിനോടു കാര്യം പറഞ്ഞു. അതിനു ദയവു തോന്നി ഈ റൊട്ടി എടുത്തു തന്നു. അപ്പോഴേ എനിക്കു് ഭയമുണ്ടായിരുന്നു. ഒന്നും പേടിക്കേണ്ടെന്നു കുഞ്ഞു പറഞ്ഞു. മററു ഗതിയും ഇല്ലായിരുന്നു. അതു കൊണ്ടുവന്നു് ഇറാൾക്കു കൊടുത്തു. കുറച്ചു തിന്നുകയും ചെയ്തു.

ദേവകിയമ്മ: പിന്നെയുണ്ടായതു പറയേണ്ട കാര്യമില്ല. (ഓമനയോടു്) എന്താ തിന്നാത്തതു്? കഥ കേട്ടു വെറുതെ കിടക്കുകയാണോ? ഇനി എന്തെല്ലാം പറയാനുണ്ടു്? അതൊക്കെ ഇതു തിന്നു വയറു നിറഞ്ഞിട്ടു്.

ഓമന: (ദേവകിയമ്മയോടു്) അമ്മേ ഇങ്ങോട്ടു് അയച്ചതു വൈദ്യനാണോ?

ദേവകിയമ്മ: വൈദ്യനോ? വൈദ്യനോടു വളരെ സ്നേഹമാണെന്നു തോന്നുന്നല്ലോ!

ഓമന: സ്നേഹമാണെന്നോ? കൊള്ളാം! എനിക്കു് ഉള്ളതിലേക്കു സ്നേഹം വൈദ്യനോടാണു്! അമ്മ ഇല്ലാത്തപ്പോഴൊക്കെ ഞാൻ വൈദ്യനെ വിളിക്കും. ഇന്നു് ഇവിടെ വന്നിരുന്നു. എന്റെകൂടെത്തന്നെ ഇരിക്കയായിരുന്നു. അമ്മ വന്നപ്പോഴേ പോയൊള്ളു.

(ദേവകിയമ്മ പാർവ്വതിയമ്മയുടെ മുഖത്തു സൂക്ഷിച്ചു നോക്കുന്നു.)

പാർവ്വതിയമ്മ: (കണ്ണുനീരോടുകൂടി) അവൾ കൂടെക്കൂടെ കാണാറുണ്ടു്.

(ദേവകിയമ്മ ഓമനയെ ചുംബിക്കുന്നു.)

ഓമന: അപ്പോൾ വൈദ്യൻ അയച്ചിട്ടല്ലിയോ അമ്മ വന്നതു്?

ദേവകിയമ്മ: അതേ, മകളെ. വൈദ്യനാണ് എന്നെ അയച്ചതു്. ഒരമ്മ റൊട്ടിക്കു പോകുമ്പോൾ മറ്റൊരമ്മ അടുത്തു വേണ്ടേ?

ഓമന: ഇനി റൊട്ടിക്കു പോകണ്ടാ, എനിക്കു റൊട്ടി വേണ്ടാ.

ദേവകിയമ്മ: (ബിസ്കറ്റ് കൊടുത്തുകൊണ്ടു്) ഇതോ?

ഓമന: ഇതു നല്ലതാണു്. വൈദ്യൻ തന്നയച്ചതാണോ?

കുഞ്ഞമ്മ: എനിക്കു പോകണം.

ദേവകിയമ്മ: മ്ഹൂ? വല്ലവരും ക്ഷണിച്ചിട്ടാണോ ഇങ്ങോട്ടു വന്നതു്? അവിടെ മിണ്ടാതെ നില്ക്കണം.

കുഞ്ഞമ്മ: എനിക്കു വേറെ ജോലിയുണ്ടു്.

ദേവകിയമ്മ: ഒരു ജോലി കഴിഞ്ഞിട്ടല്ലേ പിന്നൊന്നു്?

കുഞ്ഞമ്മ: എന്റെ ക്ഷമ പരീക്ഷിക്കരുതു്.

ദേവകിയമ്മ: ആ പരീക്ഷ കഴിഞ്ഞില്ലേ?

കുഞ്ഞമ്മ: ഇതിനു നിങ്ങളെ ഒക്കെ പഠിപ്പിച്ചേക്കാം!

ദേവകിയമ്മ: സ്വല്പംകൂടെ തന്നത്താൻ പഠിക്കാനുണ്ടു്! അതും ഉടനെ ഉണ്ടാകും.

കുഞ്ഞമ്മ: എനിക്കു പോകണം.

ദേവകിയമ്മ: ഇനി വളരെ താമസിപ്പിക്കയില്ല.

കുഞ്ഞമ്മ: ഞാൻ പോകുകയാണു്.

ദേവകിയമ്മ: (പെട്ടന്നു സഗൗരവം) അല്ല.

കുഞ്ഞമ്മ: അതേ.

ദേവകിയമ്മ: (ഹാസ്യസ്വരത്തിൽ) എന്താ, കൈയുടെ വേദന കുറെ ഒന്നു് ആറി, അല്ലേ? അവിടെ ചില്ലറയില്ലാതെ മര്യാദയ്ക്കു നില്ക്കണം. ഞാൻ അങ്ങോട്ടു വരുന്നുണ്ടു്. ബദ്ധപ്പെടേണ്ടാ. ഞങ്ങൾക്കു് അല്പംകൂടെ സംസാരിക്കാനുണ്ടു്. ഈ കുഞ്ഞിനു് അല്പംകൂടെ ആഹാരവും ആവശ്യമുണ്ടു്. അതു കഴിഞ്ഞു കുഞ്ഞ

മ്മയെ അന്തസ്സിനൊപ്പിച്ച യാത്രയാക്കാം. അതിന്ന് ഒരാൾകൂടെ ഇങ്ങെത്താനുണ്ട്. താമസിക്കയില്ല. അതു വരെ ക്ഷമിക്കണം...പിന്നെ ഞെങ്ങളുടെ പറഞ്ഞു തീർക്കാം. അവിടുന്ന വരവണ്ണം ഇളകിയാൽ—ആ!—

(കുഞ്ഞമ്മ പല്ലു കടിച്ചുകൊണ്ടു നില്ക്കുന്നു.)

(ഓമനയോട്) മക്കളേ, അതാരാണെന്നറിയാമോ?

(ഓമന, കുഞ്ഞമ്മയെ സൂക്ഷിച്ചുനോക്കുന്നു. ഒന്നും പറയുന്നില്ല.)

വലിയടത്തെ കുഞ്ഞമ്മയാണ്!

ഓമന: (സംശയഭാവത്തിൽ) ആണോ? അവർ എത്ര നല്ലവരാണ്! അവരെ എനിക്ക കാണണമെന്ന് അമ്മയോട്ട പറഞ്ഞുകൊണ്ടിരിക്കമ്പോഴാണ് ഇവർ വന്ന് അമ്മേ തല്ലുകയും ഒക്കെ ചെയ്തത്!

ദേവകിയമ്മ: ഇവർ നല്ലവരല്ലിയോ?

ഓമന: ആണോ? നല്ലവര ചീത്തപറയുമോ? തല്ലുന്നതു നല്ലവരാണോ?

കുഞ്ഞമ്മ: എടീ!—

ദേവകിയമ്മ: മിണ്ടരുത്!

(കുഞ്ഞമ്മ കോപം അടക്കാൻ വിഷമിക്കുന്നു.)

അതാ, കാത്തിരുന്ന ആൾ വരുന്നുണ്ട്.

(ഒരു പോലീസുകാരൻ പ്രവേശിക്കുന്നു.)

കുഞ്ഞമ്മ: (ആശ്വാസത്തോടെ) നിങ്ങൾ വന്നതു നന്നായി. ഞാൻ വലിയെടത്തെ കുഞ്ഞമ്മയാണ്.

പോലീസുകാരൻ: (തന്നത്താനെന്നപോലെ) വലിയെടത്തെ കുഞ്ഞമ്മ—(എന്തോ ആലോചിച്ചിട്ട്) അതിന്ന ഞാനെന്തുവേണം?

കുഞ്ഞമ്മ: (ദേവകിയമ്മയെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇവൾ എന്നെ പിടിച്ചുനിർത്തിയിരിക്കയാണ്. വീട്ടിൽ പോകാനനുവദിക്കുന്നില്ല.

പോലീസുകാരൻ: (അതു കേൾക്കാത്തതുപോലെ ദേവകിയമ്മയോട്) ഇവിടത്തെ ഒരു റെയിൽബാഗ് മോഷ്ടിച്ച കള്ളനെ പിടികിട്ടിയിട്ടുണ്ട്.

ദേവകിയമ്മ: (ആലോചനാപൂർവ്വം) എന്നിട്ടെവിടെ?

പോലീസുകാരൻ: അവനെയുംകൊണ്ടു മറ്റൊരു കാൺസ്റ്റബിൾ പുറത്തു നില്ക്കുകയാണ്. ബാഗ് അവന്റെ കൈയിൽത്തന്നെയുണ്ട്.

ദേവകിയമ്മ: ഇങ്ങു കൂട്ടിക്കൊണ്ടുവരണം.
(പോലീസുകാരൻ സംശയിക്കുന്നു.)
എന്താ സംശയിക്കുന്നതു്?

പോലീസുകാരൻ: (കുഞ്ഞമ്മയെ നോക്കിയിട്ട്) ഇപ്പോൾ ഇങ്ങോട്ടു കൊണ്ടുവരുന്നതിൽ ചില കുഴപ്പങ്ങൾ ഉണ്ട്.

ദേവകിയമ്മ: (പോലീസുകാരന്റെ നോട്ടംപോയ വഴി മനസ്സിലാക്കിക്കൊണ്ട്) കുഴപ്പമൊന്നുമില്ല. കൊണ്ടുവരണം.

പോലീസുകാരൻ: ആൾ അറിഞ്ഞുകൂടാത്തതുകൊണ്ടാണ്—

ദേവകിയമ്മ: അല്ല. ആൾ അറിയാവുന്നതുകൊണ്ടാണ്. കുഴപ്പമൊന്നും ഉണ്ടാകയില്ല. മറിച്ച് എല്ലാ കുഴപ്പങ്ങളും തീരാൻ തുടങ്ങുകയാണ്. (പിന്നെയും സംശയിച്ചു നില്ക്കുന്നതു കണ്ടു ചിരിച്ചുകൊണ്ട്) ഹേയ്, ഒന്നുമില്ലെന്ന്! ഞാനല്ലേ പറഞ്ഞതു്, കൊണ്ടുവരാൻ!
(പോലീസുകാരൻ പുറത്തേക്കു പോകുന്നു. കൈയിൽ റെയിൽ ബാഗോടുകൂടി ശ്രീധരൻനായരെ മുൻപെ നടത്തിക്കൊണ്ടു വീണ്ടും പ്രവേശിക്കുന്നു)

കുഞ്ഞമ്മ: (യുവാവിനെ കണ്ടയുടനെ നെഞ്ചിലടിച്ചു് ഉറക്കെ നിലവിളിച്ചുകൊണ്ട്) അയ്യോ! മഹാപാപികളേ, ചതിച്ചോ! (പെട്ടെന്നു മുമ്പോട്ടു ചെന്നു

ശ്രീധരൻനായരുടെ കഴുത്തിൽ കെട്ടിപ്പിടിച്ചുകൊണ്ട്) അയ്യോ! എന്റെ പൊന്നുമക്കളേ, ശ്രീധരാ, നീ ഈ കൊലപാതകികളുടെ കൈയിലാണോ അകപ്പെട്ടതു്? എനിക്ക് ഇതും കാണാനിടവന്നോ! എന്റെ നാരായണാ! ഇതിനാണോ ഞാൻ പത്തുമാസം ചുമന്നതു്! ഞാൻ നിലസ്സുനിൽത്താതെ വളത്തിയ പൊന്നിൻകുടമല്ലിയോ? ഞാൻ ഇതുവരെ എന്റെ പൊന്നുമോന്റെ പേരു മുഴുവൻ വിളിച്ചിട്ടുണ്ടോ? മക്കളേ, നിന്നെ ഈ ദ്രോഹികൾ തല്ലിയോ? എന്റെ കുഞ്ഞേ, നീ ഇങ്ങനെ എന്റെ മുൻപിൽ വന്നല്ലോ! (വിങ്ങി വിങ്ങിക്കരയുന്നു.)

ദേവകിയമ്മ: (എണീററു് അടുത്തുചെന്നു്) ഇതെന്തു ഭ്രാന്താണു്? ഇവിടെ ഇതിനു് എന്തുണ്ടായി?

കുഞ്ഞമ്മ: (മകനെ വിടാതെതന്നെ തിരിഞ്ഞുനോക്കി ഉൽക്കടകോപത്തോടെ) എടീ പിശാചേ! നിനക്കു മതിയായില്ലിയോ? എന്നെ ശകാരിച്ചു. അപമാനിച്ചു. കൈ ഞെക്കി ഒടിച്ചു. നിനക്കു് അതു പോരായോ? എന്റെ കുഞ്ഞിനെ കഴവേററിയിട്ടേ നീ അടങ്ങുകയുള്ളോ? എടീ, നീ അനുഭവിക്കുമെടീ! എന്റെ കുഞ്ഞിനെ അവന്റെ അമ്മയുടെ മുൻപിലിട്ടു കഴുത്തറത്താൽ, ദ്രോഹീ, നിന്റെ തല തെറിച്ചുപോമെടീ!

ദേവകിയമ്മ: എന്റെ തല തെറിച്ചുപൊയ്ക്കോട്ടെ. ഒന്നു നിൽത്താമെങ്കിൽ കാര്യം പറയാം.

കുഞ്ഞമ്മ: എടീ കൊലപാതകീ, നീ എന്തോ പറയാനാണെടീ? എന്തിനാടീ ഞാൻ ഇനി മിണ്ടാതിരിക്കുന്നതു്? എന്റെ കുഞ്ഞിനെ കൊന്നോട്ടെ! നീ എന്റെ മുൻപീന്നു പോയേച്ചാൽ മതി. നിന്നെ എനിക്കു കാണാൻവയ്യാ. എടീ പോടീ! പോടീ! പോടീ!

ദേവകിയമ്മ: (പോലീസുകാരനോട്ട്) ഹേയ്, നിങ്ങൾ ഇതു വകവെയ്ക്കണ്ടാ. ഇവരിങ്ങനെ അസംബന്ധം ഇനിയും പറയും. ഇതിൽ കാര്യമൊന്നുമില്ല. മിസ്റ്റർ ശ്രീധരൻനായരുടെ കൈയിൽ ഈ പെട്ടി ഞാൻ കൊടുത്തയച്ചതാണ്—വലിയെടുത്തു കൊണ്ടുചെന്നു വെയ്ക്കണം, ഞാൻ പുറകെ ചെന്നുകൊള്ളാം എന്നും പറഞ്ഞു്. എനിക്കു ചെയ്ത ഉപകാരത്തിനു മിസ്റ്റർ നായർക്ക് ഇതാണ് ഉടനെ കിട്ടിയ അനുഭവം.

(കേട്ടുനിന്നവരെല്ലാം നിശ്ശബ്ദരായി. എന്നാൽ പോലീസുകാരൻ അവരുടെ വാക്ക് അശേഷം വിശ്വസിച്ചില്ലെന്ന് അയാളുടെ മുഖഭാവംകൊണ്ടും പിന്നത്തെ വാചകംകൊണ്ടും വ്യക്തമായിരുന്നു.)

പോലീസുകാരൻ: പക്ഷേ, ഇയാൾ വലിയെടുത്തു പോയിട്ടു മാസം—

ദേവകിയമ്മ: അതൊക്കെ എനിക്കറിയാം. അതു സംബന്ധിച്ചുതന്നെയാണ് അങ്ങോട്ടു പോകാൻ വിചാരിച്ചതു്. അതുകൊണ്ടുതന്നെയാണ് എല്ലാ കുഴപ്പവും തീരാൻ പോകുകയാണെന്നു ഞാൻ മുൻപു പറഞ്ഞതും.

കുഞ്ഞമ്മ: (പെട്ടെന്നു ദേവകിയമ്മയുടെ നേരെ തിരിഞ്ഞു്) എടീ കള്ളീ! എടീ പെരുങ്കള്ളീ! നീ എന്റെ കുഞ്ഞിനെ മനഃപൂർവ്വം കൊല്ലാനൊരുങ്ങുകയായിരുന്നോ? എടീ ദുഷ്ടത്തീ! ദ്രോഹീ! ഇതിന് ഈശ്വരൻ തരുമെടീ!

ശ്രീധരൻനായർ: (പെട്ടെന്നു് തല ഉയർത്തി) അമ്മേ!

ദേവകിയമ്മ: (ശ്രീധരൻനായരെ കൈയെടുത്തു വിലക്കിയിട്ട്) നില്ക്കണം, മിസ്റ്റർ നായർ! (പോലീസുകാരനോട്ട് ചിരിച്ചുകൊണ്ട്) ഇതു സാരമില്ല. ഇവരെ കാര്യം പറഞ്ഞു മനസ്സിലാക്കുവാനെളുപ്പമല്ല. ഇതിനിടെ ഇവിടെ ഭ്രാന്തു പലതു കാട്ടിക്കഴിഞ്ഞു. ഇതും

അതിൽ ഒന്നുകൂടെ എന്നേയുള്ളൂ. അതു ഞാൻ സാവകാശത്തിൽ ഭേദപ്പെടുത്തിക്കൊള്ളാം. നിങ്ങൾ ഇനി വെറുതെ നിന്നു ബുദ്ധിമുട്ടണ്ടാ. (പോലീസുകാരൻ പിന്നെയും മടിക്കുന്നതു കണ്ടു് ഒരു കള്ളച്ചിരിയോടുകൂടി) സംശയം തീരുന്നില്ല, അല്ലേ? ആട്ടെ, നിങ്ങളുടെ ഇൻസ്പെക്ടർ എന്തുപറഞ്ഞാണയച്ചിരിക്കുന്നതു്?

പോലീസുകാരൻ: ഇവിടുന്നു പറയുന്നതുപോലെ ചെയ്യണമെന്നു്.

ദേവകിയമ്മ: (നല്ലവണ്ണം ചിരിച്ചുകൊണ്ടു്) പിന്നെന്താ അങ്ങനെ ചെയ്യാത്തതു്?

(പോലീസുകാരൻ ചിരിച്ചുകൊണ്ടു പോകുന്നു)

എന്താ, മിസ്റ്റർ നായർ?

കുഞ്ഞമ്മ: മക്കളേ, നമുക്കു പോകാം. ഈ ദ്രോഹിയോടു്—

ശ്രീധരൻനായർ: മതി, അമ്മേ, മതി. ഞാൻ എങ്ങോട്ടു പോകാനാണു്? എനിക്കു് അച്ഛനും അമ്മയും ഈശ്വരനും ഒന്നേയുള്ളൂ. അതു്—(ദേവകിയമ്മയുടെ കാല്ക്കൽ വീണു് കാലിൽ പിടിച്ചു് കരയുന്നു.)

ദേവകിയമ്മ: (ശ്രീധരൻനായരെ പിടിച്ചു് എഴുന്നേല്പിച്ചു്) അനിയാ, ഞാൻ ഒരു മനുഷ്യധർമ്മം മാത്രമേ ചെയ്തുള്ളൂ. നീയിതു മറക്കാതിരുന്നാൽ മതി.

ശ്രീധരൻനായർ: മറക്കുകയോ!—ഞാനോ'—

കുഞ്ഞമ്മ: (ആശ്ചര്യത്തോടും പരിഭവത്തോടും) മക്കളേ!

ശ്രീധരൻനായർ: എന്തമ്മേ? അമ്മ എന്തറിഞ്ഞു! എന്നെ കഴുവിന്റെ ചുവട്ടിലെത്തിച്ചതു് അമ്മയാണു്; അവിടെനിന്നു രക്ഷിച്ചതു് ഈ അമ്മയും!

കുഞ്ഞമ്മ: (പരിഭവസ്വരത്തിൽ) ശ്രീധരാ!

ശ്രീധരൻനായർ: അമ്മേ, ഈ പെട്ടി ഞാൻ മോഷ്ടിച്ചതാണു്.

(കുഞ്ഞമ്മ കഠിനമായി ഞെട്ടുന്നു. അതേ ക്ഷണത്തിൽ നിശ്ചേഷ്ടയായി താഴെവീഴാൻ ഭാവിക്കുന്നു. ശ്രീധരൻനായരും ദേവകിയമ്മയുംകൂടെ താങ്ങി താഴെക്കിടത്തി മുഖത്തു വെള്ളം തളിക്കുന്നു. ബോധം വന്നപ്പോൾ, അവർ ദേവകിയമ്മയുടെ ഒരു കൈയിൽ പിടിച്ചുകൊണ്ടു വിങ്ങിക്കരയുന്നു.)

ദേവകിയമ്മ: എഴുന്നേല്ക്കണം. (എഴുന്നേല്പിച്ചിരുത്തുന്നു.) നേരം വൈകുന്നു. ഇനി ഇവിടെനിന്നു പിരിയണം. അതിനു മുൻപു നാം എല്ലാം തമ്മിൽ സ്വല്പം കൂടെ പരിചയപ്പെടുകയും വേണം. (കുഞ്ഞമ്മയെ പിടിച്ചുകൊണ്ട് എഴുന്നേല്ക്കുന്നു) കുഞ്ഞമ്മേ, ചെമ്പകത്തു രാമകൃഷ്ണപ്പണിക്കർ എന്നു് ഒരാളെ കേട്ടിട്ടുണ്ടോ?

കുഞ്ഞമ്മ: (കരഞ്ഞുകൊണ്ട്) പണിക്കരെദ്ദേഹത്തെക്കുറിച്ചു കേൾക്കാത്തവർ ആരുണ്ട്? അദ്ദേഹത്തെക്കുറിച്ച് ഓർക്കാൻ വയ്യ!

ദേവകിയമ്മ: എന്നാൽ, ഓർത്താൽ വ്യസനം തോന്നുന്ന ആ പണിക്കരെദ്ദേഹത്തിന്റെ ഭാര്യ പാർവ്വതിയമ്മയാണു് ഈ പിച്ചക്കാരി.

(എല്ലാവരും അത്ഭുതപ്പെടുന്നു. പാർവ്വതിയമ്മയുടെ കണ്ണിൽനിന്നു കണ്ണുനീർ ധാരയായി ഒഴുകുന്നു. മാധവൻ മെല്ലെ എണീററു പാർവ്വതിയമ്മയുടെ അടുത്തു ചെന്നു് അവരെ കെട്ടിപ്പിടിച്ചുകൊണ്ടു നില്ക്കുന്നു.)

മരിച്ചുപോയ പിതാവിന്റെ നേരും അന്തസ്സും സംരക്ഷിക്കാൻ കുടുംബസ്വത്തും സ്വന്തസമ്പാദ്യവും മുഴുവൻ നഷ്ടപ്പെടുത്തിയിട്ടും അവമാനം അവശേഷിക്കുന്നെന്നു വന്നപ്പോൾ ആത്മഹത്യചെയ്കയായിരുന്നു പണിക്കർ എന്നു് അറിയാമല്ലോ! (പാർവ്വതിയമ്മയോട്) നിങ്ങളുടെ ഭർത്താവിനു് എന്റെ അച്ഛൻ

കുറെ പണം കൊടുക്കാനുണ്ടായിരുന്നു. അവസാന
കാലത്തെ കുഴപ്പങ്ങൾക്കിടയ്ക്കു പണിക്കർ എങ്ങനെ
യോ അതു മറന്നുപോയെന്നു തോന്നുന്നു. ആ പണം
നിങ്ങൾക്കു തരാൻവേണ്ടി അച്ഛൻ നിങ്ങളെ വളരെ
യൊക്കെ അന്വേഷിച്ചു. എല്ലാം വിഫലമായി. നി
ങ്ങളും ആത്മഹത്യ ചെയ്തിരിക്കുമെന്നു വിശ്വസിച്ച്
ആ പണം വല്ല ധർമ്മസ്ഥാപനത്തിനും കൊടുക്കണ
മെന്ന് അച്ഛൻ തീർച്ചപ്പെടുത്തി. ഞാൻ അതു സമ്മ
തിച്ചില്ല. ഓമനയുള്ളതുകൊണ്ടു നിങ്ങൾ മരിച്ചിരി
ക്കയില്ലെന്ന് എന്റെ സ്ത്രീഹൃദയം എന്നെ ധൈര്യ
പ്പെടുത്തി. നിങ്ങളെ കണ്ടുപിടിക്കാനുള്ള ഭാരം
ഞാൻ ഏററു. ഇന്ന് അതു സാധിച്ചു...(കുഞ്ഞമ്മ
യോട്, ശ്രീധരൻനായരെ ലക്ഷ്യമാക്കി) ഞങ്ങൾ
തമ്മിലുള്ള ബന്ധം അറിയണ്ടേ? തീവണ്ടിയിൽ ഒരു
മുറിയിലാണ് ഞങ്ങൾ ഇങ്ങോട്ടു സഞ്ചരിച്ചതു്.
ഞാൻ മിസ്റ്റർ നായരോടു സംഭാഷണം ആരംഭിച്ചതു
പ്രത്യേകിച്ച് ഒരുദ്ദേശവും കൂടാതെയായിരുന്നു. എ
ന്നാൽ, വലിയെടത്തു് ശ്രീധരൻനായർ എന്ന
പേരു കേട്ടപ്പോൾ എനിക്ക് ഈ അവസരത്തിൽ
ഒരു പ്രത്യേകതാൽപര്യം ജനിച്ചതു് സ്വാഭാവികമാ
ണല്ലോ. പക്ഷേ, ആ പേരു കേട്ട് എന്റെ അടുത്തി
രുന്ന മറെറാരു മനുഷ്യൻ എന്നെക്കാൾ ശ്രദ്ധാലുവാ
കുന്നതു ഞാൻ കണ്ടു. ഞാൻ അയാളുമായി സംഭാഷ
ണത്തിൽ ഏർപ്പെട്ടു. മിസ്റ്റർ നായരെക്കുറിച്ചുള്ള സകല
വിവരവും അയാൾ എനിക്കു തന്നു. അയാൾക്കു മിസ്റ്റർ
നായരോടു കഠിനമായ ദേഷ്യവും അതിലേറെ അനു
കമ്പയും ഉണ്ടായിരുന്നു. ഞങ്ങൾ ഒരു രഹസ്യക്കരാ
റിൽ എത്തിച്ചേർന്നു—ഈ ചെറിയ ബാഗ് ഞാൻ

വണ്ടിയിൽ ഇട്ടിട്ട് ഇറങ്ങിപ്പോരും; ഞങ്ങൾ പ്രതീക്ഷിക്കുന്നതുപോലെ നായർ അതു് എടുത്തുകൊണ്ടു് ഇറങ്ങുകയാണെങ്കിൽ ഒരു പോലീസുകാരനെ കൂട്ടി ഇവിടെ അയയ്ക്കും; അഥവാ, എടുക്കുന്നില്ലെങ്കിൽ പെട്ടി ടി. ബി.യിൽ എത്തിച്ചുതരും; ഇതായിരുന്നു ഞങ്ങളുടെ ധാരണ. മിസ്റ്റർ നായരെക്കുറിച്ചു ഞങ്ങൾക്കുണ്ടായിരുന്ന സങ്കല്പം തെററിപ്പോയില്ല. അതുകൊണ്ടു് പെട്ടിയോടൊപ്പം നായരേയും തിരിച്ചുകിട്ടി... (എല്ലാവരോടുമായിട്ട്) ഇനി എന്റെ മേൽവിലാസം അറിയണ്ടേ? ഞാൻ ഒരു സ് കൂൾഇൻസ്പെക്ടറസ്സാണു്. പോരു് ദേവകിയമ്മ...നേരം വളരെയായി! ഇനി നമുക്കു പോകണം. ഇന്നു രാത്രി വലിയെടത്തുതന്നെ ആകട്ടെ. എന്താ, കുഞ്ഞമ്മേ! ഞങ്ങൾക്കുകൂടെ അത്താഴം തരാമോ?

(കുഞ്ഞമ്മയ്ക്കു മറുപടിക്കു കണ്ണീരേ ഉണ്ടായിരുന്നുള്ളു.)

ഓമന: (കുഞ്ഞമ്മയെ പിടിച്ചുകൊണ്ടു്) കുഞ്ഞമ്മേ! എനിക്കു ചോറു വേണ്ടാ. റൊട്ടി മതി.

(എല്ലാവരും ചിരിക്കുന്നു. കുഞ്ഞമ്മ ഓമനയെ കെട്ടിപ്പിടിച്ചു ചുംബിക്കുന്നു.)

അമ്മേ! ഞാൻ പറഞ്ഞില്ലേ, കുഞ്ഞമ്മ എന്തു നല്ലവരാണു്!

(കർട്ടൻ)

## പാത്രങ്ങൾ

അമ്മ

ശ്യാമ
കപില
പിംഗള
ശ്വേത  } —പുത്രിമാർ

നാഥൻ

കുറെ മനുഷ്യർ —സ്ത്രീകളും പുരുഷന്മാരും

[ഇടവിട്ട് കൊടുങ്കാററു വീശുന്നു. കടൽ ഇരമ്പുന്നു. അവയ്ക്കു പശ്ചാത്തലമെന്നോണം ഒരു ഭീകരമായ മുഴക്കം മുടങ്ങാതെ കേട്ടുകൊണ്ടിരിക്കുന്നു.]

ശ്യാമ: ഹൊ! ഞെട്ടിപ്പോയി! ഈ ഗോളം പൊട്ടിപ്പിളരുമെന്നു തോന്നിപ്പോയി!

കപില: നാമെല്ലാം എത്ര വിലപിച്ചാലെന്ത്? ആരു വകവയ്ക്കുന്നു? അവരുടെ പരീക്ഷണങ്ങൾ ഒരു കൂസലില്ലാതെ തുടരുകയാണ്. ഇതാണു സാക്ഷാൽ അഗ്നിപരീക്ഷണം!

ശ്വേത: (പശ്ചാത്താപം കലർന്ന സ്വരത്തിൽ) അതെ, ജീവനെൻറ മാററു നടത്തുന്ന മരണത്തിന്റെ പരീക്ഷണം! അതു നടത്തേണ്ടതു് എൻെറ സന്താനങ്ങളും!

പിംഗള: ശ്വേതേ, നീ എന്തിനു് സ്വയം പഴിക്കുന്നു? എൻെറ സന്താനങ്ങൾ പിന്നിലാണോ?

ശ്വേത: രണ്ടും ശരിതന്നെ. എങ്കിലും ഈ വേതാളത്തിനെൻറ കെട്ടഴിച്ചു പുറത്തുവിട്ടതു് എന്റെ മക്കളാണു്. ലോകത്തിനു നരകത്തിന്റെ തീകൊളുത്താമെന്നു് ആദ്യമായി കാട്ടിയതു് അവരാണു്, പിംഗളേ!

പിംഗള: ഒരു മുന്നറിവുപോലും കൊടുക്കാതെ പവിഴദ്വീപു് ചുട്ടു ചാമ്പലാക്കിയതു് എൻെറ മക്കളല്ലേ? അവിടെനിന്നല്ലേ കമ്പത്തിനു കൈത്തിരി കൊളുത്തിയതു്?

ശ്വേത: ആണെങ്കിൽ? അതിൻെറ പ്രതീകാരമാണു മററതെങ്കിൽ? പ്രതീകാരത്തിന്റെ ചങ്ങലയ്ക്കു് അവസാന

മുണ്ടോ? എവിടെയെങ്കിലുംവച്ച് അവസാനിപ്പിക്കു
ക; അല്ലെങ്കിൽ സകലരും ഒരുമിച്ച് അവസാനിക്കു
ക! അല്ലാതെ വഴിയുണ്ടോ? ഇതാ ഈ ശ്യാമയെയും
കപിലയേയും നോക്കൂ. ഇവരുടെ സന്താനങ്ങൾ വല്ല
തും പിഴച്ചതാണോ? ഒരു തീപ്പൊരി വീണാൽ
പോരെ! ആ കല്പാന്തവഹ്നിയിൽ അവരും ദഹി
ക്കണ്ടേ?

കപില: സോദരീ, ഞങ്ങളുടെ സന്താനങ്ങൾ ഈ ലോകം
നശിക്കരുതെന്നു് ആഗ്രഹിക്കുന്നു. നശിക്കാതെ കാക്കു
വാനുള്ള കരുത്തു് അവർക്കില്ലാത്തതിൽ വ്യസനിക്കു
ന്നു. അതുകൊണ്ടു് ഓരോ സന്ദർഭത്തിലും അവരുടെ
ദുർബ്ബലശബ്ദം ആവുംവിധം ഉയർത്തുന്നു. എന്നാൽ ഒന്നു
വിശ്വസിച്ചുകൊള്ളണം. ഈ ലോകം മുഴുവൻ നശി
ച്ചിട്ടു് അതിനപ്പുറത്തു ജീവിക്കുവാൻ ആഗ്രഹിക്കുന്ന
വരല്ല അവർ. മാനവവംശം മരിക്കുക, പിന്നെ കുറെ
മനുഷ്യർ ജീവിക്കുക, എന്തു ജീവിതമാണതു്?

ശ്യാമ: കപില പറഞ്ഞതാണു സത്യം. നാമാരും മാറി
നിന്നു സ്വയം പഴിയേല്ക്കേണ്ട കാര്യമില്ല. ആരെയും
പഴിക്കയുംവേണ്ട. അറിവുകൊണ്ടു് അന്ധകാരം ചമ
യ്ക്കുന്നവർ അനുകമ്പയാണു് അർഹിക്കുന്നതു്!

ശ്വേത: അനുകമ്പയോ? നന്നായി! ശ്യാമേ, അവർ
കേൾക്കരുതു്. ഔദ്ധത്യത്തിന്റെ കോമരങ്ങൾ അതു
തിരിച്ചു നിന്റെ മുഖത്തെറിയും. പരിഷ്കാരത്തിന്റെ
പരമകോടിയിൽ പാദമൂന്നി നില്ക്കുന്നെന്നാണു് അഹ
ങ്കാരം. എന്നിട്ടു് കിരാതത്വത്തിന്റെ പാതാളത്തിൽ
തപ്പിത്തിരയുകയാണു്, വംശനാശത്തിനുള്ള കുറുക്കു
വഴിയേതെന്നു്!

പിംഗള: സ്വന്തം കണ്ടുപിടുത്തങ്ങളാൽ സ്വയം കണ്ണുകെട്ടിയ മന്ദബുദ്ധികൾ!

കപില: ഓരോ സ്ഫോടനത്തിലും അമേയങ്ങളായ വിഷവേഗങ്ങൾ അലക്ഷ്യമായിട്ട് അഴിച്ചുവിടുകയാണ്! എവിടെയാണ് ഇതിന്റെ അവസാനം?

ശ്യാമ: ഇവരെ വിലക്കുവാനാരുമില്ലേ?

ശ്വേത: ആരുണ്ട്? ആരെല്ലാം എങ്ങനെയെല്ലാം ശ്രമിച്ചുനോക്കി? പിംഗളയും ഞാനും മാറി മാറി നിരന്തരം പറഞ്ഞുകൊണ്ടല്ലെ ഇരിക്കുന്നതു്? നിങ്ങളും പറയാതിരിക്കയാണോ?

കപില: അവരെ വിലക്കുവാനൊരാളുണ്ടു്, അതു് അമ്മയാണു്. പക്ഷേ, ആ അമ്മ എവിടെ? നാം എവിടെല്ലാം തിരഞ്ഞു? എത്രദൂരം നടന്നു?

ശ്വേത: പുത്രദുഃഖിതയായ അമ്മ എവിടെങ്കിലും മറഞ്ഞിരിക്കുമോ? അഥവാ, വിഷമൂർച്ഛയിൽ ബോധമററു വല്ലിടത്തും വീണുപോയിരിക്കുമോ?

കപില: ഈ വിശ്വവിഭ്രാന്തിയിൽ എങ്ങനെ കണ്ടെത്തുവാനാണു്?

ശ്യാമ: എങ്കിലും കണ്ടേ കഴിയൂ. ആ മടിത്തട്ടിൽ കിടന്നൊന്നു കരയാനെങ്കിലും!

ശ്വേത: അമ്മേ! അമ്മ എവിടെയാണു്? ഞങ്ങൾ എത്ര നേരമായി അന്വേഷിക്കുന്നു?

പിംഗള: അമ്മ ഞങ്ങളെ കാണുന്നില്ലെ? ഞങ്ങളുടെ കരച്ചിൽ കേൾക്കുന്നില്ലെ? ഞങ്ങൾ അനുഭവിക്കുന്ന വേദന അമ്മ അറിയുന്നില്ലെ?

അമ്മ: ഞാൻ എവിടെയാണു് ഇല്ലാത്തതു്? ഞാൻ എല്ലാം കാണുന്നുണ്ടു്, അറിയുന്നുണ്ടു്, അനുഭവിക്കുന്നുണ്ടു്.

കപില: ഹാ! അതാ നമ്മുടെ അമ്മ!—അമ്മേ!

അമ്മ: എന്തു് മക്കളേ?

ശ്വേത: അമ്മ അടുത്തുണ്ടെങ്കിൽ ഭയമില്ല, ദുഃഖമില്ല, നൈരാശ്യമില്ല. എന്താണമ്മേ, ഞങ്ങളുടെ അടുത്തിരിക്കാത്തതു്?

അമ്മ: ഞാൻ സദാ നിങ്ങളുടെകൂടെയല്ലേ?

പിംഗള: ഞങ്ങൾ അമ്മയെ പലപ്പോഴും കാണുന്നില്ലല്ലോ!

അമ്മ: നിങ്ങൾ എന്നെ പലപ്പോഴും നോക്കുന്നില്ല.

ശ്യാമ: അമ്മയും കരയുകയാണോ?

അമ്മ: ആണോ? എനിക്കറിഞ്ഞുകൂട. ഞാൻ സുഖിക്കയാണോ ദുഃഖിക്കയാണോയെന്നു് എനിക്കു് അറിഞ്ഞുകൂട. ഒന്നറിയാം. സകലരും അനുഭവിക്കുന്ന സകല സുഖവും ദുഃഖവും ഒരുമിച്ചു് അനുഭവിക്കുന്നുണ്ടു് ഞാൻ. സകല സംഭവങ്ങളും അനുഭവങ്ങളും ഒരുമിച്ചു് ഒരേസമയത്തു് എന്റെ ഹൃദയത്തിൽ വന്നുവീഴുകയാണു്—ഒരു കണ്ണാടിയിൽ ഒരേകാലത്തു് അസംഖ്യം പ്രതിബിംബങ്ങൾപോലെ. ആ അനുഭവത്തിനു സുഖമെന്നു് എങ്ങനെ പറയും? എങ്ങനെ പറയും ദുഃഖമെന്നു്? സന്തോഷാശ്രു തുളുമ്പിനില്ക്കുന്ന നേത്രങ്ങളിൽ പ്രാണവേദനയുടെ ക്രൂരമ്പു വന്നു തറയ്ക്കുന്നു. ആനന്ദംകൊണ്ടു തുടിക്കുന്ന ഹൃദയത്തിൽ വിഷാദത്തിന്റെ കാളസർപ്പം നിർദ്ദയം കൊത്തുന്നു. ഹാ! ഒന്നും കാണാതിരുന്നെങ്കിൽ! ഞാൻ ഇല്ലാതായിരുന്നെങ്കിൽ! പക്ഷേ, അതു സാധ്യമല്ല. കല്പനയാണു്. എന്റെ നാഥന്റെ കല്പന! അലംഘനീയമാണതു്. ഞാൻ ഉണ്ടായിരിക്കണം, അറിയണം, അനുഭവിക്കണം. ഹാ! നാഥാ!

ശ്യാമ: (ഒരു നിമിഷം കഴിഞ്ഞു് അല്പം അടക്കിയ സ്വരത്തിൽ) അമ്മ നന്നാ ക്ഷീണിച്ചിരിക്കുന്നു. ഇപ്പോൾ എങ്ങനെ അങ്ങോട്ടു് എന്തെങ്കിലും പറയും?

കപില: ഞാൻ മറെറാന്നു് ആലോചിക്കയാണു്. നമുക്കുതന്നെ ഒന്നു പോകാം. എല്ലാവരും ഒരുമിച്ചു് അവരോടു് ഒന്നു പറഞ്ഞുനോക്കാം.

ശ്വേത: ഒരു പ്രയോജനവും ഉണ്ടാകയില്ല.

പിംഗള: അനുഭവത്തിൽനിന്നു പറയുകയാണു്, എനിക്കും ആശയില്ല.

കപില: എനിക്കും വലിയ ആശയൊന്നും ഉണ്ടായിട്ടു പറയുന്നതല്ല. നമുക്കു നമ്മോടുതന്നെ ഒരു കടമയില്ലേ? അതു് എന്തിനു നിറവേററാതിരിക്കണം?

ശ്യാമ: എന്തായാലും ദോഷമൊന്നും വരാനില്ല.

ശ്വേത: പോകുന്നതിനു വിരോധമുണ്ടായിട്ടു ഞാൻ പറഞ്ഞതല്ല.

പിംഗള: ശ്വേതേ, ഒരു ഗുണമുണ്ടു്. അതുകൂടെ കൂട്ടി അമ്മയോടു പറയാം.

ശ്വേത: മ്, പരീക്ഷിച്ചുനോക്കാം.

(കരഘോഷം ഉച്ചത്തിൽ മുഴങ്ങുന്നു.)

“നിങ്ങളുടെ സോത്സാഹമായ കരഘോഷത്തിൽ ജനലക്ഷങ്ങളുടെ ഹൃദയത്തുടിപ്പാണു ഞാൻ കേൾക്കുന്നതു്. ഗവൺമെന്റിന്റെ വിദേശനയത്തിനു നിങ്ങൾ നല്കുന്ന അംഗീകാരമാണതു്. അതിനു സ്വാതന്ത്ര്യലോകം മുഴുവൻ നിങ്ങളോടു് എന്നെന്നും കടപ്പെട്ടിരിക്കും.

(കരഘോഷം)

“ലോകസമാധാനത്തിനായി നാം അനുഷ്ഠിച്ചിട്ടുള്ള മഹത്തായ സേവനം എന്നെപ്പോലെ നിങ്ങളും അറി

യുണ്ട്. നമുക്കു സമാധാനം വേണം. എന്നാൽ അതിനായി നാം ആരാധിക്കുന്ന മഹത്തായ മാനുഷിക മൂല്യങ്ങൾ പരിത്യജിക്കുവാൻ നാം തയ്യാറല്ല. നമ്മുടെ പൂർവ്വികന്മാർ രക്തം ചിന്തി സമ്പാദിച്ച മൗലികങ്ങളായ മനുഷ്യാവകാശങ്ങളും ജീവൻ കൊടുത്തു വിലവാങ്ങിയ വ്യക്തിസ്വാതന്ത്ര്യങ്ങളും ദൂരത്തെറിയാൻ നാം തയാറല്ല.

(കരഘോഷം)

"സന്ധിസംഭാഷണത്തിനുള്ള കവാടം നാം ഒരിക്കലും അടച്ചിട്ടില്ല. പക്ഷേ, വാക്കുകളുടെ പിന്നിൽ ആത്മാർത്ഥതയുണ്ടെന്നു നമുക്കു ബോദ്ധ്യം വരണം. ഞാൻ ആരെയും പ്രത്യേകം പരാമർശിക്കുവാൻ പറയുന്നതല്ല. ഈശ്വരനെ വിശ്വസിക്കാത്തവരെ മനുഷ്യനു വിശ്വസിക്കുവാൻ സാദ്ധ്യമല്ല.

(കരഘോഷം)

"അതുകൊണ്ട് ഏതു ഭീഷണിയും നേരിടുവാൻ നാം തയാറായിരിക്കണം. നമ്മുടെ സായുധബലം നിസ്തുല്യമായിരിക്കണം. സൈനികസഖ്യങ്ങളിൽക്കൂടി മിത്രരാജ്യങ്ങളുടെ അഖണ്ഡമായ ഒരു പ്രതിരോധശൃംഖല സദാ ബലപ്പെടുത്തി വയ്ക്കണം. ശക്തന്റെ നിലയിൽ നിന്നു സംസാരിക്കുവാൻ നമുക്കു സാധിക്കണം. ലോകസമാധാനത്തിനുള്ള നമ്മുടെ മഹത്തായ സംഭാവനയാണതു്."

(ദീർഘമായ കരഘോഷങ്ങൾ അകന്നകന്നു കേൾക്കാതെയാകുന്നു.)

(പലതരം സൈന്യവിഭാഗങ്ങൾ മാർച്ചുചെയ്ത് അടുത്തുവരുന്നു. ആ ശബ്ദം താഴുന്നതിനനുസരിച്ച് മറ്റൊരു പ്രസംഗം വ്യക്തമായി വരുന്നു.)

"...എന്നു് അത്ഥശങ്കയ്ക്കിടയില്ലാത്ത ഭാഷയിൽ ഞാൻ ഇതാ, ലോകത്തിന്റെ മുൻപിൽ പ്രഖ്യാപനംചെയ്യുന്നു: നമുക്ക പ്രദേശമോഹമില്ല. മറ്റാരുടേതും യാതൊന്നും നമുക്കു് ആവശ്യമില്ല. ആരെയും ആക്രമിക്കുവാൻ നാം ആഗ്രഹിക്കുന്നില്ല. എന്നാൽ ആരെങ്കിലും നമ്മെ ആക്രമിച്ചാൽ, നമുക്കു് എതിരായി ഒരു ചെറുവിരൽ അനക്കിയാൽ, നാം സവ്വശക്തിയോടുംകൂടി തിരിച്ചടിക്കും.

(കരഘോഷം)

"ചിലക്ക നയതന്ത്രം പരവഞ്ചനയുടെ പര്യായമാണു്. ജനാധിപത്യം അശക്തമദ്ദനത്തിന്റെ നിയമരൂപം. ആകാശചുംബികളായ മണിമേടകൾ അദ്ധ്വാനിക്കുന്ന വിഭാഗത്തിന്റെ ശവകുടീരങ്ങൾ. നാം ആ വ്യവസ്ഥിതിയിൽ വിശ്വസിക്കുന്നില്ല. അസമത്വങ്ങൾ അവസാനിച്ച, അശക്തനെ ശക്തനും അദ്ധ്വാനിക്കുന്നവനെ അലസനും ചൂഷണം ചെയ്യാത്ത, മനുഷ്യത്വത്തിന്റെ മാഹാത്മ്യം അംഗീകരിക്കുന്ന, ഒരു സമുദായക്രമത്തിൽ നാം വിശ്വസിക്കുന്നു. അതു് ആരിലും അടിച്ചേല്പിക്കുവാൻ നാം ഇച്ഛിക്കുന്നില്ല. എന്നാൽ നമ്മെ നമ്മുടെ മാർഗ്ഗത്തിൽ വിട്ടേക്കണം. അതിനു പ്രതിബന്ധങ്ങൾ സൃഷ്ടിക്കുവാൻ ശ്രമിച്ചാൽ, നമ്മെയും നമ്മുടെ സഖികളെയും ഭീഷണിപ്പെടുത്തുവാൻ തുനിഞ്ഞാൽ, നാം തിരിച്ചടിക്കും. ആ അടി ഭയങ്കരവുമായിരിക്കും.

(കരഘോഷം)

"ചിലർ നമ്മുടെ ചുററും ഒരു ശത്രുവലയം പണിയുന്നുണ്ടു്. സൈനികതാവളങ്ങൾ ഏപ്പെടുത്തുന്നവർ അറിയുന്നില്ല, അവർ തീയോടാണു കളിക്കുന്നതെന്നു്.

ദൂരെയിരുന്നു് അവരെക്കൊണ്ടു തീ വാരി കളിപ്പിക്കുന്നവർ അറിയുന്നില്ല, നമ്മുടെ ശാസ്ത്രസിദ്ധികൾക്കു് അപ്രാപ്യമായ ദൂരമൊന്നും ലോകത്തിലില്ലെന്നു്. ആക്രമണോദ്ദേശത്തിന്റെ ചെറുമേഘം ചക്രവാളത്തിലെങ്ങാനും കാണുന്ന നിമിഷത്തിൽ നാം സ്വിച്ചമർത്തും. നമ്മുടെ ഭീകരമായ സൈനികബലം പ്രതിബന്ധങ്ങൾ തകർത്തുകൊണ്ടു് ശത്രുവ്യൂഹങ്ങൾ ഭസ്മീകരിച്ചുകൊണ്ടു് അപ്രതിരോദ്ധ്യമായി മുന്നോട്ടു നീങ്ങും.
(ദീർഘമായ കരഘോഷങ്ങളും മുഴങ്ങി ക്രമേണ അകന്നുപോകുന്നു.)

ശ്വേത: കപിലേ, പരീക്ഷ തൃപ്തിയായോ?

കപില: നാം ചെയ്യേണ്ടതു ചെയ്തു.

പിംഗള: എന്തു ചെയ്തു? പറയാനാണു പോയതു്. കാണാൻപോലും കഴിഞ്ഞില്ല.

കപില: ചിലരെ. എന്നാൽ മററു പലരേയും കണ്ടില്ലേ? പലരോടും പറഞ്ഞില്ലേ? പലർക്കും ബോദ്ധ്യമായില്ലേ?

പിംഗള: അതുകൊണ്ടു്?

കപില: ആ വിത്തു് മുളയ്ക്കുകില്ലെന്നു് എന്തിനു വിചാരിക്കുന്നു?

പിംഗള: അതെ, വിത്തു് മുളച്ചു കിളുർത്തു തഴച്ചു പൂത്തു കായ്ച്ചു്—അതിനുമുൻപു വിത്തും നിലവും ഒന്നിച്ചു ഭസ്മമായിരിക്കും.

ശ്വേത: ഇല്ല കപിലേ, ഒന്നും സാദ്ധ്യമല്ല. മനുഷ്യനിൽ നിന്നു പുറത്തു ചാടിയ പിശാചജ്വരം രണ്ടായി പിരിഞ്ഞു ഭീമാകാരംപൂണ്ടു് അന്യോന്യം വിഴുങ്ങുവാൻ വാ പിളർന്നു് അടുക്കുകയാണു്. പ്രതീകാരത്തിന്റെ ബലിപീഠത്തിൽ കുരുതികൊടുക്കേണ്ട ബലിമൃഗങ്ങൾ

നാമെല്ലാം. നമ്മുടെ ദുർബ്ബലരോദനം ശ്രദ്ധിക്കുന്ന താരു്?

(കരയിലും വെള്ളത്തിലും വായുവിലുംകൂടെ വാഹനങ്ങളും ഇരമ്പിപ്പായുന്നു. കൊടുങ്കാററു് അടിക്കുന്നു. കടൽ ഇരമ്പുന്നു. എല്ലാററിനും ഉപരിയായി ഒരു അഭൌമമായ മംഗളധ്വനി മുഴങ്ങുന്നു.)

ശ്യാമ: എന്തു് ഇരമ്പലാണിതു്?

കപില: ഈ ഭ്രാന്തമായ പാച്ചിൽ എങ്ങോട്ടു്?

ശ്വേത: അമ്മേ, ഞങ്ങൾക്കു ഭയമാകുന്നു!

പിംഗള: ഒരു കൂട്ടക്കൊല കഴിഞ്ഞിട്ടു് വ്യാഴവട്ടം തികഞ്ഞില്ല. അന്നു തളംകെട്ടിയ മനുഷ്യരക്തം ഇനിയും മഴവെള്ളത്തിൽ മാഞ്ഞുകഴിഞ്ഞില്ല.

ശ്വേത: ഇടിച്ചുനിരത്തിയ നഗരങ്ങൾ, കത്തിയെരിഞ്ഞ ഗ്രാമങ്ങൾ, കണ്ണീരു തോരാത്ത മാതാക്കൾ, വിധവകൾ, പൈതങ്ങൾ—അന്നു വിരിച്ച മരണക്കിടക്ക ഇതുവരെ മടക്കിയില്ല. ലോകം അതിൽനിന്നു് എണീററില്ല. ഒരു നെട്ടവീർപ്പിട്ടില്ല. അതിനു മുൻപു്—അമ്മേ, അമ്മേ! അമ്മ എന്താണൊന്നും പറയാത്തതു്?

ശ്യാമ: അമ്മയുടെ ശബ്ദം ഞങ്ങൾ ഒന്നു കേട്ടുകൊള്ളട്ടെ. അതിൽ വീണ്ടും ഒരു നിമിഷം ഒന്നു ജീവിച്ചുകൊള്ളട്ടെ.

പിംഗള: ഞങ്ങൾ ഭയത്തിൽനിന്നു ഭയത്തിലേക്കു താഴുകയാണു്. ഹൃദയം തകരുകയാണു്.

അമ്മ: ഹൃദയം! ഹാ! തകരാനറിയാവുന്ന ഹൃദയം! അങ്ങനെ ഓരോന്നു് അവക്കുകൂടി കൊടുത്തിരുന്നെങ്കിൽ!

ശ്വേത: ആർക്കമ്മേ?

അമ്മ: എന്റെയും നിങ്ങളുടെയും മക്കൾക്കുതന്നെ. ഇപ്പോൾ എല്ലാവരും ഒരുമിച്ചു പോയി ഒരുനോക്കു

നേരെ കണ്ടിട്ടു വരുകയല്ലേ? നിങ്ങൾ അവിടെ കണ്ട
തു മുഴുവൻ അയഥാർത്ഥമാണു്.
ശ്വേത: (ആശ്ചര്യത്തോടുകൂടി) എന്തമ്മേ?
അമ്മ: ആരും വിശ്വസിക്കയില്ലെന്നു് അറിഞ്ഞുകൊ
ണ്ടു് ആടുന്ന കപടനാടകം.
പിംഗള: എന്തിനു്?
അമ്മ: ആത്മവഞ്ചനയ്ക്കു്.
ശ്വേത: മനഃപൂർവ്വമോ?
അമ്മ: അതെ. അധർമ്മത്തിനു് ആയുധമെടുക്കുന്നവനു്
ആത്മവഞ്ചനയാണു് പടച്ചട്ട.
കപില: ഞങ്ങൾ കേട്ടതും കണ്ടതും മുഴുവൻ അയഥാർത്ഥ
മാണെങ്കിൽ, യഥാർത്ഥമായിട്ടുള്ളതു് എന്താണു്?
അമ്മ: ഈ കേൾക്കുന്ന ഭയാനകമായ ഇരമ്പൽതന്നെ.
കപില: എന്താണു് ഈ കേൾക്കുന്നതു്?
അമ്മ: വിഭിന്നതകളുടെ മാർഗ്ഗവിയോഗം, വിപരീതപ്ര
യാണം. സാഹോദര്യത്തിന്റെ കുളിർനീരിൽ വിലയം
പ്രാപിക്കേണ്ട വ്യത്യാസങ്ങൾ സ്നേഹദാരിദ്ര്യത്തി
ന്റെ മണൽപ്പരപ്പിൽക്കൂടെ വൈരുദ്ധ്യത്തിലേക്കു്
ഒഴുകുകയാണു്. രണ്ടു വിഷവാഹിനികൾ!
ശ്യാമ: അവർ എന്തിനു് അതിൽ ഒഴുകണം? എന്തുകൊ
ണ്ടു് കരയ്ക്കു കയറിക്കൂട?
അമ്മ: ഭീരുത്വംകൊണ്ടു മാത്രം. ഒഴുക്കിനു് എതിരെ നീ
ന്താൻ ഭീരുക്കൾക്കു സാദ്ധ്യമല്ല.
കപില: അതു മറക്കുവാനാണു് ഈ ആത്മവഞ്ചന?
അമ്മ: അതെ. സ്വന്തം ഭീരുത്വം മറക്കുവാൻ, ബുദ്ധി
ക്കും മനഃസാക്ഷിക്കും മറപിടിക്കുവാൻ, വെറും വാക്കു
കൾകൊണ്ടു കെട്ടുന്ന മാറാലവല.
കപില; അവരല്ലേ സകലതും നയിക്കുന്നതു്?

**അമ്മ:** എന്താണു ഭാവം! അതാണ് ഏറ്റവും ദയനീയം! സത്യത്തിൽ അവരെ വലിച്ചിഴച്ചുകൊണ്ടു പായുകയാണ്, അവർതന്നെ വിഷംകൂട്ടി വളർത്തുന്ന വൈപരീത്യങ്ങൾ. അവ രണ്ടായി പിരിഞ്ഞു് രണ്ടു വഴിക്കു നീങ്ങി രണ്ടിടത്തു കുന്നിച്ചുകൂട്ടുകയാണ്. ഒരു ഭാഗത്തു് ധനം, സുഖം, അടങ്ങാത്ത മോഹങ്ങൾ, അലംഭാവം അറിയാത്ത സ്വാർത്ഥങ്ങൾ. മറുഭാഗത്തു് ഒപ്പം ഉയരുകയാണ് അവിശ്രമമായ അദ്ധ്വാനം, അതുകൊണ്ടും അവസാനിക്കാത്ത ദാരിദ്ര്യം, അസൂയ, വിദ്വേഷം. അഭിമുഖമായി ഉയർന്നുനില്ക്കുകയാണ്, അങ്ങനെ രണ്ടു് ആഗ്നേയമഹാശൈലങ്ങൾ. അവ പൊട്ടിയാൽ, അകത്തു തിളച്ചുപൊങ്ങുന്ന ദ്രാവകം പുറത്തേക്കൊഴുകിയാൽ — സ്മരിക്കുവാൻപോലും ഭയംതോന്നുന്നു.

**കപില:** അമ്മേ, അവരെ വിലക്കേണ്ടതു് അമ്മയല്ലേ? എന്തുകൊണ്ടു് അതു ചെയ്യുന്നില്ല? എന്തുകൊണ്ടു് അവരെ പറഞ്ഞു മനസ്സിലാക്കുന്നില്ല?

**അമ്മ:** ഞാൻ പറഞ്ഞില്ലേ? മക്കളെ, ഞാൻ കരഞ്ഞുകൊണ്ടു പറഞ്ഞു. പക്ഷേ, അവക്കു് എന്റെ ശബ്ദം മനസ്സിലായില്ല. അവർ എന്നെ അറിഞ്ഞില്ല. എന്നെ, അവരുടെ അമ്മയെ, എല്ലാ അമ്മമാരുടെയും അമ്മയായ എന്നെ, അവർ അറിഞ്ഞില്ല.

**ശ്യാമ:** എന്തു്? അമ്മയെ അറിഞ്ഞില്ലെന്നോ? പിന്നെ അവർ എന്തു ചെയ്തു?

**അമ്മ:** പറയാം. അതു കേൾക്കുമ്പോൾ നിങ്ങൾക്കു മനസ്സിലാകും, നിങ്ങൾ കണ്ട ആത്മവഞ്ചനയ്ക്കു പിന്നിൽ ഞാൻ കണ്ട യാഥാർത്ഥ്യം എന്തെന്നു്.

(നിരവധി യന്ത്രങ്ങളം പരുഷമായ ശബ്ദത്തോടുകൂടി ഭ്രാന്തവേഗത്തിൽ പ്രവൎത്തിക്കുന്നു. അണച്ചുകൊണ്ട് പണിയെടുക്കുന്നവർ ഇരുമ്പുകൂടംകൊണ്ട് ഇരുമ്പിൽ അടിക്കുന്ന ശബ്ദം താളത്തിനൊത്തു കേട്ടുകൊണ്ടിരിക്കുന്നു.)

അമ്മ: കുഞ്ഞുങ്ങളെ, നിങ്ങൾക്ക് എന്നെ ഒന്നു നോക്കുവാൻപോലും നേരമില്ലേ?

ഒന്നാമത്തെ പുരുഷൻ: (കൂടം തല്ലുന്നതിനൊപ്പിച്ച്) ഇല്ല—ഇല്ല—ഇല്ല.

അമ്മ: (അടുത്തു ചെന്നുകൊണ്ട്) മകനേ!

ഒന്നാമത്തെ സ്ത്രീ: ദൂരെ നിന്നാൽ മതി.

അമ്മ: ഞാനോ?

രണ്ടാമത്തെ പുരുഷൻ: അടുത്തു വന്നാൽ നാറും.

രണ്ടാമത്തെ സ്ത്രീ: വിയൎപ്പു നാറും.

ഒന്നാമത്തെ പുരുഷൻ: ഈ ഒലിക്കുന്നതു വിയൎപ്പല്ല.

ഒന്നാമത്തെ സ്ത്രീ: ചോരയാണ്.

രണ്ടാമത്തെ പുരുഷൻ: മജ്ജയാണ്.

എല്ലാവരും: (കൂടം അടിക്കുന്ന താളത്തിൽ പരുഷസ്വരത്തിൽ) ഞങ്ങളെ നാറും—വിയൎപ്പു നാറും—ചോര നാറും—മജ്ജ നാറും—നാറും—നാറും!

അമ്മ: നിങ്ങൾ എനിക്കു നാറുകയോ? നിങ്ങളുടെ മലത്തിലും മൂത്രത്തിലും പല നാൾ കിടന്നവൾ, നിങ്ങളുടെ വിയൎപ്പും വൃത്തികേടും പല വൎഷം കഴുകിക്കളഞ്ഞവൾ, രക്തത്തിൽനിന്നു രക്തവും മജ്ജയിൽനിന്നു മജ്ജയും നിങ്ങൾക്കു തന്നവൾ! ആ എനിക്കു നിങ്ങൾ നാറുമോ? ഒരമ്മയ്ക്കു സ്വന്തം മക്കൾ നാറുമോ?

രണ്ടാമത്തെ സ്ത്രീ: അമ്മയോ?

അമ്മ: ഞാൻ നിങ്ങളുടെ അമ്മയല്ലേ?

ഒന്നാമത്തെ പുരുഷൻ: അല്ല; ഞങ്ങൾക്ക് അമ്മയില്ല.

ഒന്നാമത്തെ സ്ത്രീ: അച്ഛനില്ല.

രണ്ടാമത്തെ പുരുഷൻ: ബന്ധുവില്ല.

രണ്ടാമത്തെ സ്ത്രീ: സ്നേഹിതനില്ല.

ഒന്നാമത്തെ പുരുഷൻ: ശത്രുക്കൾ മാത്രം.

ഒന്നാമത്തെ സ്ത്രീ: ഭക്തിയില്ല.

രണ്ടാമത്തെ പുരുഷൻ: ബന്ധമില്ല.

രണ്ടാമത്തെ സ്ത്രീ: സ്നേഹമില്ല.

ഒന്നാമത്തെ പുരുഷൻ: ദ്വേഷം മാത്രം.

എല്ലാവരും: (ക്ലടം അടിക്കുന്നതിനൊപ്പിച്ച്) ദ്വേഷം മാത്രം—ദ്വേഷം മാത്രം—ദ്വേഷം മാത്രം!

അമ്മ: ഉണ്ട്. നിങ്ങൾക്ക് അമ്മയുണ്ട്. സ്നേഹമുണ്ട്. നിങ്ങളെ സ്നേഹിക്കുന്ന, നിങ്ങൾ സ്നേഹിക്കുന്ന ആ അമ്മയാണു ഞാൻ. ഈ അമ്മ പറയുന്നതു നിങ്ങൾ കേൾക്കില്ലേ? നിങ്ങൾ ഇങ്ങനെ അണച്ചുകൊണ്ടു നിൽക്കാതെ പണിഞ്ഞാൽ, രക്തവും മജ്ജയും വിയർപ്പാക്കി ഭീകരമായ ഈ സംഹാരയന്ത്രം പൂർത്തിയാക്കിയാൽ, ഹാ! മക്കളെ! അതൊന്നു പൊട്ടിത്തെറിച്ചാൽ, ഈ ലോകം തകരുകില്ലേ? ഈ വംശം കരിഞ്ഞു ചാമ്പലാകുകില്ലേ?

എല്ലാവരും: (ക്രൂരമായി) ഹഹ—ഹഹ—ഹഹ—ഹഹ!

ഒന്നാമത്തെ സ്ത്രീ: തകരുകില്ലേ! ചാമ്പലാകുകില്ലേ!

രണ്ടാമത്തെ പുരുഷൻ: (വെറുപ്പോടുകൂടി) തകർന്നാൽ? ചാമ്പലായാൽ? ഞങ്ങൾക്കു വലിയ നഷ്ടമാണു്! ചെല്ലണം അപ്പുറത്തു്. ആ നൃത്തസംഗീതങ്ങൾ മുഴങ്ങുന്നില്ലേ? സ്വർഗ്ഗീയസൗരഭം പരക്കുന്നില്ലേ? പാലും തേനും ഒഴുകുന്നില്ലേ? അങ്ങോട്ടു ചെല്ലണം. അവ

രോട്ട പറയണം. ഇതു കേട്ടാൽ അവർ ഭയപ്പെടും. അവക്ക നഷ്ടപ്പെടാനുണ്ട്.

രണ്ടാമത്തെ സ്ത്രീ: ഞങ്ങൾക്ക നഷ്ടപ്പെടാനുള്ളതു കാൽച്ചങ്ങല മാത്രം. ദാരിദ്ര്യം, പട്ടിണി, രോഗം, ഈ വിയർപ്പ്, ഈ നാററം മാത്രം. ഛീ, പോകണം!

എല്ലാവരും: (കൂടം അടിക്കുന്നതിനൊപ്പിച്ച്) പോകണം—പോകണം—പോകണം!

(മന്ത്രങ്ങളുടെ ആരവം വീണ്ടും ഉയർന്ന് അടങ്ങുന്നു.)

ശ്യാമ: എന്തൊരു നാരകീയമായ വിദ്വേഷം! ആകെ എരിയുന്നതുപോലെ തോന്നുന്നു.

കപില: ഈ തീ കത്തുവാൻ അനുവദിച്ചാൽ അതിൽ നടക്കുന്നതു നരവംശത്തിന്റെ ശവദാഹമായിരിക്കും.

പിംഗള: ഭയങ്കരം!

ശ്വേത: എങ്കിലും ഒരു സത്യമില്ലേ?

അമ്മ: ഉണ്ട്. ഒരു സത്യമുണ്ട്. ഭയങ്കരവുമാണ്. ഭയങ്കരമായ സത്യം. വിദ്വേഷത്തിന്റെ വിഷവഹ്നി വമിക്കുന്നതെങ്കിൽ സ്നേഹത്തിന്റെ കണികയെങ്കിലും കുടിക്കാൻ കൊടുക്കണം. ഒന്നും ഇല്ലാത്തവർ സകലതും ഇല്ലാതാക്കും. അല്ലെങ്കിൽ എന്തെങ്കിലും ഉണ്ടാക്കി കൊടുക്കണം. ഉള്ളവർ അതു ചെയ്യണം. അതുകൊണ്ട ഞാൻ അവരുടെ അടുക്കലേക്ക പോയി. എന്റെ ദുർബ്ബലശബ്ദം ഉള്ളവരെ ഒന്ന കേൾപ്പിക്കുവാൻ...

(നൃത്തസംഗീതങ്ങളും അഭിനന്ദനകരഘോഷങ്ങളും മുഴങ്ങുന്നു.)

(ദൂരെനിന്ന്) ആ കാണുന്നതിന്റെ പേര് സുഖമെന്നാണോ? അതോ മോഹമെന്നോ? ആ സംഗീതം, ആ നൃത്തം, അവ നല്കുന്നത് ആനന്ദമല്ല, ബോധമല്ല, നിർവൃതിയല്ല. അവ ഉറക്കുന്നതല്ല, ഉണർത്തുന്നതുമല്ല.

പിന്നെ? മയക്കുകയും മരിപ്പിക്കുകയുമോ? അവർ എന്നിൽനിന്ന് എത്ര അകന്നുകഴിഞ്ഞു! എത്ര ദൂരം! എത്ര കാലം! എന്നെ ഇവർ എങ്ങനെ അറിയാനാണ്? എങ്കിലും അടുത്തു ചെല്ലാം.

ഒന്നാമത്തെ പുരുഷൻ: ആരാണ് ആ വരുന്ന കിഴവി?

അമ്മ: (അടുത്തു ചെന്നുകൊണ്ട്) ഹാ! ഞാൻ പ്രതീക്ഷിച്ചതുപോലെതന്നെ.

ഒന്നാമത്തെ സ്ത്രീ: എന്താ പ്രതീക്ഷിച്ചത്?

അമ്മ: എന്നെ അറിയുകയില്ലെന്ന്.

രണ്ടാമത്തെ പുരുഷൻ: (ഹാസ്യമായി) ശരി കൊള്ളാം. നിങ്ങളെ ആരാണ് അറിയാത്തത്?

രണ്ടാമത്തെ സ്ത്രീ: അറിയും, അറിയും. അനാഥമന്ദിരത്തിൽനിന്ന് ഒളിച്ചോടിയ—

(എല്ലാവരും അടക്കി ചിരിക്കുന്നു.)

അമ്മ: അതു ശരിയാണ്. ഒളിച്ചോടിയില്ല. ആഗ്രഹമില്ലാത്തതുകൊണ്ടല്ല. ഓടാൻ സ്ഥലമില്ലാത്തതുകൊണ്ട്. പക്ഷേ, നിങ്ങൾ അനാഥയാക്കിയ ഹതഭാഗ്യതന്നെയാണു ഞാൻ.

ഒന്നാമത്തെ പുരുഷൻ: ഞങ്ങൾ എന്നുവച്ചാൽ?

അമ്മ: എന്റെ മക്കൾതന്നെ.

ഒന്നാമത്തെ സ്ത്രീ: ഓഹോ! ഞങ്ങളുടെ അമ്മയാണോ? അപ്പോൾ ഒളിച്ചോടിയതു് അനാഥമന്ദിരത്തിൽനിന്നല്ലല്ലോ.

(എല്ലാവരും ചിരിക്കുന്നു.)

അമ്മ: ഈ ചിരി എത്രനാൾ നീണ്ടുനില്ക്കും?

രണ്ടാമത്തെ പുരുഷൻ: അതു ഞങ്ങൾ നോക്കിക്കൊള്ളാം.

അമ്മ: നോക്കാൻ നിങ്ങൾ മാത്രമായിരുന്നെങ്കിൽ!

പക്ഷേ, അറിയാമോ അതുതന്നെ നോക്കി മറ്റു ചിലർ അപ്പുറത്തിരിപ്പുണ്ടെന്ന്?

രണ്ടാമത്തെ സ്ത്രീ: ഓ, മനസ്സിലായി.

അമ്മ: ഇല്ല. എന്നെ മനസ്സിലാകാത്തവർക്ക് എന്റെ വാക്കുകൾ എങ്ങനെ മനസ്സിലാകും? അടുത്തു നില്ക്കുന്ന അമ്മയെ കാണാത്തവർ അകന്നു നില്ക്കുന്ന സഹോദരരെ എങ്ങനെ അറിയും?

ഒന്നാമത്തെ പുരുഷൻ: സഹോദരരോ! അപ്പോൾ ഞങ്ങളുടെ പുതിയ ബന്ധുക്കളുടെ സംഖ്യ പെട്ടെന്നു കൂടുകയാണല്ലോ.

ഒന്നാമത്തെ സ്ത്രീ: അവർക്കുവേണ്ടി പറയാനാണോ വന്നതു്?

അമ്മ: അതെ. നിങ്ങൾക്കുവേണ്ടിയും. ഏറെയും നിങ്ങൾക്കുവേണ്ടിയാണ്. എന്തെന്നാൽ, അവർക്കൊന്നും നഷ്ടപ്പെടാനില്ല.

രണ്ടാമത്തെ പുരുഷൻ: (ചിരിച്ചുകൊണ്ടു്) കാൽച്ചങ്ങലയല്ലാതെ.

അമ്മ: അവർ അതു് എന്നേ പൊട്ടിച്ചു നിങ്ങളുടെ മുഖത്തെറിഞ്ഞു!

രണ്ടാമത്തെ സ്ത്രീ: (ഹാസ്യമായി) ആങ്ഹാ! എന്നാൽ പിന്നെ അവർക്കിനി എന്തു വേണം?

അമ്മ: അവർക്കു വേണ്ടതു കുറച്ചു സ്നേഹമാണ്.

ഒന്നാമത്തെ പുരുഷൻ: (അസുഖത്തോടുകൂടി) സ്നേഹം! അവർക്കാണു സ്നേഹം വേണ്ടതു്. അവരുടെ ദൈവം പിശാചാണ്. സ്വർഗ്ഗം നരകം. മതം ദ്വേഷം.

അമ്മ: സ്നേഹിക്കാനൊന്നുമില്ലാത്തവൻ ദ്വേഷിക്കാതെന്തുചെയ്യും? മനുഷ്യസ്നേഹത്തിന്റെ ഒരു കണികയെങ്കിലും അവർക്കു കൊടുത്തുകൂടെ?

ഒന്നാമത്തെ സ്ത്രീ: വയ്യ. ഒന്നു പരീക്ഷിച്ചുനോക്കി. സ്നേഹിക്കാമോ എന്നല്ല, അടുത്തു ചെല്ലാനെങ്കിലും പറ്റുമോ എന്നു്. എങ്ങ്ഹെ! നാററം! വിയർപ്പിൻെറയും ചോരയുടെയും നാററം!

അമ്മ: എന്നിട്ട ദയ തോന്നിയില്ലേ?

രണ്ടാമത്തെ പുരുഷൻ: പിന്നില്ലേ? വളരെ ദയ തോന്നി. അതിൽക്കൂടുതൽ വെറുപ്പും. അതുകൊണ്ടു് ഉടനെ തിരിച്ചുപോന്നു.

അമ്മ: ആ നാററം നിങ്ങളുടെ പുറകെ വരുകില്ലേ? ആ വിദ്വേഷം പിരിയാതെ നിങ്ങളെ പിൻതുടരുകില്ലേ?

രണ്ടാമത്തെ സ്ത്രീ: ഞങ്ങളെ ഭയപ്പെടുത്തുകയാണോ?

അമ്മ: നിങ്ങളെ ഇനി ആരു ഭയപ്പെടുത്തണം? രണ്ടുകൂട്ടരും ഭയത്തിൻെറ പുറത്തല്ലേ അടയിരിക്കുന്നതു്? (ശബ്ദം ക്രമേണ അകന്നുപോകുന്നു) ഈ പാട്ടിൻ്റേയും ആട്ടത്തിൻേറയും ചായം പുരട്ടിയ മൂടുപടത്തിൻെറ പിന്നിൽ മറച്ചുവച്ചിരിക്കുന്ന മാരകശക്തി ആരും അറിയുന്നില്ലെന്നു വിശ്വസിക്കരുതു്. അവരെ നശിപ്പിക്കുവാൻ കഴിഞ്ഞേക്കും. പക്ഷേ, നിങ്ങൾ അവശേഷിക്കയില്ല. രണ്ടും അനുഭവിക്കുവാൻ ഈയുള്ളവൾ പിന്നെയും ശേഷിക്കയും വേണം.

ഒന്നാമത്തെ പുരുഷൻ: അവരെവിടെ?

ഒന്നാമത്തെ സ്ത്രീ: എങ്ങോട്ടു പോയി?

രണ്ടാമത്തെ പുരുഷൻ: ഇവിടെങ്ങുമില്ല.

അമ്മ: (ദൂരെനിന്നു ) ഞാൻ ഇവിടുണ്ടു്. എന്നും ഉണ്ടായിരുന്നു. ഉണ്ടായിരിക്കയുംചെയ്യും.

രണ്ടാമത്തെ സ്ത്രീ: എന്താണു് ഈ കേട്ടതു്?

ഒന്നാമത്തെ പുരുഷൻ: എവിടെനിന്നു്?

ഒന്നാമത്തെ സ്ത്രീ: നാം സ്വപ്നം കാണുകയാണോ?

രണ്ടാമത്തെ പുരുഷൻ: ഇതെന്തു ഭ്രാന്ത്?

(എല്ലാവരും പൊട്ടിച്ചിരിക്കുന്നു. നൃത്തസംഗീതങ്ങളുടെ ശബ്ദം വീണ്ടും ഉയർന്ന് ക്രമേണ അവസാനിക്കുന്നു.)

കപില: ഒരുവശത്തു സമ്പന്നന്റെ നിസ്സ്പൃഹത്വം, മറുവശത്തു ദരിദ്രന്റെ വിദ്വേഷം! ഏതാണു കൂടുതൽ ദുസ്സഹം?

ശ്യാമ: അവരുടെ സംഘട്ടനത്തിൽ അശരണരായി വെന്തു വെണ്ണീറാകുവാൻമാത്രം കഴിയുന്ന കുറെ ശലഭങ്ങളും.

ശ്വേത: സകലതും ഒന്നിച്ച് അനുഭവിച്ചു കേഴുവാൻ നമ്മുടെ അമ്മയും.

പിംഗള: ശ്വേതേ, എന്താണ് ആ കാണുന്നത്? അങ്ങു ദൂരെ കറുത്തിരുണ്ട് ഒരു ദുർഭൂതംപോലെ ഭൂമി പിളർന്നു പൊങ്ങിവരുന്നത്?

കപില: അതാ, അതുപോലൊന്ന് അപ്പുറത്തും. രണ്ടും ഒപ്പം ഉയരുകയാണ്.

ശ്യാമ: ശിരസ്സ് മെല്ലെ വിടർത്തുന്നല്ലോ! പത്തി വിരത്തി ആടാൻ തുടങ്ങുന്ന കരിനാഗങ്ങളോ?

(കാററടിക്കുന്ന ശബ്ദം.)

കപില: അല്ല. പുകയാണ്. കാററിൽ ചുററിത്തിരിയുന്നതു കണ്ടില്ലേ?

ശ്യാമ: ആകാശം മൂടുന്നു. ശവം കരിയുന്ന നാററം.

കപില: എന്തൊരു മുഴക്കം! ഭൂമി കുലുങ്ങുകയാണ്.

ശ്വേത: എനിക്കു മനസ്സിലാകുന്നു.

പിംഗള: (ചോദ്യസ്വരത്തിൽ) സഹോദരീ?

ശ്വേത: അമ്മ അന്നു പറഞ്ഞതു് ഓർക്കുന്നില്ലേ? നികരി

ലയിൽനിന്നു പുക പൊങ്ങുകയാണ്. ഹോമം ആരംഭിച്ചുകഴിഞ്ഞു.

ശ്യാമ: എന്തു്, മനുഷ്യന്റെ മരണസേവയോ?

ശ്വേത: അതെ, ലോകനിഗ്രഹത്തിനായുള്ള മഹായജ്ഞം. മാനവവംശത്തിന്റെ പട്ടടയ്ക്കു തീ കൊളുത്തുകയാണ്!

പിംഗള: അമ്മേ! അമ്മേ! ഹാ! അമ്മ ആ കരിമ്പാറയിൽ മുഖം മറച്ചുനിന്നു കരയുകയാണ്.

ശ്യാമ: അമ്മക്കൂടെ കരഞ്ഞാൽ പിന്നെ നമുക്ക്—

കപില: അരുതു്! അമ്മ കൈകൊണ്ടു വിലക്കുന്നു. ഇപ്പോൾ അമ്മയെ വിളിക്കരുതു്. ശബ്ദിക്കരുതു്.

(എല്ലാം നിശ്ശബ്ദം.)

അമ്മ: നാഥാ! ഈ ഏഴയുടെ കണ്ണുനീർ അവിടുന്നു കാണുന്നില്ലേ? എന്നോടു് അവിടുന്നു കല്പിച്ചു, വംശസംവർദ്ധിനിയായി ചിരംജീവിനിയായിരിക്കെന്നു്. ഈ ദാസി അതു ശിരസ്സാ സ്വീകരിച്ചു. യുഗയുഗാന്തരങ്ങളിലെ ദുർഗ്ഗമമാർഗ്ഗങ്ങളിൽക്കൂടിയുള്ള അവസാനിക്കാത്ത യാത്രയിൽ രക്താഭിഷിക്തമായ ഈ മാതൃഹൃദയം ആ കല്പന ഇന്നോളം ആവുംവിധം അനുസരിച്ചു. എന്റെ രണ്ടു പാർശ്വങ്ങളിലും വിദ്വേഷത്തിന്റെ കാളസർപ്പങ്ങൾ പത്തി വിരിച്ചു് ആടുകയാണ്. എന്റെ അബലകളായ പുത്രികൾ കഴല്ലുകെട്ടി കേഴുകയാണ്. നാഥാ! ഞാൻ ഒരു അമ്മയല്ലേ? ഒരു അമ്മയുടെ ഹൃദയമല്ലേ അവിടുന്നു് എനിക്കു നല്കിയതു്? അവിടുന്നു് ഒരു വാക്കു പറയുകില്ലേ? അന്നു് അവിടുന്നു് എന്നോടു് അരുളിച്ചെയ്തില്ലേ, നിശ്ശബ്ദതയുടെ നിശീഥിനിയിൽ അന്ധകാരത്തിന്റെ നീരന്ധ്രതയിൽ ഞാൻ അവിടുത്തെ ശബ്ദം കേൾക്കുമെന്നു്. ഇന്നു് എന്റെ

ചിന്താമണ്ഡലം നിശ്ശബ്ദമല്ല. നിർജ്ജീവമാണ്. എന്റെ ഹൃദയം അന്ധകാരത്തിന്റെ അഗാധതയിൽ ആമഗ്നമാണ്. ഇനിയും അവിടുന്നു മൗനം ഭജിക്കുകയോ?

(ഗംഭീരമായ ഒരു മുഴക്കം. വീണ്ടും സർവ്വം നിശ്ശബ്ദം. ഒരു നിമിഷം കഴിഞ്ഞ് മറെറങ്ങോനിന്നു കേൾക്കുന്നതുപോലെ.)

നാഥൻ: അന്ധകാരത്തിന്റെ നീരന്ധ്രതയിൽ നിശ്ശബ്ദതയുടെ നിശീഥിനിയിൽനിന്നു നിന്റെ നാഥൻ നിന്നോടു പറയുന്നു—മാനവവംശത്തിനു് ഇന്നോളം മാർഗ്ഗദർശനം നല്കിയ മണിവിളക്ക് അണയുകയില്ല. നാനാത്വത്തിന്റെ സംഘട്ടനത്തിൽ ഏകത്വത്തിന്റെ ശ്രുതിലയം കലർത്തുന്ന വേണുനാദം നിന്നുപോകയില്ല. ആ സംഗീതതരംഗങ്ങളിൽ ഒഴുകിയൊഴുകി മാംഗല്യമണിദീപത്തിന്റെ അന്തികത്തിലേക്കുള്ള മനുഷ്യവംശത്തിന്റെ മഹായാനം ഇടയ്ക്കുവച്ച് അവസാനിക്കയില്ല. കരയരുത്. ഹൃദയം കലങ്ങരുത്.

അമ്മ: ആത്മസന്താനങ്ങൾ സ്വന്തം പട്ടട സ്വയം പടുക്കുന്നതു കണ്ടുകൊണ്ട്—നാഥാ! അവരുടെ അമ്മയല്ലേ ഞാൻ?

നാഥൻ: അതെ, അമ്മയാണു നീ. എല്ലാ അമ്മമാരുടെയും അമ്മ! ഒന്നും അറിയാത്ത കുഞ്ഞിനെപ്പോലെ കരയരുത്. ഇതു് ഇന്നു നീ ആദ്യമോ കാണുന്നതു്? കാറു കയറി മൂടുന്നതു്, ലോകം ഇരുളിൽ മറയുന്നതു്, പ്രളയപ്രവാഹം കരകവിഞ്ഞു മറിയുന്നതു്, സൂര്യചന്ദ്രന്മാരും നക്ഷത്രസമൂഹവും ഞെട്ടിവിറയ്ക്കുന്നതു്, പലവുരു കണ്ടവളല്ലേ നീ? അപ്പോഴെല്ലാം ആ കല്പാന്തസംക്രാന്തി ഭേദിച്ച് അജയ്യമായ ജീവചൈതന്യം തേജസ്സ്ഫുലിംഗംപോലെ ഉയർന്നുയർന്നു പറന്നു പൊങ്ങുന്നതും നീ

കണ്ടതല്ലേ? ആ നീ ഇന്ന് കാതരയാകയോ? അന്ന്, കുടുംബം കുടുംബത്തോടു കലഹിച്ചപ്പോൾ, സഹോദരനും സഹോദരനും തമ്മിൽ, അച്ഛനും അച്ഛനും അമ്മയും അമ്മയും ഭാര്യയും ഭാര്യയും തമ്മിൽ, എതിരിട്ട് ആയുധമെടുത്തു് അണിനിരന്നപ്പോൾ, മനുഷ്യവർഗ്ഗം മുഴുവൻ രണ്ടായി പിരിഞ്ഞു് അവരോടു ചേർന്നപ്പോൾ, കുരുക്ഷേത്രം കൊലക്കളമായി മാറിയപ്പോൾ, വാരിധി മാറത്തടിച്ചു ഗർജ്ജിച്ചപ്പോൾ, ആ സംഹാര താണ്ഡവത്തിന്റെ നടുവിലും നീ ദർശിച്ച ഭാസുരരൂപം, നിന്റെ കാതുകളിൽ പതിച്ച ദിവ്യസന്ദേശം, നീ ഓർമ്മിക്കുന്നില്ലേ?

(ഭേരി, മദ്ദളം, കുഴൽ തുടങ്ങിയ വിവിധ സൈനികവാദ്യങ്ങളുടെ ഘോഷം ഉയർന്ന് അടങ്ങുന്നു. കുതിരകളെ പൂട്ടിയ ഒരു രഥം ദൂരെ നിന്നു വന്നു് നില്ക്കുന്നു. ശംഖനാദം മുഴങ്ങുന്നു.)

യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.

നാഥൻ: മനുഷ്യൻ മനുഷ്യനെ മാററിനിർത്തിയില്ലേ? തൊട്ടുകൂടെന്നു്, തീണ്ടിക്കൂടെന്നു്, കണ്ടുകൂടെന്നു പറഞ്ഞു്, അടിച്ചു പായിച്ചില്ലേ? അട്ടയേയും പുഴുവിനേയുംപോലെ കൂടെപ്പിറപ്പുകളെ ത്തുത്തുവാരി പറച്ചേരിയിലും പുലച്ചേരിയിലും വലിച്ചെറിഞ്ഞില്ലേ? ദഗ്ദ്ധഹൃദയരായ പരിത്യക്തകോടികളുടെ ശാപാഗ്നിയിൽ ഈ ലോകം ദഹിച്ചുപോകുമെന്നു നീ ഭയപ്പെ

ട്ടില്ലേ? ആ അമാംഗളരംഗത്തു പ്രത്യക്ഷമായ പാവന രൂപവും ആ തിരുമുഖത്തുനിന്നു് ഉതിർന്നു് ലോകാന്തര ങ്ങളിലേക്കും പ്രചരിച്ച നിതാന്തശാന്തിസന്ദേശവും നീ സ്മരിക്കുന്നില്ലേ?

(ദൂരെനിന്നു് ഒരു സംഘം ആളുകൾ ''ബുദ്ധം ശരണം ഗച്ഛാമി, ധർമ്മം ശരണം ഗച്ഛാമി, സംഘം ശരണം ഗച്ഛാമി'' എന്നു വിളിച്ചുകൊണ്ടു് അടുത്തുവരുന്നു. ആ ശബ്ദം നില്ക്കുന്നു.)

ന ഭവേദ് കശ്ചന ശ്രേഷ്ഠോ
ജന്മനാ കുലഭേദതഃ
ഗുണേന കർമ്മണാപി സ്യാദ്
മഹത്വം ബുധസമ്മതം.

നാഗൻ: മതത്തിന്റെ പ്രേതാവേശത്തിൽ നിന്റെ സന്താനങ്ങൾ കണ്ണുകെട്ടി കളിതുള്ളിയതു പഴയ കഥയല്ലല്ലോ. സത്യസ്വരൂപന്റെ പാവനനാമം നരഹത്യയ്ക്കുള്ള മുദ്രാവാക്യമായി. സ്വന്തസഹോദരന്റെയും മകന്റെയും അന്ധമായ അത്യാചാരങ്ങളിൽ സഹോദരിയുടെയും മാതാവിന്റെയും സ്ത്രീത്വം നിഷ്ക്രൂപം ആഹുതിചെയ്യപ്പെട്ടു. ശൂലത്തിൽ തറച്ച കൈക്കുഞ്ഞുങ്ങളെ പൊക്കിപ്പിടിച്ചുകൊണ്ടു കൊലവിളി വിളിച്ചു. ഭൂതലം കുരുതിക്കളമായി. തീർത്ഥവാഹിനികൾ രക്തപ്പുഴകളായി. എന്നാൽ ബീഭത്സമായ ആ തമോലോകത്തിലും, ചോരയും ചാരവുമണിഞ്ഞ ഗ്രാമാന്തരങ്ങളുടെ ചിതാധൂമം മുറിച്ചുകൊണ്ടു്, ലളിതവും ക്രൂരവും പരിക്ഷീണവുമായ ഒരു തേജോരൂപം ഒരു നെടിയ യോഗദണ്ഡു് നിലത്തൂന്നി സ്നേഹത്തിന്റെ ദീപ

ശിഖപോലെ സഞ്ചരിച്ചതും ആ പ്രകാശകിരണങ്ങളേററ പുൽക്കൊടികളും മണൽത്തരികളുംപോലും ഉണൎന്നെണീററു് പ്രേമൈക്യത്തിൻെറ പ്രണവദ്ധ്വാനം മുഴക്കിയതും നീ മറന്നുപോയോ?

(ഒരു സംഘം ആളുകൾ ദൂരെനിന്നു പാടിക്കൊണ്ടു വരുന്നു. ആദ്യത്തെ വരി ഏതാനും തവണ ആവൎത്തിച്ചിട്ടുവേണം അടുത്ത വരികളിലേക്കു കടക്കുവാൻ )

ഈശ്വര അള്ളാ തേരേ നാം
സബ്കൊ സന്മതി ദേ ഭഗവാൻ
രഘുപതി രാഘവ രാജാരാം
പതിത പാവന സീതാരാം

(പാട്ടു് അവസാനിക്കുന്നു.)

"ദൈവം സത്യമാണു്—ഏകവും അദ്വിതീയവും അനിൎവ്വചനീയവുമായ സത്യം. സ്നേഹത്തിൽക്കൂടിയല്ലാതെ ആരും സത്യത്തെ പ്രാപിക്കുന്നില്ല. ദൈവത്തിലേക്കുള്ള മാൎഗ്ഗങ്ങളായ മതങ്ങളെല്ലാം അതിനാൽ സ്നേഹത്തിൻെറ മാൎഗ്ഗങ്ങളാണു്. അതിൽ കോപത്തിനും പ്രതികാരത്തിനും ഹിംസയ്ക്കും സ്ഥാനമില്ല. ദൈവത്തെ കണ്ടെത്തുവാനുള്ള മാൎഗ്ഗം സകല ജീവികളിലും അദ്ദേഹത്തെ കണ്ടെത്തുകയാണു്, അദ്ദേഹത്തിൻെറ സകല സൃഷ്ടികളിലും നമ്മെത്തന്നെ കണ്ടെത്തുകയാണു്."

(വീണ്ടും പാട്ടു് ആരംഭിച്ചു് ക്രമേണ അകന്നുപോകുന്നു.)

നാഥൻ: എൻെറ സങ്കല്പം മിഥ്യയാകയില്ല. മനുഷ്യനെ വലയംചെയ്യുന്ന തമസ്സു് അവസാനിക്കും. അവൻെറ

അനശ്വരമായ അന്തഃസത്ത വിഷമൂർച്ഛവിട്ട് വീണ്ടും
എഴുന്നേല്ക്കും. നിന്റെ വംശം നശിക്കയില്ല. കാതരയാ
കരുത്. വീരജനയിത്രിയായി, വംശസംവർദ്ധിനിയാ
യി, നിത്യാംബയായി വിരാജിക്ക്!

(ക്ഷണനേരത്തേക്ക് എല്ലാം നിശ്ശബ്ദം.)

പിംഗള: അമ്മ മുഖം ഉയർത്തുന്നു. ഇങ്ങോട്ട് തിരിയുക
യാണ്.

കപില: ഇപ്പോൾ ആ കണ്ണുകളിൽ കണ്ണുനീരില്ല. പരി
ഭ്രമമില്ല, ഭയമില്ല.

(മുൻപു കേട്ടുകൊണ്ടിരുന്ന ഭീകരശബ്ദങ്ങളും വീണ്ടും മുഴങ്ങിത്തുട
ങ്ങുന്നു. ഇനി അതു് ഇടയ്ക്കിടയ്ക്കു കേട്ടുകൊണ്ടും എന്നാൽ ക്രമേണ
അകന്നുകൊണ്ടും ഇരിക്കണം.)

ശ്വേത: ഹാ! ഏതോ അത്ഭുതശക്തി നിമിഷനേരത്തേ
ക്ക് ആ വേതാളത്തെ പിടിച്ചുനിർത്തിയിരുന്നു. ഇ
പ്പോൾ അതു വീണ്ടും കൂട്ടുവിട്ടു പുറത്തിറങ്ങുകയാണ്.

ശ്യാമ: പുകകൊണ്ടു മൂടിക്കഴിഞ്ഞു. ആകെ ഇരുളുകയാ
ണ്. ഭൂമി നിലതെറ്റി ഉരുളുന്നു.

അമ്മ: (ശാന്തമായ സ്വരത്തിൽ) ഇരുളു നീങ്ങും. വീണ്ടും
വെളിച്ചം വീശുകയും ചെയ്യും.

കപില: (ചോദ്യസ്വരത്തിൽ) അമ്മേ?

അമ്മ: ലോകം വിഴുങ്ങുവാൻ വാ പിളർന്നിരിക്കുന്ന വിപ
ത്തു വിട്ടൊഴിയും. പിശാചഗർജ്ജനത്തിന്റെ സ്ഥാ
നത്തു് മനുഷ്യത്വത്തിന്റെ മംഗളധ്വനി കേൾക്കാ
റാകും.

ശ്വേത: അമ്മ പറയുന്നതു് ഞങ്ങൾ വിശ്വസിക്കുന്നു.
പക്ഷേ,—

അമ്മ: നില്ക്കു്. ഒരുനിമിഷംമുൻപു കണ്ട അധീരയല്ല ഇ
പ്പോൾ ഞാൻ. സന്താനങ്ങളുടെ തിമിരബാധയിൽ
മാതാവിന്റെ മനോദർപ്പണം ക്ഷണനേരത്തേക്ക് ഒന്നു

മങ്ങിപ്പോയി. ഹൃദയം ഒന്നു പതറിപ്പോയി. അതു കഴിഞ്ഞു. ആ ഞാനല്ല ഇതു്. എന്റെ നാഥന്റെ അരുളപ്പാടു ശ്രവിച്ചവളാണു്. ആത്മധൈര്യം വീണ്ടെടുത്തവളാണു്. ഞാൻ പറയുന്നതു നിങ്ങൾ ഉറപ്പായി വിശ്വസിച്ചുകൊള്ളണം. വിദ്വേഷത്തിന്റെ മേഘസംഘട്ടനങ്ങൾ ഒരു ഭാഗത്തു് വിശ്വം വിറപ്പിച്ചുകൊണ്ടിരിക്കുമ്പോൾത്തന്നെ മറുഭാഗത്തു് മനുഷ്യത്വത്തിന്റെ ഹൃദയമുരളിയിൽ പ്രേമത്തിന്റെ മൃദുലാധരങ്ങൾ ശ്രുതിചേർക്കുന്നുണ്ടു്. അതിന്റെ നാളത്തിൽ തങ്ങിത്തുളുമ്പിനില്ക്കുകയാണു് ലോകസംഗ്രഹത്തിന്റെ സുമംഗലസംഗീതം. സ്നേഹഗാനത്തിന്റെ ലോലകല്ലോലങ്ങൾ വിയദന്തരാളത്തിലേക്കുയരും. അപസ്വരങ്ങൾ അകററിക്കൊണ്ടു് ദിഗന്തങ്ങളിൽ പ്രതിധ്വനിച്ചു് ലോകാന്തരങ്ങളിലേക്കു സഞ്ചരിക്കും. (അല്പം അടക്കിയ സ്വരത്തിൽ) ഹാ! അതാ! ശബ്ദിക്കരുതു്!

(രണ്ടുപേർ ഒരുമിച്ചു പ്രഖ്യാപിക്കുന്നു.)

പരസ്പരസ്യ രാജ്യസ്യ
പരിപൂർണ്ണേ പരസ്പരം
പ്രഭുത്വേ ചാവിഭാജ്യത്വേ
സമാദർശഃ സമാദരം

കാര്യേഷ്വാഭ്യന്തരേഷ്വന്ത-
രന്യോന്യാനുപരോധിതാം
അന്യോന്യമനവസ്കന്ദം
സമാദർശഃ ശുഭവ്രതം

മിഥഃ ശ്രേയോവിധാനം ച
സമാദർശഃ സമാനതാം

സ ശാന്തി സംഹവർത്തിത്വം
സമാദദ്ധ്വം ശുഭാവഹം.

**(പ്രഖ്യാപനത്തിന്റെ പ്രതിധ്വനികൾ ദൂരെദൂരെയായി പല ഭാഗങ്ങളിൽനിന്നു മുഴങ്ങി ക്രമേണ അവസാനിക്കുന്നു.)**

ശോഭന: അതാ വെള്ളിനക്ഷത്രം!

പിംഗള: ദൂരെയെങ്ങോ ഇരുന്നു് ഒരു പക്ഷി പാടുന്നുണ്ടു്.

(ഇനി പക്ഷികളുടെ പാട്ട് ക്രമേണ കൂടിവരണം.)

കപില: കിഴക്കു വെള്ള വീശി. കാളരാത്രി അവസാനിക്കയാണു്.

ശ്യാമ: അമ്മേ, എവിടെനിന്നാണു് ഈ വെളിച്ചം? ആ സന്ദേശം പുറപ്പെട്ടതു് എവിടെനിന്നു്?

അമ്മ: ഇനിയും മനസ്സിലായില്ലേ? അതാ നോക്കൂ, ഇരുളിനും പുകക്കുമെല്ലാം അപ്പുറത്തു് മേഘനിർഘോഷങ്ങളിൽനിന്നു് അകന്നു് ധർമ്മക്ഷേത്രത്തിൽ ഒരു കാഞ്ചനദീപം കത്തുന്നില്ലേ? ഈ അപസ്വരങ്ങൾക്കെല്ലാം ഉപരിയായി മകരന്ദധാരപോലെ ഒരു മംഗലവേണുനാദം അവിടെനിന്നു് അവിച്ഛിന്നമായി ഉയരുന്നില്ലേ? നിങ്ങൾ അവിടം പ്രാപിക്കുമ്പോൾ ആപത്തിനു പുറത്താകും.

പിംഗള: ഞങ്ങൾ എങ്ങനെയാണു് അവിടം പ്രാപിക്കുക? ഇവിടെനിന്നു് അനങ്ങുന്നില്ല. അനങ്ങുവാൻ ശക്തിയില്ല. ഈ ലോകം മറിയുന്നതിനൊപ്പിച്ചു മറിയുവാനല്ലാതെ ഒരിഞ്ചു മുന്നോട്ടു നീങ്ങുവാനുള്ള കഴിവില്ല.

അമ്മ: നിങ്ങൾ അവിടം പ്രാപിക്കണ്ട. അവിടം നിങ്ങളെ പ്രാപിച്ചുകൊള്ളും. ആ പ്രഭാപ്രസരം നിങ്ങളെയും നിങ്ങളെ ഭയപ്പെടുത്തുന്ന ഭീകരശക്തികളെയും

ളപ്പം തഴുകിക്കൊണ്ടു് ഈ വിശ്വം മുഴുവൻ വ്യാപിക്കും. അതിന്റെ വളരുന്ന ചക്രവാളം ഈ ഗോളചക്രം മുഴുവൻ സമാശ്ലേഷിക്കും.

ശ്വേത: ഹാ! ആ വിളക്കു് എത്ര പെട്ടെന്നാണു തെളിയുന്നതു്!

കപില: അതിന്റെ തുടിക്കുന്ന ദീപശിഖയുടെ മുന്നിൽനിന്നു വിറച്ചു വിറച്ചു് അന്ധകാരം പിന്നോട്ടു നീങ്ങുകയാണു്.

ശ്യാമ: ഓടക്കുഴലിന്റെ ശബ്ദം ഇപ്പോൾ വ്യക്തമായി കേൾക്കാം.

(ഇതുമുതൽ ദൂരെനിന്നു ഘോഷമായി കേട്ടുതുടങ്ങുന്ന മുരളീനാദം കൂടുതൽകൂടുതൽ അടുത്തും ഉച്ചത്തിലും കേട്ടുകൊണ്ടിരിക്കണം. മുൻപു കേട്ടിരുന്ന ഭീകരശബ്ദങ്ങളും ഇവിടെവച്ചു നിശ്ശേഷം അവസാനിക്കണം.)

ശ്വേത: ഹോമകുണ്ഡങ്ങളിൽനിന്നു പുക പുറപ്പെടുന്നില്ല. അവയ്ക്കു ചുററും ചില രൂപങ്ങൾ ക്രമേണ തെളിഞ്ഞുവരുന്നുണ്ടു്.

കപില: മുൻപു കണ്ട അക്ഷമ, ആവേശം, ഇപ്പോൾ കാണാനില്ല. മെല്ലെ നടക്കുന്നു. ഇടയ്ക്കു നില്ക്കുന്നു. ക്ഷീണിച്ചവരെപ്പോലെ. വഴിയറിയാത്തവരെപ്പോലെ.

ശ്യാമ: അവർ എന്താണു് ആലോചിക്കുന്നതു്? ഇടയ്ക്കിടയ്ക്കു് എന്തോ പറയുന്നുമുണ്ടോ?

കപില: ഉണ്ടു്. എന്തെല്ലാമോ വിളിച്ചുപറയുന്നുണ്ടു്. ഒന്നും മനസ്സിലാകുന്നില്ല.

അമ്മ: അവർ സംസാരിച്ചുതുടങ്ങുകയാണു്.

പിംഗള: ആരോടു്?

അമ്മ: പരസ്പരം.

ശ്വേത: പരസ്പരമോ? ഇങ്ങനെയാണോ പരസ്പരം സംസാരിക്കുന്നതു്? അടുത്തു ചെല്ലാതെ? അന്യോന്യം

മുഖത്തു നോക്കുകപോലും ചെയ്യാതെ? എങ്ങനെ കേൾക്കും? മനസ്സിലാക്കും? ആർക്കുവേണ്ടിയാണിതു്? എന്തു പ്രയോജനം?

അമ്മ: ഇനി വലിയ താമസമില്ല. ആലോചിച്ചുതുടങ്ങി. സംസാരിച്ചുതുടങ്ങി. ആരംഭിച്ചില്ലെ? ഇനി തുടൻ്റു കൊള്ളും. പല വഷങ്ങളിലെ ശീതസമരത്തിൽ ഉറഞ്ഞു് മരവിച്ചുപോയ മഞ്ഞുകട്ടി പൊട്ടിക്കഴിഞ്ഞു. ഇനി ഉരുകി ഒലിച്ചുകൊള്ളും. അവർ മുഖത്തോടു മുഖം നോക്കും. സംസാരിക്കും. മനസ്സിലാക്കും. പരസ്പരം സമീപിക്കും. സമാശ്ലേഷിക്കുകയുംചെയ്യും. പുക മാറിക്കഴിഞ്ഞു. ഇരുൾ നീങ്ങിക്കഴിഞ്ഞു. ചരാചരപ്രേമത്തിൻ്റെ പ്രകാശചക്രവാളം വളൻ്റു് പാരും വാനവും വലയംചെയ്തുകഴിഞ്ഞു. ഇനി ശങ്ക വേണ്ട. അവർ സുരക്ഷിതരാണു്. നിങ്ങളും. അതു വിടണം. മറക്കണം. അവിശ്വാസത്തിൽനിന്നു് വിശ്വാസത്തിലേക്കു്, ഭയത്തിൽനിന്നു് അഭയത്തിലേക്കു്, അന്ധകാരത്തിൽനിന്നു് പ്രകാശത്തിലേക്കു് തിരിയണം. അതാ അങ്ങോട്ടു നോക്കണം. അതു കാണണം. നിത്യശാന്തി ചുംബിച്ചുനില്ക്കുന്ന ചന്ദ്രികാശീതളമായ നെറ്റിത്തടം, ദീർഘദർശനദീപ്തങ്ങളായ നേത്രങ്ങൾ, മന്ദഹാസമനോഹരമായ മുഖബിംബം, മാറിടത്തിലെ മൂന്നു മുറിവുകളിൽനിന്നൊഴുകിയ ഹൃദയരക്തത്താൽ സിന്ദൂരരേഖാങ്കിതമായ ശരീരം, സ്നേഹത്തിൻ്റെ കനകക്കൈവിളക്കു് ഉയർത്തിപ്പിടിച്ചു വെളിച്ചം വിതറിക്കൊണ്ടു് വിയന്മണ്ഡലത്തിൽ നില്ക്കുന്ന ജ്യോതിഃസ്വരൂപനെ! ആ പാവനപാദാന്തികത്തിൽ സ്തോത്രങ്ങൾ ചൊല്ലി പ്രദക്ഷിണംചെയ്യുന്ന ശിഷ്യസഞ്ചയത്തെ! ഏകലോകത്തിൻ്റെ നവ്യോദയത്തിൽ ഉഷഃപൂജസ്തു്

പ്രേമത്തിന്റെ പ്രദീപങ്ങളുമായി ആ ദിവ്യസന്നിധി യിലേക്ക പ്രയാണംചെയ്യുന്ന മനുഷ്യമഹാപ്രവാഹ ത്തെയും!

(പല സംഘങ്ങളും പല സ്ഥലങ്ങളിൽനിന്ന പാടിക്കൊണ്ടു വരുന്നു.)

അംഘമകന്നകമലിഞ്ഞൊറിവുണർന്നിരുളുത-
ന്നണിമുറിച്ചണിമുറിച്ചണിന്നരായണഞ്ഞു നാം.
കരിമുകിലകലവേ നവയുഗപ്പുലരിതൻ
കതിരവനുയരവേ കളകളമുതിരവേ (അംഘ)

(ഉഷഃപൂജയുടെ ശബ്ദങ്ങൾ—മണിമുഴക്കം, ശംഖനാദം, പൂജാമണിയുടെ കിലുക്കം—ഇവ കേൾക്കുന്നു. എല്ലാം ശബ്ദങ്ങളും താഴുന്നു.)

ശ്വേത: ഹാ! എല്ലാവരും ഒരുമിച്ച്!
പിംഗള: എല്ലാവരും ഒരിടത്ത്!
കപില: അത്ഭുതപ്രകാശത്തിൽ!
ശ്യാമ: ആനന്ദഗീതത്തിൽ!
അമ്മ: സാഹോദര്യത്തിന്റെ സമാശ്ലേഷത്തിൽ! മാതൃസ്നേഹത്തിന്റെ മടിത്തട്ടിൽ! ഏകലോകത്തിന്റെ സുപ്രഭാതത്തിൽ!

(പാട്ടിന്റെയും ഉഷഃപൂജയുടെയും ശബ്ദം വീണ്ടും ഉയരുന്നു. അതോടൊപ്പം മംഗളവാദ്യഘോഷവും മുഴങ്ങുന്നു.)

(കർട്ടൻ)

*